


ശ്രീ

# രാമായണം

പാന

ശ്രീ

# രാമായണം

പാന

മെല്ലാരപ്പിള്ളിയിൽ തീപ്പെട്ട
വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട്
കല്പിച്ചുണ്ടാക്കിയ
സുന്ദരകാണ്ഡവും
തീപ്പെട്ട കുഞ്ഞമ്മ തമ്പുരാൻ തിരുമനസ്സിലെ
ദ്വിതീയപുത്രി ഇക്കു എന്നു വിളിച്ചുവരുന്ന സുകു
അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ട്
കല്പിച്ചുണ്ടാക്കിയ
യുദ്ധകാണ്ഡവും
ഇതിൽ അടങ്ങിയിരിക്കുന്നു.

കൊച്ചി കോട്ടയിൽ "യൂണിയൻ" അച്ചുക്കൂട്ടത്തിൽ
അച്ചടിക്കപ്പെട്ടത.

൧-ാം പതിപ്പ—കൊപ്പി ൫൦൦.



൧൦൮൧

൧൯൦൬

Printed at the "Union" Press—Cochin.

# പ്രസ്താവന.

——:o:——

ൻ൭൪-ാമാണ്ട് കൎക്കടകമാസം ഭരണിനക്ഷത്രത്തിൽ തിരുഅവതാരംചെയ്തു ൻ൮൫-ാമാണ്ട് കന്നിമാസം ൧൬-ാംനു മുതൽ മൂന്നിൽ ചില്വാനം കൊല്ലം കൊച്ചിരാജ്യം ഭരിച്ച് ൯൯൮-ാമാണ്ട് ധനുമാസം ൨൦-ാംനു വെള്ളാരപ്പിള്ളികോവിലകത്തുവെച്ച് തീപ്പെട്ട രാമവൎമ്മ മഹാരാജാവ് തിരുമനസ്സകൊണ്ടു കല്പിച്ചുണ്ടാക്കിയ സുന്ദരകാണ്ഡം പാനയും, ൧൦൫൯-ാമാണ്ട് മെടമാസം ൧൨-ാംനു മകയിരം നക്ഷത്രത്തിൽ തിരു അവതാരംചെയ്ത സുഭദ്ര എന്നുകൂടി പെരുള്ള വലിയ ഇക്കു അമ്മതമ്പുരാൻ തിരുമനസ്സകൊണ്ട് കല്പിച്ചുണ്ടാക്കിയ യുദ്ധകാണ്ഡം പാനയും അടങ്ങിയതാകുന്നു ഈ പുസ്തകം. ഇതിലെ സുന്ദരകാണ്ഡം ഇതുവരെയും അച്ചടിച്ച് പ്രസിദ്ധപ്പെടുത്തീട്ടില്ലെങ്കിലും തൃപ്പൂണിത്തുറകോവിലകത്തുള്ള സാമാന്യം തമ്പുരാക്കന്മാരെല്ലാവരും കയ്യക്ഷരത്തിൽ എഴുതിവെച്ച് പാരായണംചെയ്തുവരുന്നുണ്ടു. വെള്ളാരപ്പിള്ളിയിൽ തീപ്പെട്ട മഹാരാജാവ തിരുമനസ്സിലെക്കു ഒരു മൂത്രകൃച്ഛ്രത്തിന്റെ ഉപദ്രവം ഉണ്ടായിരുന്നു എന്നും അത വായു സംബന്ധമായ ഒരു രോഗമാണെന്നുള്ള വിശ്വാസംപ്രമാണിച്ച് വായുപുത്രനായ ഹനുമാന്റെ പ്രസാദത്താൽ അതിന്നു നിവൃത്തി സമ്പാദിക്കെണമെന്നുദ്ദെശിച്ച് സുന്ദരകാണ്ഡം പാനയായി ഉണ്ടാക്കിഎന്നും, ഹനുമാൻ സീതാദെവിയുടെ കയ്യിൽ അംഗുലീയം സമൎപ്പിച്ച ഘട്ടംവരെ കൃതി ഉണ്ടാക്കിക്കഴിഞ്ഞപ്പോൾ ശീലായ്മ സുഖപ്പെട്ടു എന്നും ഒരു ഐതിഹ്യം ഉണ്ട്. ഈകൃതി പാരായണംചെയ്താൽ വായുഭഗവാന്റെ പ്രസാദം സിദ്ധിച്ച് സൂതികാവായു സംബന്ധമായ തടസ്ഥങ്ങളും അരിഷ്ടങ്ങളും ഒഴിഞ്ഞു സുഖപ്രസവത്തിന്നുപകരിക്കുമെന്നുള്ള വിശ്വാസംകൊണ്ടാണ കൊച്ചുതമ്പുരാട്ടിമാർ ഇതിൽ ഇത്രപ്രതിപത്ത[illegible]ന്. മെല്പടികൃതി പട്ടാഭിഷെകംവരെ [illegible]ിയിൽ [illegible]ർ കൊള്ളാമെന്നു തമ്പുരാട്ടിമാർ താല്പൎയ്യപ്പെട്ടതിനാൽ [illegible]തമ്പുരാൻതിരുമനസ്സകൊണ്ട് ഇതിലെ യുദ്ധകാണ്ഡവും [illegible]ടി ഉണ്ടാക്കിച്ചു

ണ്ടു. അതുനിമിത്തമാണ് ഈ രണ്ടുകാണ്ഡങ്ങളും ഒന്നായി അച്ചടിച്ച ഈ പുസ്തകത്തെ ഇപ്പോൾ പ്രസിദ്ധപ്പെടുത്തുവാൻ സംഗതി വന്നത്.

വെള്ളാരപ്പിള്ളിയിൽ തീപ്പെട്ട വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് ൯൱൮൰൧-ാമാണ്ട് കന്നിമാസം ൧൩-ാംനു- തൃശ്ശിവപേരൂര് വെച്ച് തീപ്പെട്ട "ശക്തൻതമ്പുരാൻ" എന്ന പേരിനാൽ പ്രസിദ്ധിയുള്ള രാമവർമ്മ മഹാരാജാവ് തിരുമനസ്സിലെ പിൻവാഴിയായിരുന്നു. തിരുമനസ്സിലെക്കുറിച്ച് അധികമായി യാതൊന്നും ഈ പ്രകൃതത്തിൽ പ്രസ്താവിക്കേണ്ടതില്ലെങ്കിലും ഈ തിരുമനസ്സിലെ രാജ്യഭരണകാലത്ത് കൊച്ചിരാജ്യചരിത്രത്തിൽ പ്രധാനമായ ചില സംഭവങ്ങൾ ഉണ്ടായത ഇവിടെ ചേർക്കുന്നത് വായനക്കാർക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു. നൂററിൽ ചില്വാനം സംവത്സരങ്ങൾക്കു മുമ്പ് മൈസൂർരാജ്യം വാണിരുന്ന മുസൽമാന്മാരായ ഹൈദരാലിയും അദ്ദേഹത്തിന്റെ പുത്രൻ "മൈസൂർവ്യാഘ്രം" എന്ന പ്രസിദ്ധനാമധേയം സമ്പാദിച്ച ടിപ്പുസുൽത്താനും വളരെക്കാലം ഇടവിടാതെ കേരളത്തെ ആക്രമിച്ച് കേരളത്തിലെ സാമാന്യം രാജാക്കന്മാരെയെല്ലാ കീഴടക്കിയതുകൊണ്ട് കേരളവാസികൾ അനേകവിധമായ നഷ്ടങ്ങൾ അനുഭവിച്ചുവന്നിരുന്ന ആ കലാപകാലം കഴിഞ്ഞു ഉടനെ ൯൱൬൰൫-ലും ൯൱൬൰൬-ലും (൲൭൱൯൦--൲൭൱൯൧) ബ്രിട്ടീഷ് ഈസ്റ്റിന്ത്യാകമ്പനിക്കാരുമായിട്ടു ചെയ്ത ഉടമ്പടികൾപ്രകാരം ബ്രിട്ടീഷ് മേൽക്കോയ്മയ്ക്കധീനപ്പെട്ടതിന്റെ ശേഷം കൊച്ചിരാജ്യം ക്ഷേമാഭിവൃദ്ധിയെ പ്രാപിപ്പാനുള്ള [illegible] പ്രവേശിച്ചുതുടങ്ങിയ സന്ദർഭത്തിലാണ് ഇവിടെ പ്രസ്താവിക്കാൻപോകുന്ന സംഭവങ്ങളുണ്ടായത്. ആ കാലത്ത് കൊച്ചിരാജാക്കന്മാരുടെ പ്രധാനമന്ത്രി അതുവരെയും പരമ്പരാവകാശവഴിക്കു മേല്പടിസ്ഥാനം വഹിച്ചുവന്നിരുന്ന പാലിയത്തച്ചനായിരുന്നു. അന്നു ബ്രിട്ടീഷ് മേൽക്കോയ്മയധികാരത്തെ ചെറുപെടുത്തുവാനുള്ള ഉദ്ദേശത്തോടുകൂടി തിരുവിതാംകൂറിൽ ചില ലഹളക്കാർ ഒരു കലാപം ഉണ്ടാക്കി. ഈ ലഹളക്കാരോടുകൂടി പാലിയത്തച്ചനും സൈന്യങ്ങളും ചേർന്നു. ൲൮൦൮ ഡിസെമ്പ്ര ൨൯-ാംനു- തിരുവിതാംകൂറുകാർ അന്നു റസിഡണ്ടായി [illegible] ിസായ്പിന്റെ ബംഗ്ലാവിനെ ആക്രമിച്ചു. ഈ രൊ[illegible] ലഹളക്കാർ തോല്ക്കുകയും ൲൮൦൯ ഫെബ്രുവരി ൭-ാംനു- പാലി[illegible]ത്തച്ചൻ സൈന്യങ്ങളോടുകൂടി കീഴടങ്ങു

യംചെയ്യു. ഈ ലഹള നടക്കുന്നകാലത്ത് (൧൮൦൯ാൻ ജനവരി ൧൮-ാംനു-) തമ്പുരാൻ തിരുമനസ്സുകൊണ്ട് തീപ്പെട്ടു. മഹാരാജാവു തിരുമനസ്സുകൊണ്ട് ഈ കാൎയ്യത്തിൽ നിരപരാധി ആണെന്ന ബ്രിട്ടീഷ് അധികാരികൾക്ക മനസ്സിലായതിനാൽ അവർ തിരുമനസ്സിലെക്ക് പ്രതികൂലമായി യാതൊന്നും പ്രവൃത്തിച്ചില്ല. എങ്കിലും ആ ലഹളനിമിത്തം ബ്രിട്ടീഷ് ഗവൎമ്മെണ്ടും കൊച്ചി ഗവൎമ്മെണ്ടും തമ്മിൽ ഇന്നും നിലനിന്നു പൊരുന്ന സഖ്യത്തിന്ന അടിസ്ഥാനമായ ഉടമ്പടിയിൽ ചില പ്രധാന മാററങ്ങൾ ഉണ്ടായി. മുൻ ഉടമ്പടിപ്രകാരം കമ്പനിക്കാൎക്ക കൊടുത്തുവന്നിരുന്ന കപ്പസംഖ്യയിൽ കമ്പനിക്കാർ കൂടുതൽചെയ്യുകയും ഈ രാജ്യത്തുണ്ടായിരുന്ന എല്ലാ കൊട്ടകളും പടക്കൊപ്പു സാമാനങ്ങളും തമ്പുരാൻ തിരുമനസ്സുകൊണ്ട് കമ്പനിക്കാൎക്ക വിട്ടുകൊടുക്കുകയും പാലിയത്തച്ഛന്റെ പന്ത്യാരാവകാശമായ മന്ത്രിസ്ഥാനം എടുത്തുകളകയും, നടവരമ്പത്ത ചെറപറമ്പിൽ കുഞ്ഞിക്കൃഷ്ണമെനോൻ എന്നാളെ വലിയ സൎവ്വാധികാൎയ്യക്കാർ എന്ന സ്ഥാനപ്പെരോടു കൂടി മന്ത്രിസ്ഥാനത്തിൽ എല്പിച്ചിരുത്തുകയും ചെയ്തു.

ഈ തിരുമനസ്സിലെ രാജ്യഭരണ കാലത്താണ് കൊച്ചി രാജധാനത്തിൽ മാദ്ധ്വമതത്തിന് പ്രാബല്യം ഉണ്ടായത്. തിരുമനസ്സുകൊണ്ടും അവിടത്തെ അടുത്ത അനുജനും പിൻവാഴിയുമായ കെരളവൎമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടും ശാസ്ത്രാഭ്യാസത്തിലും പുരാണ പാരായണത്തിലും താല്പൎയ്യമുള്ളവരായിരുന്നു. അതുനിമിത്തം അവർ അനെക പരദെശവിദ്വാന്മാരുമായിഎടവിടാതെസഹവാസംചെയ്യുകയും ആ വഴിക്ക് മാദ്ധ്വമതസിദ്ധാന്തങ്ങളിലും ആചാരങ്ങളിലും അവൎക്ക വിശ്വാസവും പ്രതിപത്തിയും ക്രമെണ വൎദ്ധിച്ചു വരികയും ചെയ്തു. ആ കാലത്ത് മാദ്ധ്വന്മാരുടെ സ്വാമിയാർ ഇവിടെ വരികയും തമ്പുരാൻ തിരുമനസ്സുകൊണ്ട ഭിക്ഷ മുതലായ സൽക്കാരങ്ങൾ സ്വാമിയാൎക്ക് ചെയ്കയും ഉണ്ടായിട്ടുണ്ട്. അന്നു മുതൽക്ക് പരദെശ ശാസ്ത്രി ഭട്ടന്മാർ--പ്രത്യെകിച്ച് മാദ്ധ്വന്മാർ--ഈ കൊവിലകത്തു സാധാരണയായി വരുവാനും തുടങ്ങി.

ഈ തിരുമനസ്സിലെ കൃതികളായി ശ്ലോകമാല, ഭാൎഗ്ഗവാവതാരം, ബാലകാണ്ഡം തുടങ്ങി ഉത്തരകാണ്ഡം അടക്കം ഉള്ള രാമായണം, കൃഷ്ണാവതാരംമുതലായ വെറെ ചില കാവ്യങ്ങളും, താടകാവധം, യാഗരക്ഷ, അഹല്യാമൊക്ഷം, വ്യാസാവതാരം, ദക്ഷയാഗം, ശാകുന്തളം, വാമനമാഹാത്മ്യം, തീൎത്ഥയാത്ര മുതലായ ചില ആട്ടക്കഥകളും ഉണ്ട്.

൧൦൪൩. അമ്മ തമ്പുരാൻ തിരുമനസ്സുകൊണ്ട് സംഗീതത്തിലും സാഹിത്യത്തിലും പാണ്ഡിത്യവും ബുദ്ധിസാമർത്ഥ്യവും ഉണ്ടായിരുന്ന (൧൦൭൭ മീനം ൨൩-ാം തീയ്യതി തീപ്പെട്ടു) കുഞ്ഞമ്മ തമ്പുരാൻ തിരുമനസ്സിലേയും, ഒരു ഇരിങ്ങാലക്കുടക്കാരനും സൽപാത്രവുമായ കൂടല്ലൂർപുറത്തു കുഞ്ചു നമ്പൂരിപ്പാട്ടിലെയും ദ്വിതീയ പുത്രിയാണ്. ഈ തിരുമനസ്സിലെ ആദ്യകാലത്തെ വിദ്യാഭ്യാസം പ്രസിദ്ധ വിദ്വാനായ മൂഴിക്കുളത്തു കൊച്ചുകുഞ്ഞി നമ്പ്യാരുടെ കീഴിലായിരുന്നു. പിന്നീട് പാലപ്പുറത്ത ഗോവിന്ദൻ നമ്പ്യാർ കാവ്യ നാടകാലങ്കാരങ്ങളും, പട്ടത്തൊടിക്കവിളയാറന്റ് നമ്പൂരിപ്പാട്ടിലെ തർക്ക സംഗ്രഹവും, എടപ്പലത്തു നമ്പൂരിപ്പാട്ടിലെ വ്യാകരണവും ഈ തിരുമനസ്സിലെ പഠിപ്പിച്ചു. ൧൦൬൫-ാമാണ്ടു വൃശ്ചികമാസം ൧-ാംനു മാന്യനമ്പൂരി തിരുമനസ്സിലെ [illegible]. തിരുമനസ്സിലേക്ക് അഞ്ചു പുത്രന്മാരും മൂന്നു പുത്രികളും ജനിച്ചു. ഇവരിൽ ഇപ്പോൾ രണ്ടു പുത്രന്മാരും രണ്ടു പുത്രികളും ഉണ്ട്. പുത്രന്മാർ ബി. എ. പാസ്സായിട്ടുള്ളവരും പുത്രികൾ സംസ്കൃതത്തിൽ വ്യുല്പത്തി ഉള്ളവരും ആകുന്നു. തിരുമനസ്സിലെ വകയായി സംസ്കൃതത്തിലും മണിപ്രവാളത്തിലും അനേക കൃതികൾ ഉണ്ട്. അവ സാമാന്യവും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടില്ലാത്തവയാകുന്നു. അവ സംസ്കൃതത്തിൽ (൧) സൌഭദ്രസ്തവം, (൨) ഭഗവത്യഷ്ടകം, (൩) പൂൎണ്ണത്രയീശ കേശാദി പാദവൎണ്ണനം, (൪) പഴയന്നൂർ ഭഗവതി കേശാദിപാദ വൎണ്ണനം, (൫) വഞ്ചുളേശസ്തവം, (൬) പൂൎണ്ണത്രയീശനെ കൊണ്ടു ഒരു സംസ്കൃത പാന ഇവയും; മണിപ്രവാളത്തിൽ (൧) പൂൎണ്ണത്രയീശനെക്കുറിച്ചു ഒരു പാന, (൨) അഷ്ടമിരോഹിണി മാഹാത്മ്യം കിളിപ്പാട്ടു, (൩) കംസവധം ശീതങ്കൻ തുള്ളൽ (൪) അമൃതാഹരണം പറയൻ തുള്ളൽ; (൫) ഭിക്ഷുഗീതശീതങ്കൻ തുള്ളൽ, (൬) പൂതനാമോക്ഷം പതിനെട്ടു വൃത്തം കൈകൊട്ടികളിപ്പാട്ട്, (൭) ഇന്ദ്രാവത്തവധം പന്ത്രണ്ടു വൃത്തം കൈകൊട്ടികളിപ്പാട്ട്, (൮) ധൎമ്മനിഷ്ഠയപ്പാന ഇവയും ആകുന്നു. തിരുമനസ്സിലേക്കുള്ള അസാമാന്യമായ ഈശ്വര ഭക്തിയെ കവിതാവിഷയങ്ങൾ നല്ലവണ്ണം പ്രദർശിപ്പിക്കുന്നു. അച്ചടിച്ചു ബഹുജന സമക്ഷത്തിൽ വെക്കുന്ന ഈ പുസ്തകത്തിലെ കവിതയുടെ ഒരു ഗുണദോഷ നിരൂപണം ഈ പ്രസ്താവനയിൽ ആവശ്യമുള്ളതായി തോന്നുന്നില്ല. എന്നാൽ ആരെക്കൊള്ളുന്ന പഴക്കമുള്ള സുന്ദരകാണ്ഡവും, നവീന കൃതിയായ യുദ്ധകാണ്ഡവും അവയിൽ പല ദിക്കിലുമുള്ള കൌതുകകരങ്ങളായ രചനകളെക്കൊണ്ടും, മനോഹരങ്ങളായ അലങ്കാര പ്രയോ

ഴിഞ്ഞു സാമ്പ്രതം ഹന്തപ്രായോപവേശനമല്ലാതെ । താരാതന്നുടെ
നന്ദനൻതന്നോടു താരനപ്പോളിവണ്ണമുരചെയ്തു ॥ സുഗ്രീവൻ പാ
ലനമുള്ളാതകാലവും ഭ്രശംകഴിയും നമുക്കിപ്പോൾ । എത്രയുമുഗ്ര
നാകുന്ന സുഗ്രീവൻ തത്രനാമിനിച്ചെന്നു വെന്നാകിലോ ॥ കൊന്നീ
ടുന്നുനാം വെഗാൽഭവാനെയും പിന്നെഞങ്ങളെ യെന്നൊരുസംശയം
നമുക്കിപ്പോൾ വിചാരിച്ചുകാണുമ്പോൾ രാമനെക്കൊണ്ടു കാര്യവുമെ
ന്തുള്ളു ॥ എന്നതുകൊണ്ടു നാമിഗ്ഗുഹാതന്നിൽ മന്നുവ വാണീടുക
സുഖമായി । രാമചന്ദ്രനെക്കൊണ്ടുള്ളഭീതിയും നമുക്കിഗ്ഗുഹാ തന്നിൽ
വരികില്ല ॥ താരൻവാക്കുകൾകേട്ടു യുവരാജൻ വീരൻവാനരരോടെ
വം ചൊല്ലിനാൻ । രാജ്യമോഹത്തുവായ്ഭ്രാതാവിനെക്കൂടെ സുഷ്ഠുനന്ദന
ൻ കൊല്ലിച്ചപാപിഷ്ഠനായ് ॥ ജ്യേഷ്ഠഭാര്യയോടൊന്നിച്ചിരിക്കുന്ന കഷ്ടം
കഷ്ടമിതെന്തു പറയാവൂ । മാനസ ചോരം സംശയമില്ലമെയിനി
നാമവിടെച്ചെന്നു വെന്നാകിൽ ॥ ബലഹീനരാം നമ്മളെക്കൊന്നീടും
ബലമുള്ളൊരു സുഗ്രീവൻ വേഗത്തിൽ । അംഗദനേവം ചൊന്നതു
കേട്ടിട്ടു ജാംബവൽപ്രമുഖരാം കപികളും ॥ ക്ഷിപ്രമെല്ലാരുമൊന്നിച്ചു
മാനസം അപ്രകാരമായ്ച്ചൊരു നേരത്തു । വാനരരുടെ ഭാവത്തെ
കണ്ടിട്ടു മാനശാലി ഹനൂമാനരുളിച്ചെയ്തു ॥ താരനംഗദനു രാജ്യമു
ണ്ടാവാൻ പാരമുമിടനെ ചൊന്നതുപോലിദം । ശ്രീരാമനു വി
രോധമാം കർമ്മങ്ങളൊന്നുമേതും ഞാനനുസരിച്ചിട്ടില്ല ॥ എന്നതുകേട്ടി
ന്നെനിക്കുടെ വാക്കിനെത്തന്നെ നിങ്ങളനുസരിച്ചിടിലോ । അതിമോദ
മിന്നു ഭവിച്ചീടുമതു ചെയ്യാഞ്ഞിൽ നിങ്ങളെഞാനിപ്പോൾ ॥ ബലം
കൊണ്ടുഞാൻ നിങ്ങളെയാകവെ ചാലവെ നല്ലമാർഗ്ഗേ നയിച്ചീടും । നാ
ലാമതാമുപായത്തെ കൊണ്ടുഞാൻ ചാലവെ ശിക്ഷിച്ചീടുവൻ നി
ങ്ങളെ ॥ സഹായമാരുമില്ലാതെയാകുമ്പോൾ സഹസ്രാംശുസുതനാം
കപീശ്വരൻ । തന്നുപശീമണിയാകുന്ന സീതയെ യഞ്ചപ്പിപ്പാന
സമർത്ഥനായിടും ॥ അതിപ്പോൾ രാമകൃതസഖ്യം പൊയ്‌യിടും കെല്പോടെ
യെവമാശയിവനോടെ । വന്നുതെക്കൊണ്ടു പൂർവ്വാസുരാധിപനിന്നി
ഗ്ഗുഹാകിമ്പിൽപ്പിളർന്നതെ ॥ ഉഗ്രവിക്രമൻ ലക്ഷ്മണൻതന്നുടെ വ
ജ്രതകയോയിലെത്ര യുതിർണ്ണമാം । ഘോരമായുള്ള ബാണങ്ങൾക്കിഗ്ഗു
ഹാ ഭേദനംചെയ്‌വാൻ യത്നാകരമതി ॥ വാരിജാക്ഷനാം ശ്രീരാമച
ന്ദ്രന്റെ ചിരിയതിന്റെ ചാപനാലകാണേവം । നിയമത്തിനിൽ നി
ൽക്കുന്നപോകുമ്പോൾ നിയതമൊരു ഭേദത്തെ കൂടാതെ ॥ അങ്ങിനെയു

ള്ളൊരാമന്റെശക്തിയു മിങ്ങൊരുനാളും വന്നീടുകയില്ല । പറഞ്ഞതി
ത്തരമെല്ലാ നിങ്ങളുമറിയപ്പൊതെ മൂഢന്മാരെ ॥ അംഗദഭവാൻ
തന്റെ പിതൃവ്യനാമുഗ്രശീലൻ സത്യപരനല്ലൊ । മാതാവിന്റെ
തെ ചിന്തമരാമപ്പൊലെ പിതൃവ്യൻ നടന്നീടുമ്പൊൾ കിംപുനഃ ॥
പണ്ടുയാതൊരനീതി കൊണ്ടുണ്ടായി ശത്രുരാജാവിനൊടുധരിച്ചാലും ।
അതുതന്നെയിദാനീന്തുടങ്ങിതെ അതു സമ്പത്തിന്നല്ല വിപത്തിനാം ॥
മാരുതി തന്റെവാക്യകൾകെട്ടവർ ഭീതരായിട്ടു മൌനമായ്വാണതെ ।
ഹനൂമാനവരൊടു മൊതമിച്ചു വാനരെന്ദ്രൻ മഹെന്ദ്രത്തെപ്രാപിച്ചു ॥
പാരമില്ലാത്ത വാരിധികണ്ടപ്പൊൾപാരം ഖിന്നരായ്വാനരരെല്ലാരും ।
ദക്ഷിണാംബുധി തന്നുടെതീരത്തിൽ ഭക്ഷണംകൂടാതെ മരുവീടിനാർ ॥
ഭാനുവംശമണിതന്റെ ലീലകൾ വാനരന്മാർ പറഞ്ഞങ്ങിരിക്കുമ്പൊ
ൾ । അക്കഥകെട്ടു ഹൃഷ്ടനായ്സമ്പാതി സൽക്കരിച്ചവരൊടെവം
ചൊല്ലിനാൻ ॥ എന്തിനനിങ്ങൾ ദുഃഖിച്ചിരിക്കുന്നു പാകതികണ്ടൊൻ
ജനകതനുജയെ । കൊണ്ടുപൊയിനാൻലങ്കാപുരംപ്രതി കണ്ടീടാം
തത്ര പൊരെങ്കിൽസീതയെ ॥ പൊകുന്നൻഞാൻ ലങ്കയ്ക്കുമാൎഗ്ഗവും
നൂറുയൊജനയുണ്ടിവിടെനിന്നു । ഇത്തരംചൊല്ലി സമ്പാതി പൊയ
പ്പൊൾ ചിന്തയൊരൊന്നൊടൊരൊ കപികളും ॥ വെഗംപ്രാപിച്ചു വാന
രവീരന്മാർ സാഗരതീരം സിംഹനാദത്തൊടെ ॥ പാരമില്ലാതെ
ഘൊരശബ്ദത്തൊടും വാരിധികണ്ടനെരം കപികളും । പാരംഖിന്ന
രായ്സാഗരം തന്നുടെ തീരംതന്നിൽ മരുവുന്നനെരത്ത ॥ അംബുധി
കണ്ടു ബാലിതനയനാം ജാംബവാനൊടു ചൊല്ലിനാനിത്ഥം । ആരു
വാനുള്ള വാരിധി ചാടുവാനാരുവാൻ ഭയംനീക്കീടും നമ്മുടെ ॥ ആ
രുവാൻകപിരാജന്റെ സത്യവും നെരാക്കീടുവാനിന്നുകപികളിൽ ।
ആരെന്നാകിലുംവെഗം നമുക്കിപ്പൊൾ വിരവൊടിന്നഭയത്തെ നൽ
കുക ॥ ഇത്തരമംഗദ വാക്യംകെട്ടിട്ടു ഉത്തരമുരചെയ്യുമില്ലാരും ।
ബാലിപുത്രനുരചെയ്തുപിന്നെയും ബലശാലികളാകും കപികളെ ॥
ഒരൊരുത്തരായ്തങ്ങളുടെ മാനസം വിരവൊടു പറഞ്ഞാലുംവീരരെ ।
സത്തമനാം കപീശന്റെ വാക്കിനാലുത്തരമുരചെയ്തു കപികളും ॥
ഉത്തമനാംഗജനുരചെയ്തു പത്തുയൊജന ചാടാം ഞാൻനിൎണ്ണയം ।
ഇരുപതുയൊജനഞാൻ ചാടാമെന്നുരചെയ്തു ഗവാക്ഷനുമന്നെരം ॥
അപ്പൊൾചൊന്നാൻ ഗവയനായുള്ളവൻ മുപ്പതുയൊജന ഞാനും
ചാടുവൻ । നാല്പതുയൊജന ചാടീടാമെന്നു ചൊല്ലൊടാശ്ശരഭനുമുര

ചെയ്തു ॥ വമ്പനാം ഗന്ധമാദനൻ ചൊല്ലിനാനയ്മ്പതു യൊ
ജന ഞാനും ചാട്ടുവൻ । ഹൃഷ്ടനായിപ്പറഞ്ഞഥ മൈന്ദനും ഷഷ്ടി
യൊജന ഞാൻ ചാടാം നിൎണ്ണയം ॥ എഴുപതുയൊജന ഞാൻ ചാടാ
മെന്നഴകൊടെ പറഞ്ഞുദ്വിവിദനും । കമ്പംകൂടാതെ ചൊന്നാൻ സു
ഷെണനുമെണ്പതു യൊജന ഞാനും ചാട്ടുവൻ ॥ കപിവൃദ്ധനാം
ജാംബവാനുമപ്പൊൾ കപിസത്തമരൊടെവം ചൊല്ലിനാൻ । മുന്ന
മുണ്ടിനിക്കെററം ബലമെന്നു മിന്നുചൊല്ലിയാലെതും ഫലമില്ല ॥ എ
ങ്കിലുമിന്നു തൊണ്ണൂറുയൊജന ശങ്കകൂടാതെ ചാട്ടുവൻനിൎണ്ണയം ।
കപിരാജ സുതനുമങ്ങന്നെരം കപിവൃദ്ധനൊടെവമുരചെയ്തു ॥ ചെ
തസിചൊറാം സംശയമില്ലമെ ശതയൊജനയുമഹം ചാട്ടുവൻ ।
ശതയൊജനയിങ്ങൊട്ടു ചാട്ടുവാൻചെതസി യെളുതല്ലെന്നുതൊന്നു
ന്നു ॥ എന്നതുകെട്ടു ജാംബവാൻചൊല്ലിനാൻ നന്നിച്ചൊന്നതു ബാ
ലീസുതഭവാൻ । വാരിധിതന്റെ പാരത്തെപ്രാപിച്ചു പൊരുവാൻ
ശക്തിയുണ്ടെങ്കിലുംതവ ॥ യുക്തമല്ലല്ലൊ ചാട്ടുന്നതുംഭവാൻ സത്ത
മഭൃത്യന്മാരിങ്ങിരിക്കവെ । എന്നാലാരിനിസ്സാഗരം ചാട്ടുവാനിന്നുവാ
നരന്മാരിൽ വിചാരിച്ചാൽ ॥ ഇക്ഷിതിതന്നിൽ പട്ടിണിയിട്ടു കൊണ്ടു
ഇങ്ങുവീരരിനിയും കിടക്കണൊ । ഇത്തരമംഗദൊക്തികൾ കെട്ടപ്പൊ
ളുത്തരം കപിവൃദ്ധനും ചൊല്ലിനാൻ ॥ വിദ്ധ്വാരിധിയായ ഭവാനു
ടെകാൎയ്യത്തിന്നൊരു ദൊഷംഭവിക്കില്ല । വീരകാൎയ്യങ്ങളെസ്സാധിപ്പാൻ
ശക്തനെ വിരവൊടുഞാൻ ചൊല്ലിയയച്ചീടാം ॥ ദെവരാജതനയ
സുതനൊട ഏവം ജാംബവാൻ ചൊല്ലീട്ടനന്തരം । വീരമൌലിയാ
യ്ശക്തരിൽമുൻപനായ്‌വാരിധിതീരെ സ്വൈരമിരിക്കുന്ന । ഹരിപുംഗ
വനാംഹനൂമാനൊട പരിചൊടുപറഞ്ഞു തുടങ്ങിനാൻ ॥ വീരസൎവ്വ
ജ്ഞ വാനരപുംഗവ സ്വൈരമായെന്തുമിണ്ടാതിരിക്കുന്നു । ത്വൽപ
രാക്രമം കാണ്മാനിച്ഛിച്ചു കെല്പൊടെമരുവുന്നുകപികളും ॥ വീരതെ
ജനനിയാകുമഞ്ജനാ ചാരുഗാത്രിയായ്സഞ്ചരിക്കുംനെരം । മാരുത
ൻകണ്ടു കാമശരമെററ ചാരുഗാത്രിയെ യാലിംഗനംചെയ്തു ॥ ശൊ
കത്തൊടപ്പൊളഞ്ജനയും ചൊന്നാളെക പതിവ്രതം മെകളകൊല്ല ।
എന്നതുകെട്ടുമാരുതനും ചൊന്നാനിന്നതിന്നു ഞാൻഭംഗത്തെച്ചെ
യ്തില്ല ॥ മാനസമെന്റെനിങ്കൽ ഗമിക്കയാൽ മാനിയായ്ത്തവ പുത്ര
നുമുണ്ടാകും ॥ ഉത്സാഹാദി ഗുണങ്ങൾകളൊത്തസുതൻ മത്സമനായ്
ഭവിച്ചീടുംനിൎണ്ണയം । കെസരിപത്നികെട്ടെവം ഹൃഷ്ടയായ്പ്രസവിച്ചു

ഭവാനെന്നൂഹംതന്നിൽ ॥ സൂൎയ്യനെഫലമെന്നു വിചാരിച്ചു വീഴ്വാൻ
ഭവാൻചെറുതാകിലും । മുന്നൂറുയോജനചാടിനാൻഭവാനൊന്നു
മെലൊരുമുണ്ടായതുമില്ല ॥ ഇന്ദ്രനപ്പോൾ ഭവാനെക്കുറിച്ചുള്ളൂ വജ്ര
ത്തെവിരവൊടുപ്രയോഗിച്ചു । കുലിശംകൊണ്ടു ബാലനാകും ഭവാൻ
മെരുശൃംഗംതന്നിൽ വീണൊരുനേരത്തു ॥ ഹനുതൊകിഞ്ചിൽഭഞ്ജിക്ക
കാരണാൽ ഹനുമാനെന്നു പെരുമുള്ളവനായി । ജഗൽപ്രാണനുമെ
ന്നാ ക്രുദ്ധനായ്ജഗത്തിങ്കൽ പ്രചരിച്ചതുമില്ല ॥ മൂന്നുലോകവുമന്നെ
രംകൊണ്ടിച്ചു ഖിന്നരായപ്പോൾ ദേവകളാകവെ । പാവനനാം പവ
മാനനെക്കൂപ്പിദ്ദേവകൾ തൊഷിപ്പിച്ചോരനന്തരം ॥ സൎവ്വശസ്ത്രങ്ങളാ
ലവദ്ധ്യത്വത്തെസ്സത്വ്വ സ്രഷ്ടാവാം ബ്രഹ്മാവുനൽകിതെ । വജ്രമെററ
ഭവാൻസഹസ്രനായപ്പോൾ വജ്രപാണിയും നൽകിവരനൊവ ॥ സ്വ
ച്ഛന്ദമരണംകപിവീര ഇച്ഛിച്ചാൽഭവാനെന്നുള്ളൂവരം । വീര
കെസരിപുത്രമഹാബല മാരുതന്റെ തന്റെ ഔരസനന്ദന ॥ പ്ലവനത്തി
ങ്കലിന്നുവിചാരിച്ചാൽ പവനനോടുതുല്യനല്ലൊഭവാൻ । പരിതാപ
ങ്ങൾ ഞങ്ങടെകണ്ടിട്ടും വീരയെന്തിന്നുപെക്ഷിച്ചിരിക്കുന്നു ॥ ഊററമി
ന്നുഭവാനുടെ കാണ്മാനൊരാഗ്രഹമുണ്ടുള്ളിൽ കൌതുകംഞങ്ങൾക്ക । ഹരി
പുംഗവ വീരശിഖാമണെ വാരിധിയിന്നു ചാടുകവൈകാതെ ॥ ഇത്ത
രം ജാംബവാക്കുകൾ കെട്ടപ്പൊളുത്തമ ബലശാലിഹനുമാനും ।
താപംവാനരന്മാരുടെ നീക്കുവാൻരൂപവും തന്റെയെററം വലുതാ
ക്കി ॥ അപ്പൊൾ കാട്ടിയവെഷം കപീശന്റെയിപ്പോൾ ഞാനുംപ
റയുന്നതെങ്ങിനെ । മാരുതാത്മജൻതന്റെശരീരവും മെരുമന്ദരംപൊ
ലെവലുതായി ॥ വജ്രകൊടിപ്രഭാതുല്യകാന്തിയും വിദ്രുമംപൊലെര
ക്തമുഖാബ്ജവും । ചെന്തീയിൻപ്രഭപൊലെ നയനവുംതേരിദണ്ഡങ്ങ
ൾപൊലുള്ളദംഷ്ട്രയും ॥ ഏവംഭീഷണമായുള്ളവെഷവും സാവധാന
മാണ്ടുകപികളും । സന്താപമെല്ലാംപൊയിതവൎക്കൊത്തുസന്തൊഷ
വുംവളൎന്നുമനതാരിൽ ॥ വൃദ്ധന്മാരാംകപികളെമാരുതിബഹുമാനമൊടെ അ
ഭിവാദ്യവുംചെയ്തു । ഏവംചൊല്ലിനാൻമാരുതനന്ദനൻസൎവ്വജീവവര
നാംസമീരണൻ ॥ അപ്രമെയൻഗമിക്കുന്നതുപൊലെക്ഷിപ്രം ഞാനും
ഗമിക്കുവൻനിൎണ്ണയം । മഹാമെരുഗിരിവരനെയഹംസഹസ്രാവൃത്തി
ചുററിഗ്ഗമിക്കുവൻ ॥ ഇക്കടൽജലംകൊണ്ടുഞാൻഭൂമിയെമുക്കീടാമിന്നു
ബാഹുബലത്തിനാൽ । ദീനമെന്നിയെയാകാശമാൎഗ്ഗത്തിൽവൈനതെ
യൻപറക്കുന്നനെരത്തു ॥ ആയാസമെന്നിയെഞാനവനെയുമായിരം

ച്ചാടിക്കടക്കുമിക്കൂവൻ । ദക്ഷിണാന്തത്തിൽനിന്നുതാൻ ഭൂമിദേവി
ക്ഷണം ചാട്ടാനോതെരാനവും ॥ തത്രചെന്നുധരണിതൊടാതെ ഞാ
നത്രപോരുവനില്ലൊരുസംശയം । ഉദയാചലത്തിൽ നിന്നാദിത്യ
നുദിച്ചുപൊങ്ങിപ്പൊരുന്നനേരത്ത । ഞാനങ്ങുടെയനുഗമിച്ചഞ്ജസാ
മാനസസന്ധ്യാദ്രിതന്നിൽവരുംമുൻപിൽ । തത്രചെന്നതൊന്നിൽ ഞാനവെ
ൻ നിസ്സംശയമത്രയെങ്കിലും യോജനചാടിടാം ॥ ഏതുമേപിന്നെയി
ല്ലൊരു വൈഷമ്യം ശതയോജനസംഖ്യ ചാടീടുവാൻ । എന്തിനേറപ്പ
റയുന്നതൊന്നിപ്പോൾ ചിന്തിച്ചാലവം ചാട്ടുന്നനേരത്ത ॥ ആകാശചാ
രികളിലൊരുവനും സാകമൊന്നൊപ്പം പോരികയില്ലല്ലോ । മാനസമെ
ന്റെ യൊരു തെളികയാൽ ഭാനുവംശമണിരാമദാസനാം ॥ ജാന
കീദേവിയെയഹംകാണുവൻ മാനസമമനിശ്ചയമുണ്ടതു । കപിവീ
രന്റെ വാക്കുകളൊക്കവെകേട്ടവാ കപിവൃദ്ധനാംജാംബവാൻ ചൊല്ലിനാ
ൻ ॥ പരിചോടെതവാനരവാക്കിനാൽ പരിതാപങ്ങൾപോക്കിതെ
ങ്ങൾക്കിപ്പോൾ ॥ മാരുതതനയൻ പോയിവരുവോളമൊരുപാദമേ
ങ്ങളെല്ലാവരും । മംഗളംതവപ്രാർത്ഥിച്ചുനിൽക്കവൻ മംഗളാംഗ
സമൃദ്ധനെച്ചുറ്റിക । ഏവംജാംബവാൻ ചൊന്നൊരനന്തരം പർവ്വത
ത്തിന്മേൽകേറിഹനുമാനും ॥ പാരമില്ലാതെ വാരിധികണ്ടപ്പോൾ പാര
മുത്സാഹത്തോടെ മനതാരിൽ । പർവ്വതത്തിൽ സഞ്ചരിക്കുന്നേരം
പർവ്വതവുംകലങ്ങിത്തുടങ്ങിതെ ॥ വൃക്ഷങ്ങളും കലങ്ങിയതുനേരം പ
ക്ഷികളുംപറന്നുഭയപ്പെട്ടു । പുഷ്പവൃഷ്ടിയെച്ചെയ്യുന്നതു പൊലെ പു
ഷ്പങ്ങളും പൊഴിഞ്ഞുതുടങ്ങിതെ ॥ പർവ്വതചാരികളാംമൃഗങ്ങളും കെ
വലംപേടിച്ചോടിത്തുടങ്ങിതെ । വിദ്യാധർമാരൊന്നിച്ചു സൈപര
മായ്വിദ്യാധരന്മാർ വാണീടുന്നേരത്ത ॥ ഇളകിടിനാനേരം ഗിരിവര
നിളകിയവരാകവെയന്നേരം । ക്ഷിപ്രമാകാശേ ചെന്നവർ നൊ
ക്കമ്പോളപ്രമേയനാം വാനരവീരനെ ॥ കണ്ടുപർവ്വതംതന്നിൽ പ്ര
സാദിച്ചുകൊണ്ടവർ വേണിമാരൊട്ടുമൊരുമിച്ചു । രാമകാര്യത്തിന്നാ
യിക്കപിവരൻ ഭീമകർമ്മത്തെചെയ്യാൻ തുടങ്ങുന്നു ॥ ഇത്തരമവർത
മ്മിൽപറഞ്ഞു കൊണ്ടാനന്ദമോടും മരുവിനാരാകാശേ । വൈരിവാര
ണ കാരവിദാരണെ ക്രൂരസിംഹനനിലസുതൻപിന്നെ ॥ തന്വംഗീ
മണിസീത തന്റെപാദ മന്വേഷിപ്പാനായ് ചാരണ മാർഗ്ഗത്തിൽ । നി
ശ്ചയിച്ചുഗിരി ശിഖരത്തിൽ നിശ്ചലനായിനിന്നു ഹനുമാനും ॥
ഭീമവിക്രമനുത്സാഹത്തോടുള്ളിൽ ക്രമവൃത്തമാം തന്നുടെലാംഗുലം ।

കൂടങ്ങളുടെയടിച്ചുധരണിയിൽകൂടങ്ങളുടെകൂടെതന്നുശരീരവും । സിംഹനാ
ദവും ചെയ്തുതുടങ്ങിനാൻ സംഹാരകാലമേഘനാദംപോലെ ॥ രാമ
മകതരിൽമുൻപനാംമാരുതി മിമസാഗരംചാടുവാനായിട്ട് । പരിഘം
പോലെയുള്ളൊരു ബാഹുക്കൾ പരിചോടപ്പോൾ സ്തംഭിപ്പിച്ചുടി
നാൻ ॥ തരയുംകുറഞ്ഞൊന്നുചുളിച്ചിട്ട് ചരണങ്ങളെസ്സംകോചിപ്പി
ച്ചിട്ട് । അത്യന്തവസഗ ഗംഭീരമാനസൻ കണ്ഠവുംതലയുംചുരുക്കിപ്പി
ന്നൊ ॥ ദൂരാൽമാർഗ്ഗത്തെയാലോകയന്നായിവീരൻ ദൃഷ്ടിയുമൂർദ്ധ്വമുറപ്പി
ച്ചു । ഹൃദയത്തുങ്കൽപ്രാണനെയാരാധിച്ചു സാദരമാകാശത്തുങ്കൽ നോ
ക്കിട്ട് ॥ പാരംമൊദമൊടെ വാരിധിചാടുവാൻ വീരമൌലിതുടരും സമയ
ത്ത് । വാനരന്മാരൊടേറ്റം പ്രസന്നനായ്സ്വാനരോത്തമ നേവമരുളം
ചെയ്തു ॥ മന്നവകുലമൌലിമണിരാമൻ തന്നുടെബാണംപോകുന്നതു
പോലെ । ഇന്നുപോവാം ഞാൻലങ്കാപുരംപ്രതി ചെന്നിട്ടും തത്ര
കാണാഞ്ഞാൽസീതയെ ॥ ഈവേഗത്തോടെസ്വർഗ്ഗത്തിലുമൊക്കെവ
ലാ ചെന്നുനോക്കുവൻ സീതയെ । കണ്ടിവാർകുഴലാളെ യവിടയും
കണ്ടില്ലെന്നാകിൽ ലങ്കയെപ്രാപിച്ചു ॥ കെട്ടിദുഷ്ടനാം രാവണനെയ
ഹോ പൊട്ടുന്നുകൊണ്ടുപോരുവൻ നിർണ്ണയം । സർവ്വഥാകൃതകാര്യ
നായിട്ടൊരുവൻ ചൂഡാമണിയൊട്ടുമൊരുമിച്ച് ॥ തല്ലങ്കിൽ കപി
വീരരെ കേട്ടാലും ഉല്ലാസേന ഞാൻകൊണ്ടിഹ പോരുവൻ । ശങ്ക
കൂടാതെ കതിയെട്ടുത്തുടൻ ലങ്കയുംരജനിചരരൊന്നിച്ച് ॥ സന്താ
പങ്ങൾകളഞ്ഞുമനതാരിൽ സന്തോഷത്തോടെവാണാലും വീരരെ ।
വാനരന്മാരൊടെവമുരചെയ്തു വാനരോത്തമൻ ചാടിനാൻവേഗ
ത്തിൽ ॥ മാനശാലി ഹനുമാൻ മഹാബലൻ മാനസേചെറ്റും
ചിന്തയുംകൂടാതെ । ചാടിനനേരം മാരുത നന്ദനൻചോടെയപ്പോൾ
പാറിതരുമരങ്ങളും ॥ ബന്ധുക്കൾയാത്രപോകുമ്പോൾ ദൂരത്ത് ബന്ധു
ക്കൾ തുനയാത്രചെയ്യുംപോലെ । പിന്നാലെപോയിരണ്ടരനാഴിക പി
ന്നെസ്സാഗരെ വീണുതുകാണുമ്പോൾ ॥ കുറഞ്ഞൊന്നവർപിന്നാലെ
പോയിട്ടു പറഞ്ഞുകൊണ്ടു പോരുന്നതുപോലെ । നാനാവർണ്ണകുസുമ
മണിഞ്ഞൊരു വാനരോത്തമൻ തന്നുടെദേഹവും ॥ പലധാതുക്കൾ
കൊണ്ടുവിളങ്ങുന്ന ശൈലംപോലെയും കാണായിദ്ദൂരത്ത് । വേഗ
ത്താൽ കപിവീരന്റെപുഷ്പങ്ങൾ സാഗരത്തിൽ വീണൊരുനേര
ത്ത് ॥ അംബരത്തിൽ താരകളെപ്പോലെ അംബുധിതന്നിൽ പുഷ്പ
ങ്ങൾശോഭിച്ചു । ദൂരത്തന്മാരകാണാം ഹനുമാനെമെരുമന്ദരം പോ
കുന്നതുപോലെ ॥ തലയുള്ള സർപ്പങ്ങളെപ്പോലെ ചാലവെ കാ

ണാം വീരന്റെബാഹുക്കൾ । വാലുംകാണാമുയൎന്നകപീശന്റെ വ
ലാരവെരിധ്വജം പൊലെവ്വരത്ത് ॥ മിന്നീട്ടുമൊരു മിന്നൽപിണർ
പൊലെ മിന്നിക്കാണാം ഹനുമാന്റെനെത്രവും । മാരുതിതന്റെ
കക്ഷാന്തരൊൽഗതൻ മാരുതൻമെഘംപൊലെ ഗമിക്കുന്നു ॥ ഏവം
വാനരവീരൻ ഗമിക്കുമ്പൊൾ ദെവഗന്ധൎവ്വ വിദ്യാധരന്മാരും । അ
തിമൊദെന വാനരവീരനെ സ്തുതിച്ചുപുഷ്പവൃഷ്ടിയും ചെയ്തുതെ ॥ വെ
ഗമെവം ഹനുമാൻഗമിക്കുമ്പൊൾ സാഗരം മൈനാകനൊടുര ചെ
യ്തു । സൂൎയ്യവംശകുല മണിരാമന്റെ കാൎയ്യത്തിന്നായി മാരുതനന്ദ
നൻ ॥ വാരിധിചാടി യാകാശമാൎഗ്ഗേണ വീരൻപൊകുന്നു ലങ്കാപുരം
പ്രതി । ദുഷ്കരകൎമ്മം ചെയ്യുന്നവീരനെസ്സൽക്കരിക്കേണം വെഗെന
നാമിപ്പൊൾ ॥ എന്നതുകൊണ്ടുവെഗാ ഭവാൻപൊങ്ങിച്ചെന്നു സൽ
ക്കരിച്ചാലും ഹനുമാനെ । സാഗരൊക്തികൾ കെട്ടെവം മൈനാ
കംവെഗാ പൊങ്ങിനാൻവാരിധിയിൽനിന്ന് ॥ ചെന്നുനിന്നുഹനുമാ
ന്റെ മാൎഗ്ഗത്തിലന്നേരം ജഗൽപ്രാണതനയനാം । ശൈലത്തെക്ക
ണ്ടു മാൎഗ്ഗമദ്ധ്യത്തിങ്കൽ ചാലവെ വിഘ്നമെന്നൊൎത്തനന്തരം ॥ ധീരൻ
തന്റെയുരസാ പതിപ്പിച്ചു സൈപരമായിട്ടു പൊകുന്നനെരത്ത് ।
വാനരൊത്തമ ശക്തിയറിഞ്ഞിട്ട് മൈനാകംതൊഷിച്ചുനാദവും ചെ
യ്തു ॥ ഇത്തരമുരചെയ്തു മഹീധരംസത്തമ മമവാക്യത്തെക്കെട്ടാലും ।
സാഗരന്മാരാൽവൎദ്ധിതമായുള്ളസാഗരമിന്നുപ്രത്യുപകാരത്തെ॥ മന്ന
വമണിരാമനുചെയ്യുവാനെന്നെയിങ്ങുപറഞ്ഞയച്ചുമുദാ । സല്ക്കരി
ക്കുന്നൻഭവാനെക്കപിവര സൽക്കരിച്ചാൽഭവാനെയതുകൊണ്ടു ॥ രാമ
ചന്ദ്രനുതൊഷവുമുണ്ടാകുംരാമചന്ദ്രന്റെദൂതനല്ലൊഭവാൻ । മാനസെ
ചിന്തിച്ചീടുന്നനെരത്ത മാനനീയനിനിക്കുംഭവാനല്ലൊ ॥ പൂൎവ്വംവജ്ര
ത്തെകൊണ്ടുശചീപതി പൎവ്വതങ്ങളുടെ പക്ഷംഛെദിച്ചു । എന്നുടെ
ചിറകാമുറിപ്പാനായിവന്നുദെവാധിനാഥനതുനെരം॥ മാരുതനെന്നെ
വാരിധിയിലിട്ടു പരിപാലനംചെയ്തുകപിവര । ഘൊരവിക്രമവാനര
പുംഗവമാരുതൻ തന്റെപുത്രനല്ലൊഭവാൻ ॥ എന്നതുകൊണ്ടുവീര
ഭവാനെഞാനിന്നുസൽക്കരിക്കേണംവിശെഷിച്ചും । സൽക്കരിച്ചാൽ
ഭവാനെയഹമിന്നുഉൾക്കാമ്പിൽതൊഷം മാരുതനുണ്ടാകും ॥ എന്ന
തുകൊണ്ടുവായുസുതഭവാനെന്നുടെ മൊളിൽവാണുസുഖമായി । ഫല
മൂലാദിഭക്ഷിച്ചുതൃപ്തനായ് ജലപാനവുംചെയ്തുശ്രമംതീൎത്ത് ॥ സ്വസ്ഥനാ
യിട്ടനന്തരംചാടുക ശിഷ്ടസാഗരംഖെദവുംകൂടാതെ । ഇത്തരംമൈനാ

കൊകതികൾ കെട്ടപ്പൊളുത്തരമുരചെയ്തു ഹനൂമാനും ॥ ഏവംചൊ
ന്നൊരുവാക്കുകൾ കൊണ്ടവകെവലമാം സൽക്കാരംപ്രാപിച്ചു ।
വിശ്വവാരിധിയാകുന്നരാമന്റെകാൎയ്യംസാധിപ്പൊളമൊരെടത്തും ॥
നിൽക്കയില്ലക്ഷണനെരമെങ്കിലുംകെൾക്കയെന്റപ്രതിജ്ഞയുമിങ്ങി
നെസൎവ്വജീവസുതനെവംചൊല്ലീട്ടുപൎവ്വതത്തെയുമാലിംഗനംചെയ്തു ॥
വെഗമാകാശമാൎഗ്ഗത്തെപ്രാപിച്ച്സാഗരൊപരി പൊയ്ത്തുടങ്ങിനാ
ൻ । മെഘമാൎഗ്ഗത്തിൽക്കൂടെ ഹനൂമാനും മെഘത്തിന്നിൽമറഞ്ഞുംപ്രകാ
ശിച്ചും ॥ ഹൎഷത്തൊടെഗമിക്കുന്നതുകണ്ടാൽ വൎഷകാലത്തെ പൂൎണ്ണ
ശശിപൊലെ । വാനരൊത്തമസാമൎത്ഥ്യംകണ്ടപ്പൊൾ വാനവന്മാരു
മെറ്റംപ്രസാദിച്ചു ॥ മാരുതിശക്തി പിന്നെയുംകാണ്മാൻ സുരസ
യൊടിവണ്ണമുരചെയ്തു । ബുദ്ധിമാൻകപി വീരൻഗമിക്കുമ്പൊൾ മ
ദ്ധ്യമാൎഗ്ഗത്തിൽ ചെന്നുഭവതിയും ॥ രണ്ടരനാഴിക വിഘ്നംചെയ്തുക ക
ണ്ടീടാമെന്നാൽ ഭാവംകപീശന്റെ । എന്തുവെണ്ടുന്നതറിയാതെ നിൽ
ക്കയൊ ചിന്തകൂടാതെകൃത്യത്തെചെയ്കയൊ ॥ നിറകൊൾവലുതാ
യുള്ള സത്വംനിന്നുടെ വായിലിന്നുകടക്കവൊൻ । ഇച്ഛിച്ചാൽഭവ
തിയുടെ യാസ്യവുമിപ്പൊലെവലുതാവുംനിൎണ്ണയം ॥ എന്നതുകെട്ടു
നാഗജനനിയും ചെന്നുരാക്ഷസീ വെഷവുംകൈക്കൊണ്ട് । കമ്പംകൂടാ
തെവാനരവീരന്റെ മുമ്പിൽചെന്നാശു നിന്നുചൊല്ലീടിനാൾ ॥ വാന
രെശഭവാനെന്റെഭക്ഷ്യമായിട്ടുവാനവന്മാർ നിയൊഗിച്ചുകാരണാൽ । ഇ
ന്നുഭക്ഷിച്ചീടുന്നെൻഭവാനെഞാൻ വന്നീടുകയെൻവായിൽവിരവൊ
ടെ ഏവംചൊന്നതു കെട്ടൊരുനെരത്ത്സാവധാനമായ്ചൊന്നാ
ൻ കപിവീരൻ ॥ വിശ്വവാരിധിദാശരഥിരാമൻ ഭാൎയ്യയാകുന്നസീത
യൊടൊന്നിച്ച് । ലക്ഷ്മണനാകുംഭ്രാതാവൊടുംകൂടി ലക്ഷ്മീവാൻദണ്ഡ
കാരണ്യെവാഴുമ്പൊൾ ॥ രാവണൻസീതാദെവിയെ കൊണ്ടുപൊയ്
ദെവിതന്നുടെസന്നിധിയിലഹംരാമശാസനംകൊണ്ടുഗമിക്കുന്നെൻ
രാമസാഹ്യംഭവതിയുംചെയ്യണം ॥ അല്ലെങ്കിൽജനകാത്മജയെക്കണ്ടെ
മല്ലനെർമിഴിയാളുടെ സന്ദെശം । രാമചന്ദ്രനൊടുകയ്യുണൎത്തിച്ച്
ആമൊദെനവരാമിഹ നിൎണ്ണയം ॥ മാരുതിതന്റെവാക്കുകൾ കെട്ടെ
വം സുരസയുംവിരവൊടെ ചൊല്ലിനാൾ । ഒട്ടുംതാമസിച്ചീടകപിവര
പെട്ടന്നെൻവായിൽ ചാടിഗ്ഗമിച്ചാലും ॥ എന്നതു കെട്ടുചൊന്നാൻ
കപിവീര നെന്നാലെന്നുടെ ദെഹത്തെഭക്ഷിപ്പാൻ । തുല്യമായിട്ടുവാ
പിളൎന്നീടുക കല്പതവയുണ്ടെങ്കിൽ വെഗത്തിൽ ॥ ഇത്തരംചൊല്ലിമാ
രുതിദെഹത്തെ പ്പത്തുയൊജനവൎദ്ധിപ്പിച്ചീടിനാൻ । സുരസയുമിരി

പത്തുയോജനാവിരവോടപ്പോൾ വായുംപിളൎന്നാൾ ॥ ആത്തുമാരുതി
തനുടെദേഹത്തെ ത്രിംശദ്യോജന വൎദ്ധിപ്പിച്ചീടിനാൻ । കെല്പോടെ
യപ്പോൾ നാഗജനനിയും നാല്പതു യോജനാവാപിളൎന്നതേ ॥ അ
ന്നേരത്തെ കപിവീരനും ദേഹത്തെ പഞ്ചാശദ്യോജനാ വലുതാക്കിനാ
ൻ । അറുപതുയോജനാ വാപിളൎന്നവൾ സഞ്ജീവസുതനും ശരീര
ത്തെ ॥ എഴുപതു യോജനാവലുതാക്കിനാ നഴകോടെ സുരസയനന്ത
രം । എണ്പതു യോജനാ വാപിളൎന്നപ്പോൾ കമ്പംകൂടാതെ മാരു
തിദേഹത്തെ ॥ വലുതാക്കിനാൻ തൊണ്ണൂറുയോജനാ ചാലവേയ
പ്പോൾ നാഗജനനിയും । ശതയോജന വാപിളൎന്നീടിനാൾ മതിശാ
ലിഹനുമാൻ കപിവീരൻ ॥ അപ്പോളംഗുഷ്ഠമാത്രശരീരനായുള്ളപ്പോ
ടെ നാഗമാതാവു തന്നുടെ । വായിൽ ചാടിപ്പുറത്തെത്തി വന്നാശു
വായുനന്ദനനെവമൎത്ഥം ചെയ്തു ॥ ദാക്ഷായണിയെ വായിൽകട
ന്നേൻ ഞാൻ കാൽക്ഷണം വൈകാതെയിനിപ്പോകുന്നേൻ । സത്യ
സന്ധന്റെ ജായാസമീപത്തിൽ സത്യമായിദേവില്ലുട്ടെവരാം ॥ മാ
രുതിവാക്കുകേട്ടു പ്രസന്നയായ് സുരസചൊന്നാൾതന്റെ സ്വരൂ
പമായ് । ശൌൎയ്യവാരിധേ മാരുതനന്ദന കാൎയ്യംസാധിപ്പാനായിഗ്ഗ
മിച്ചാലും ॥ ജാനകീദേവിയെയൊട്ടും വൈകാതെ മാനവാംശമണി
യോടു ചൊൽക്കേ । പരിചോടേവം നാഗജനനിയുരചെയ്തു ഗമി
ച്ചോരനന്തരം ॥ വായുമാൎഗ്ഗത്തെ പ്രാപിച്ചു വേഗേന വായുനന്ദനൻ
പൊയ്ത്തുടങ്ങിനാൻ । പക്ഷമുള്ളൊരു പൎവ്വതംപോലെയും പക്ഷി
രാജൻ ഗമിക്കുന്ന പോലെയും ॥ ദശയോജന വിസ്താരവുമായി ത്രിം
ശദ്യോജനനീളവുമായിട്ടു । ഛായയും കപിരാജന്റെയന്നേരം തോ
യരാശിയിലേറ്റം പ്രകാശിച്ചു ॥ പങ്കജാസനൻ തന്റെവരത്തിനാ
ൽ ശങ്കകൂടാതെ ഘോരയാംസിംഹികാ । മാരുതാത്മജൻ തന്നുടെ
ച്ഛായയും വിരവോടെ പിടിച്ചോരുനേരത്തു ॥ ചിന്തിച്ചാൻ കപി
സത്തമൻ മാനസെയെന്തുവാൻ തടവിപ്പോൾ ഗമിക്കുവാൻ । സ
ഞ്ജീവസുതനേവം ചിന്തിച്ചു സൎവ്വദിക്കിലും നോക്കുന്ന നേരത്തു ॥
വാരിധിതന്നിൽനിന്നതി ഘോരമായൊരു സത്വവും പൊങ്ങുന്നതു
കണ്ടു । കപിപുംഗവനേവം വിചാരിച്ചു കപിരാജൻ പറഞ്ഞൊരു
സത്വവും ॥ ഛായാഗ്രാഹിയിതേതിബീഭത്സമാം യതുതന്നെ സംശയ
മില്ലിദം । നിശ്ചയിച്ചുവ ഉഗ്രപരാക്രമൻ നിശ്ചലനായി നിന്നൊരു
നേരത്തു ॥ ത്രുഷയാകിന രാക്ഷസീസിംഹികാ ഭക്ഷിപ്പാനായി വാന
രവീരനെ । ദുഷ്ടതന്നുടെ വായുംപിളൎന്നുകൊണ്ടട്ടഹാസവും ചെയ്തു

ഭയങ്കരീ ॥ ഓടിച്ചെല്ലുന്നനേരം ഹനൂമാനും ചാടിവായിലവളുടെ
വേഗത്തിൽ । ഹൃദയന്തന്നിൽ ചെന്നുകപീശനും ഹൃദയാബ്ജം മു
റിച്ചവൾ തന്നുടെ ॥ ആന്ത്രമാലയണിഞ്ഞവൾ തന്നുടെയാന്ത്രമാലീ
സ്സാഹരികണക്കിനെ । പുറത്തെല്ലാത്തുപൊന്നു മഹാബലൻ മുറയിട്ടു
വൾ ചത്തുവീണജലേ ॥ ദൃഷ്ടയെക്കലേ ചെയ്യുതുകണ്ടപ്പോൾ ഹൃഷ്ട
ന്മാരായിതാകാശ ചാരികൾ । ദേവദേവ പവനതനയനൊടേവം
ചൊല്ലിനാൎത്തിസ്സയിച്ചൊരാറവും ॥ എത്രയും ഘോരമായുള്ള സത്വ
ത്തെ ചിത്രാചിത്രാം ഭവാനിപ്പോൾ കൊന്നതും । വാനരശഭവാനു
ള്ളതു പോലെമാനവും ബുദ്ധിയുമുള്ളവൎക്കിപ്പോൾ ॥ ഒരുകാൎയ്യവുംചെ
യ്യുവാനൊക്കവെപാളലൊരുദുൎഘടവുമില്ലനിൎണ്ണയം । മാരുതെഭവാൻ കാ
ൎയ്യത്തെസ്സാധിപ്പാൻ വിരവോടെഗമിക്ക സുഖമായി ॥ ഘോരയാകു
ന്ന സിംഹികയെക്കൊന്നു പരിചോടവരാൽ സ്തുതനായിട്ടു । ഹരി
പുംഗവനാകാശമാൎഗ്ഗേണ വിരവോടെ ഗമിച്ചുമനോജവൻ ॥ ഉല്ലാ
സേനവഴിയൊരം ലംഘിച്ചിട്ടെല്ലാദിക്കിലും നോക്കുന്നനേരത്ത ।
ശതയോജനത്തിന്നുടെ യന്തത്തിൽ വാതനന്ദനൻ കണ്ടുവനങ്ങളും॥
ഹരിപുംഗവൻ പൊകമ്പോൾ പിന്നെയും പരിചോടെ ക്രമത്താലെ
കണ്ടുതെ । വാരിധിതന്റെ തീരപ്രദേശവും തീരജങ്ങളാംവൃക്ഷലതക
ളും ॥ ചാരുവായുള്ളോരുദ്യാനജാലവും ഗിരിയും ശിഖരങ്ങളൊടൊന്നി
ച്ചു । പാരാവാരത്തെ വാരിധിതന്നുടെ ധീരൻപ്രാപിച്ചു ദ്വീപവുംക
ണ്ടപ്പോൾ ॥ ബുദ്ധിമാനെവം ചിന്തിച്ചുമാനസെ ക്രുദ്ധന്മാരാകും രാ
ക്ഷസവീരിവർ । എന്നുടെവലുതായുള്ള രൂപത്തെയിന്നിവർകണ്ടാൽ
കൌതുഹലംചെയ്യും ॥ എവംചിന്തിച്ചു ദേഹാചെറുതാക്കി സ്സൽകാ
ൎയ്യവുംചിന്തിച്ചാത്തുകാരി । മാരുതാത്മജൻ രാമഭക്താഗ്രണി ചാരുനാ
നാവിധദ്രുമമണ്ഡിതെ ॥ ഗിരിതന്റെശിഖരശിഖരവൽഹരിപുംഗ
വൻ ചാടിവീണുമുദാ । വാരിധിപാരപാരത്തെ പ്രാപിച്ചു വീരമൌലീ
മണിപവനാത്മജൻ ॥ രാവണന്റെ പുരിയുംഗിരിമൊളിൽ ദേവരാ
ജപുരിപോലെകണ്ടുതെ । അനാധൃഷ്യമാം സാഗരംലംഘിച്ചു ദീനചി
ന്തനിശ്വാസനായിട്ടു ॥ ശൈലത്തിന്റെ തലംതന്നിൽനിന്നിട്ടു ബ
ലശാലിവരൻ പവനാത്മജൻ । ശങ്കയൊട്ടുമെകൂടാതെ സാഹസനാ
യ് ലങ്കയുംനോക്കിക്കണ്ടു വഴിപോലെ ॥ ലങ്കതന്റെ പുറത്തുവില
സുന്ന പങ്കാളുടാതെപങ്കജമുള്ളോരു । ചാരുവായുള്ള വാപികളുംകണ്ടു
മാരുതാത്മജൻ ക്രീഡാവനങ്ങളും ॥ പരിഖങ്ങളും പത്മോല്പലങ്ങളൊ
ൽ പരിശോഭിതമായ്ക്കണ്ടു മാരുതി । അന്ന്യവതീരംതന്നിൽ വിളങ്ങു

ന്ന സ്വർണ്ണംകൊണ്ടുള്ള പ്രാകാരവുംകണ്ടു ॥ ക്രൂരനാംരാവണന്റെ നി
യോഗത്താൽ ശരചാപാസി പാണികളായിട്ടു । രാക്ഷസന്മാർനടക്കു
ന്നതുംകണ്ടു രാക്ഷസെശപുരിടെ ചുഴലവും ॥ വിശ്വകർമ്മകൃതയായല
ങ്കയെ വിശ്വസാക്ഷീസുതൻകണ്ടുവെഗെന । ഉത്തരദ്വാരംപ്രാപിച്ചു
ലെങ്കടെ ചിത്തത്തിലീവണ്ണം വിചാരിച്ചു ॥ യാതുധാനെശൻത
ന്റെപുരിയുള്ളിൽ യാതുധാനരുടെവെഷമായിട്ടൊ । മന്നവെശന്റെ
പത്നിയെനൊക്കെണ്ടു പിന്നെമറെറാരു വെഷംധരിച്ചിട്ടൊ ॥ മാരുത
ൻപൊലുമിന്നറിയാതവൻ ചരിക്കില്ലിഹയെന്നുമെ തൊന്നുന്നു । ച
ഞ്ചലാക്ഷിയാം സീതയെനൊക്കുമ്പൊൾ വഞ്ചിക്കേണമീ രാക്ഷസരെ
യഹം ॥ എന്നതുകൊണ്ടു രാത്രിയിലിന്നുഞാനൊന്നുടെരൂപം നന്ന
ചെറുതാക്കി । മിന്നൽപൊലെ നടന്നതിവെഗത്തിൽ മന്നവാധിപ
പത്നിയെക്കാണ്മവൻ ॥ ചെതസിയെവം ചിന്തിച്ചുവാഞ്ഛിച്ചു വാ
തനന്ദനൻ സൂര്യാസ്തമനത്തെ । സൂര്യനസ്തമിച്ചൊരു നെരത്തു വീ
ര്യശാലീ കപികുലശെഖരൻ ॥ മാരുതിമാർജ്ജാലമാത്ര ദെഹനാ
യീടാരൂപൻ കടന്നിതുലങ്കയിൽ । പ്രാണനന്ദനൻ തന്നുടെസാചി
വ്യമെണാങ്കൻ താനുംചെയ്യുന്നതുപൊലെ ॥ വന്നുദിച്ചു വിളങ്ങീനഭ
സ്ഥലെ യന്നെരമെല്ലാദിക്കിലും പ്രകാശിച്ചു । ദുർഗ്ഗവുംദുർഗ്ഗത്തിൽ ഗൃ
ഹങ്ങളുംസ്വർഗ്ഗം പൊലെ പവനാത്മജൻ കണ്ടു ॥ പരന്മാരാൽ കട
പ്പാനശക്യയാം പുരികണ്ടൊരു നെരംഹനുമാനും । ശ്രീരാമചന്ദ്രൻ
തന്റെപരാക്രമം പരിചൊടൊത്തു സന്തൊഷിച്ചീടിനാൻ ॥ അ
ന്നെരം ഘൊരരൂപയാംലങ്കയും ചെന്നുമാരുതി തന്റെപുരൊഭാ
ഗെ । അട്ടഹാസവും ചെയ്യുവംചൊല്ലിനാൾ ധൃഷ്ടമാംവണ്ണം വാ
യുസുതനൊട ॥ ആരുനീയെന്തിനായിഹവന്നതും വിരവൊടെ
പറഞ്ഞാലുമെന്നൊട । പുരിതന്നിലശക്യാ കടക്കയും ക്രൂരരാവ
ണ പാലിതയായുള്ള ॥ ഹരിവീരനതു കെട്ടുചൊല്ലിനാൻ പരമാ
ർത്ഥം പറയുന്നെൻ ഞാനിപ്പൊൾ । ആരുനീ വികൃതാകൃതി നെരായ
യ് പുരദ്വാരത്തിൽ നിൽക്കുന്നതുമിപ്പൊൾ ॥ കാരണമെന്തിന്നെ
ന്നൊതുക്കീറാം പരുഷങ്ങൾ പറവാനമിത്തരാം । എന്നതു കെട്ടു
ചൊല്ലിനാൾ ലങ്കയു മിന്നുലങ്കയിലെന്നാജ്ഞയില്ലാതെ ॥ കടന്നിട്ടു
ഗമിക്കയും വാനര ക്കൂടുകയില്ലയെന്നു ധരിച്ചാലും । ഞാനാകട്ടെനഗ
രിയാകുംലങ്കാ താനെ രക്ഷിച്ചീടുന്നൊൻ പുരമിദം ॥ രാവണന്റെ
നിയൊഗെനസർവ്വദാ കെവലമാംചൊന്നെൻ പരമാർത്ഥം । പരി
ചൊടവൾ വാക്കുകൾകെട്ടപ്പൊൾ വീരമൌലി കപിവരൻ ചൊല്ലി

നാൻ ॥ പുരിയുംപുരീതന്നിൽ ഗൃഹങ്ങളും ചാരുവാകുംവനങ്ങളുമാക
വെ । കാണുവാനായിവന്നനാമിഹ കാണുവനാഗം നീയെനൊക്കിറി
ൽക്കവെ ॥ ഹരിമുഖ്യൻറവാക്കുകൾകെട്ടവാ പരിചൊടപ്പൊൾ
കൊപിച്ചുലങ്കയും । ഘൊരമാംവണ്ണം അട്ടഹാസംചെയ്തു കരംകൊ
ണ്ടൊന്നടിച്ചു ഹനുമാനെ ॥ കരംകൊണ്ടവൾ തല്ലിനനെരത്തു ഹരി
വീരനും സിംഹനാദംചെയ്തു । സ്ത്രീയല്ലൊയിവളെന്നു വിചാരിച്ചു വാ
യുനന്ദനനെറം കൊപിച്ചാതെ ॥ ഭീമവിക്രമൻ ദുഷ്ടവിമർദ്ദനൻ വാ
മഹസ്തം കൊണ്ടൊന്നടിച്ചീടിനാൻ । ഹനുമാൻതൻറ താഡനമെ
റപ്പൊൾ ദീനദീനയായ്വീണിതു ലങ്കയും ॥ വാനരാധിപൻ തന്നൊ
ടുലങ്കയും ദീനമാംവണ്ണം പിന്നെയുരചെയ്തു । സമയന്തന്നിൽ സത്യ
മുള്ളൊരുകൾ ഭീമവിക്രമനിൽക്കുമല്ലൊ സദാ ॥ പങ്കജാസനൻ തൻറ
നിയൊഗത്താൽ ലങ്കഞാൻ തന്നെ രക്ഷിപ്പുന്നുപുരം । എന്നൊരു ക
പിനിന്നെ ജയിച്ചീടു മന്നുരാക്ഷസന്മാർക്കു ഭയംവരും ॥ എന്നൊടവ
മതൾചെയ്തു പത്മജനെന്നെയിന്നു ജയിച്ചുവെല്ലൊഭവാൻ । ഖെപ
രമായിക്കടെന്നിനി ലങ്കയിൽ വാരിജാക്ഷിയാം സീതയെക്കണ്ടാലും ॥
ജയിച്ചുകാമത്തൂപിന്നി ലങ്കയെ വായുനന്ദനൻ ബുദ്ധിമതാംവരൻ ।
നല്ലസന്ധ്യയിൽ ദ്വാരത്തിൽക്കൂടാതെ യുല്ലാസെന മതിലുമ്മെൽ ചാ
ടിനാൻ ॥ വാമപാദവും വച്ചുഹനുമാനും ഭീമവൈരികൾ തൻറ ത
ലത്തിൽ । മൃത്യുമാലയണഞ്ഞു മഹാപാപ മൃത്തമജവൻ പ്രാപിച്ചു
നന്തരം ॥ രാജീവാക്ഷിയാം സീതയെനൊക്കുവാൻ രാജമാർഗ്ഗത്തിൽ
കൂടക്കുമിക്കനെരം । ഹരിപുംഗവൻകെട്ടുപുരിതന്നിൽ മെളിമുൻപാ
യ വാദ്യസ്വനങ്ങളും ॥ ഹസിതെൻ ഘൃഷ്ടനാനാനിനാദവും ഭാസി
തമായ് ലങ്കയിലന്നെരം । രാവണനെസ്തുതിക്കുന്ന ഘൊഷവും പ
വനാത്മജൻ കെട്ടുപുരിതന്നിൽ ॥ ഏഴെട്ടുസൌധമുള്ള ഭവനങ്ങളു
മൊടെ പവനാത്മജൻകണ്ടു । രാജവീഥിക്കിരണ്ടുഭാഗത്തിലും ജെ
താചലംപൊലെപ്രകാശിച്ചു ॥ നാനാരത്നമയമാം ഗൃഹങ്ങളും വാ
നരൊത്തമൻ കണ്ടുപ്രസാദിച്ചു । ഭവനംതൊറും ജാനകിദെവിയെപ്പ
വനാത്മജൻ നൊക്കിനടക്കുമ്പൊൾ ॥ രാക്ഷസിമാരുമൊന്നിച്ചു രാ
ക്ഷസ രമക്രീഡയെച്ചെയ്യുന്നതുംകണ്ടു । ബാലകരെയുറക്കുന്നതും ക
ണ്ടു ചിലരിപ്പിൽ കപികുലശെഖരൻ ॥ ഘൊരരൂപന്മാർ ഭാര്യമാരൊ
ന്നിച്ചു ഖെചരമായിട്ടിരിക്കുന്നതും കണ്ടു । പലമാചിഹ്നകൾ രാക്ഷസ
ന്മാരുടെ ബാലിശസൊദര മന്ത്രിവരൻകണ്ടു ॥ അവിടെയെങ്ങും ജാനകി
ദെവിയെ പ്പവനാത്മജൻ കാണാഞ്ഞനന്തരം । രാവണാലയംഗൊ

പുരംപ്രാപിച്ചു സാവധാനമായുള്ളിൽ കടന്നുടൻ ॥ സീതാദേവിയെ
നോക്കുവാനായിട്ടു ജാതമോദം കപികുലശേഖരൻ । പ്രഹസ്തന്റെ
ഭവനമതുപ്രാപിച്ചു സിംഹവിക്രമൻ നോക്കിക്ഷണത്താലെ ॥ മഹാ
പാർശ്വന്റെ മന്ദിരന്തന്നിലും മഹോദരന്റെ മന്ദിരന്തന്നിലും । വ
ജ്രദംഷ്ട്രന്റെ മന്ദിരന്തന്നിലു മിന്ദ്രജിത്തിന്റെ മന്ദിരന്തന്നിലും ॥ കും
ഭൻതന്റെ ഭവനത്തിലും പിന്നക്കുംഭകൎണ്ണന്റെ മന്ദിരന്തന്നിലും ।
അക്ഷീണബലൻ പിന്നെയുമുള്ളോരു രാക്ഷസമുഖ്യഭവനങ്ങളിൽ ॥
ചേതസിയൊട്ടും ശങ്കയുംകൂടാതെ സീതാദേവിയെ നോക്കി ക്രമത്താ
ലെ । രാവണാലയഗോപുരേ ചെന്നപ്പോൾ കാവൽക്കാരെയും ക
ണ്ടുകപീശ്വരൻ ॥ നാലുകൊമ്പുള്ള മതംഗജങ്ങളെ ചാലവേകണ്ടു
ഗോപുരവാതുക്കൽ । അത്ഭുതങ്ങളാം പക്ഷിജനങ്ങളു മത്ഭുതങ്ങളാം
നാനാമൃഗങ്ങളും ॥ മിന്നീടുന്ന ശയനാസനങ്ങളും മിന്നീടുന്ന ശി
ബികാസമൂഹവും । സ്യന്ദനങ്ങളും രത്നമയങ്ങളായ്സുന്ദരമാകുമശ്വ
സമൂഹവും ॥ പത്തിഹസ്തിപതെരാളി സാദിയുമാത്തമോദം ചരി
ക്കുന്നതുകണ്ടു । പവനാത്മജനുള്ളിൽകടന്നപ്പോൾ ഭവനങ്ങളുംകണ്ടു
വിചിത്രമായ് ॥ ചന്ദ്രരശ്മികൾകൊണ്ടു വിളങ്ങുന്ന ചന്ദ്രശാലകൾ
കണ്ടുകപിവരൻ । ചിത്രങ്ങളാകും ക്രീഡാഗൃഹങ്ങളും കൃത്രിമങ്ങളാം
ക്രീഡാഗിരികളും ॥ ലങ്കതന്നുടെ യാഭരണമിദം ശങ്കയില്ലെന്നു ചിന്തി
ച്ചുമാരുതി । ശൌൎയ്യവാരിധി ശങ്കയുംകൂടാതെ വിരവോടെകടന്നു ഗൃ
ഹത്തിൽ ॥ രാക്ഷസാധിപൻ തന്റെനിയോഗത്താൽ രാക്ഷസീ
മാരും ശസ്ത്രങ്ങൾകൈക്കൊണ്ടു । ഘോരരൂപികൾ നിൽക്കുന്നതുംകണ്ടു
വീരവീരൻകടന്നു ഗൃഹാന്തരെ ॥ മണികാഞ്ചന സൌധ സമൂഹങ്ങ
ൾ പ്രാണനന്ദനൻ കണ്ടുവിടെയപ്പോൾ । അത്ഭുതങ്ങളായുള്ളോരു
വസ്തുക്കൾ തൽഭവനത്തിൽകണ്ടു പലവിധം ॥ പിന്നെയപ്പുരിതന്നുടെ
മദ്ധ്യത്തിൽ മിന്നീടുംഗൃഹം കണ്ടുകപിവരൻ । ഒരുയോജന നീളവുമാ
യിട്ടു അൎദ്ധയോജന വിസ്താരവുമായി ॥ നവരത്നമയമായ്വിളങ്ങുന്ന ഭ
വനോത്തമംകണ്ടു ഹനുമാനും । അതിന്നുള്ളിൽകടന്നു മഹാബലൻ
വാതനന്ദനൻ വീരശിഖാമണി ॥ അത്രകണ്ടിതാകപിപുംഗവൻ
ചിത്രാപുഷ്പകമാകുംവിമാനവും । വാരിജോൽഭവൻതന്നു ധനേശ്വ
രൻ പരിചോടു ഭജിച്ചുലഭിച്ചോരു ॥ പുഷ്പകമാം വിമാനത്തെ രാവ
ണൻ കെല്പോടെ ധനദനെജ്ജയിച്ചുടൻ । കയ്ക്കലാക്കി നിജപുരമദ്ധ്യ
ത്തിൽ ശങ്കകൂടാതെകൊണ്ടന്നുവച്ചുള്ള ॥ ചിത്രമാംപുഷ്പകത്തിന്റെ മ
ദ്ധ്യത്തിൽ ചിത്രമാകുന്ന നല്ലശയനത്തിൽ । ചന്ദ്രമദ്ധ്യകളങ്കം ക

ണാക്കിനെ നിദ്രചെയ്യുന്നരാവണൻ തന്നെയും ॥ സ്വൈരമായിട്ടു ശ
ങ്കയുംകൂടാതെ വീരമൌലികപിവരൻ കണ്ടുതേ । ദിഗ്ഗജനാചലംപൊ
ലുള്ളദേഹവു മഞ്ജനാദ്രി ശിഖരങ്ങളിൽപിന്നെ ॥ രാത്രിയിൽ ദീജ്വ
ലിക്കുന്നതുപോലെ രാത്രിഞ്ചരജനാധിപൻ തന്നുടെ । പിംഗളകേശ
മാംപത്തുതലകളും പിംഗാധിപസചിവ വരൻകണ്ടു ॥ ക്രൂരമായുള്ള
ദംഷ്ട്രകളുംപല്ലും ഘോരമാകുന്നയനങ്ങളുംമുഖം । ഐരാവതവിഷാ
ണാവട്ടങ്ങളും ക്രൂരൻതന്നുടെ മാറത്തുകണ്ടുതേ ॥ വജ്രമേറ്റവട്ടങ്ങളും
കണ്ടുതേ ഭദ്രശീലൻഖലനുടെമാറത്ത । നീണ്ടകൈകളും കണ്ടുശയന
ത്തിൽ നീണ്ടപാമ്പുകൾ പൊലെയിരിവതും ॥ രക്തചന്ദന ദിഗ്ദ്ധശ
രീരനായ്‌രക്തവസ്ത്രമുടുത്തുകിടക്കുന്ന । രാവണൻതന്നെവീരശിഖാമ
ണി പാവനാത്മജൻ കണ്ടാരനന്തരം ॥ ഗിരികന്ദരംതന്നിൽ നിന്നു
ങ്ങസാ മാരുതൻ വരുംപോലെ ദശാസ്യന്റെ । മൂക്കിൽനിന്നു വരു
ന്നൊരുശ്വാസവും സൽകപികുലമൌലിയും കേട്ടുതേ ॥ തുയതാ
ക്ഷീകുലമൌലിമാലയാം മയപുത്രിയാം മണ്ഡോദരിയെയും । തല്പന്ത
ന്നിൽ കിടക്കുന്നതുംകണ്ടു തൽപാർശ്വത്തിലഞ്ജനാനന്ദനൻ ॥ രാ
വണന്റെസമീപേചുഴലവും ചാർവ്വംഗിമണിമാരുടെയായിരം । മാരു
തികണ്ടു ക്രീഡാരതികൊണ്ടു പരിശ്രാന്തമാരായുറങ്ങുന്നതും ॥ ശൈത
മൂത്രവും കണ്ടുമനോജ്ഞമായ്വാതനന്ദനൻ തത്രസമീപത്തിൽ । കാമി
നീകുലമൌലികളിൽചിലർ ചാമരങ്ങൾ പിടിച്ചുറങ്ങുന്നു ॥ നീലേ
ന്ദീവരനേത്രമാരിൽചിലരാലവട്ടങ്ങൾ കൊണ്ടുറങ്ങുന്നു । ഏണ
നേർമിഴിമാരിൽ ചിലർപിന്നെ വീണാവേണുകൾ കൊണ്ടുറങ്ങു
ന്നു ॥ മൃദംഗാദിയാം വാദ്യങ്ങൾകൊണ്ടു മൃദ്വംഗിമാർ നിദ്രചെയ്യു
ന്നതും । വാനരോത്തമൻകണ്ടു മഹാബലൻ പാനഭൂമിയുംകണ്ടു ഖ
ലൻ തന്റെ ॥ ആസവങ്ങളാൽ പൂർണ്ണങ്ങളായുള്ള ഭാസുരങ്ങളാം ര
ത്നഘടങ്ങളും । മദ്യാപാതികുടിച്ചകുടങ്ങളും മദ്യമാകെക്കുടിച്ചഘടങ്ങ
ളും ॥ പന്നികോഴിമയിൽ മൃഗവൃന്ദവും തിന്നപാതി കിടക്കുന്നതും ക
ണ്ടു । നല്ലനല്ലശയനാസനങ്ങളും നല്ലനല്ലമണിദീപജാലവും ॥ കണ്ടു
മാരുതി തത്രശയിക്കുന്ന കൊണ്ടൽവേണിമാർ തന്നുടെവൃന്ദവും । ച
ന്ദനാഗരുധൂപസുഗന്ധവും സുന്ദരീമുഖവാത സുഗന്ധവും ॥ നാനാ
പുഷ്പങ്ങൾതന്നുടെ ഗന്ധവും പാനഗന്ധവും കൊണ്ടുമാരുതൻ ।
മന്ദംമന്ദമവിടെച്ചരിക്കുന്ന സുന്ദരമാകുംരാവണമന്ദിരേ ॥ ബുദ്ധിമാനെ
ഷാ ചിന്തിച്ചുമാനസേ ബന്ധുരാംഗിമാർ കാന്തനെയൊന്നിച്ചു । നിദ്ര
ചെയ്യുമ്പോൾതത്ര ചരിപ്പതുംഭദ്രമല്ലല്ലാ ബ്രഹ്മചാരിക്കോർത്താൽ ॥

മാനിനീകുലമദ്ധ്യെ ചരിച്ചിട്ടുംമാനസെ ചെററും വിക്രിയയില്ലാതെ ।
മാനുഷസ്ത്രീയെ നൊക്കുവാനായിട്ടു മാനിനിമദ്ധ്യത്തിൽ നൊക്കിയാ
ൽകിട്ടുമൊ ॥ എന്നതുകൊണ്ടിവിടെ നടക്കയാലിന്നു പാപവുമില്ലന്നു
നിൎണ്ണയം । നിശ്ചയിച്ചെവം വാനരപുംഗവൻ നിശ്ചലചിത്തൻ പി
ന്നെയുംനൊക്കിനാൻ ॥ ദെവരാജാദിലൊകെശ സമ്പത്തുംരാവണാ
ലയെ യൊന്നിച്ചുകണ്ടുതെ । ദെവഗന്ധൎവ്വ കന്യകമാരെയും പാവനീ
രാജകന്യകമാരെയും ॥ കണ്ടുപൌലസ്ത്യൻ തന്നുടെമന്ദിരെ കണ്ടില്ല
ജഗന്നാഥന്റെ പത്നിയെ । കാണാഞ്ഞപ്പൊൾ ജനകതനൂജയെ
പ്രാണനന്ദനനൊററം വെഗത്തൊടെ ॥ എല്ലാദിക്കിലും നൊക്കിത്തു
ടങ്ങിനാൻ മല്ലനെൎമ്മിഴിയാകുന്ന സീതയെ । വായു സഞ്ചാരമുള്ള
സ്ഥലങ്ങളിൽ വായുനന്ദനൻ നൊക്കിനാൻ സീതയെ ॥ ചതുരൻക
പിവാരമാററമണി ചതുരംഗുലംപൊലും ഖലാലയെ । ഇല്ലനൊ
ക്കാത്തദിക്കുകളെങ്ങുമെ ഫുല്ലെന്ദീവരനെത്രയാംസീതയെ ॥ തത്രയെ
ങ്ങുമെകാണാഞ്ഞു സീതയെ വിക്രമശാലിയാകും കപിവരൻ । പ്രാകാ
രത്തിന്മെൽചാടിയിരുന്നിട്ടു അക്കുതാരിലീവണ്ണംവിചാരിച്ചു ॥ മംഗലാം
ഗിയാം സീതയെക്കാണാതെയെങ്ങിനെ യാമങ്ങുഗമിക്കുന്നു । അം
ഗദാദികപിവരന്മാരുടെ യെങ്ങിനെമുഖം കാണെണ്ടുചെന്നു ഞാൻ ॥
വ്യൎത്ഥസാഗരലംഘനമിന്നുമെ വ്യൎത്ഥമിശ്രമമൊക്കയും മൊക്ഷബൊ
ധം । സൊമകൊടി സമാനമുഖാംബുജം രാമചന്ദ്രന്റെയെങ്ങിനെ
നൊക്കുന്നു ॥ നരവാനര രാജസമീപത്തിൽ സാരസാക്ഷിയാം സീ
തയെകാണാതെ । മംഗലാംഗിയെ കണ്ടില്ലെന്നുള്ളതു മെങ്ങിനെയ
ഹം ചെന്നുപറയുന്നു ॥ ദുഷ്ടനാകുന്ന രാവണനെയഹം മുഷ്ടികൊ
ണ്ടൊന്നിടിച്ചു ഹനിക്കയൊ । കെട്ടിരാത്രിഞ്ചരാധിപതിയെ ഞാൻ
പെട്ടന്നുസാഗരൊപരികൊണ്ടുപൊയ് ॥ അച്യുതനാകുംശ്രീരാമചന്ദ്ര
ന്നുകാഴ്ചവെക്കയൊവെണ്ടുകയൊരെന്നെ । ശൂരനെവംവിചാരിക്കുംനെരത്തു
ചാരുവാകുമശൊകവനികയും ॥ കണ്ടുസൎവ്വകപികുലശെഖരൻകണ്ടാ
ലെത്രയുമത്ഭുതമായുള്ള । അശൊകൊദ്യാനം കണ്ടപ്പൊൾമാരുതി ആ
ശയന്തന്നിലെവം വിചാരിച്ചു ॥ ഇവിടെയഹംനൊക്കീല സീതയെദ്ദെ
വിയെ യിവിടെയഹം കാണുവൻ । ഭീമവിക്രമനെവം വിചാരിച്ചു രാ
മപാദാംബുജം കൈക്കുപ്പിവെഗെന ॥ ഉദ്യാനത്തിൽ ചാടിക്കപി
വരനദ്രി ദീപ്തസമാനകളെബരൻ । കാമികൾക്കെററം ശൊകപ്ര
ദമാകും കൊമളമാമശൊകതരുക്കളും ॥ കണ്ടാലെത്രയും ദൃഷ്ടിമനൊഹ
രം കണ്ടുമാരുതി പുഷ്പനിരന്നുള്ള । ദിവ്യങ്ങളാകും നാനാതരുക്കളും

ദിവ്യോദ്യാനത്തിൽ കണ്ടുപലവിധം ॥ സുന്ദരമാകും ചൈത്രരഥമതാ
ദിം നന്ദനോദ്യാനത്തോടു മിത്ഥ്യോദ്യാനം । ഇല്യമെന്നു കപിവരൻ ചി
ന്തിച്ചു കല്യൻദേവിയെനോക്കിത്തുടങ്ങിനാൻ ॥ വൃക്ഷങ്ങളിൽ കപീ
ശൻചരിക്കുമ്പോൾ പക്ഷികളുണർന്നു തുടങ്ങീതെ । പുഷ്പതല്പങ്ങൾ
പോലെ മഹീതലെപുഷ്പങ്ങളും കൊഴിഞ്ഞുനിറഞ്ഞുതെ ॥ അശോകോ
ദ്യാനത്തിന്റെ മദ്ധ്യത്തിൽശിംശപാവൃക്ഷം കണ്ടുകപീശ്വരൻ । സ്വ
ൎണ്ണംകൊണ്ടുള്ള വേദികയായുള്ളസ്വൎണ്ണവൎണ്ണമാംശിംശപാവൃക്ഷവും ॥
നവ്യപല്ലവ പുഷ്പങ്ങളെക്കൊണ്ടു എല്ലാദിക്കും വിളങ്ങുന്നിതുദ്യാനെ ।
ശിംശപാന്തന്നിൽചാടികപീശ്വരനാശയത്തിലിവണ്ണം വിചാരിച്ചു ॥
ഇവിടെസ്സുഖമായി ഇരുന്നുഞാൻ ദേവിതന്റെപാദാബ്ജം കാണുവ
ൻ । ചിന്തനന്നിലിവണ്ണം വിചാരിച്ചു പത്തുദിക്കിലുംനോക്കുന്നനേ
രത്ത ॥ അവിടെക്കണ്ടു വാപീസരസ്സുകൾ പവിഴംകൊണ്ടു കെട്ടിപ്പടി
ത്തുള്ള । കാന്തങ്ങളാകും നാനാതരുക്കളും സന്താനലതാജാലങ്ങളും ക
ണ്ടു ॥ ഹേമംകൊണ്ടുള്ള വേദികയല്ലാതെ കോമളോദ്യാനെയില്ലതാക
ളും । കണ്ടുമാരുതിക്രീഡാഗിരിവരംകണ്ടാലെത്രയും ദൃഷ്ടിമനോഹരം ॥
സവ്വജീവതനയൻനദീകണ്ടുപൎവ്വതന്നിൽനിന്നങ്ങൊഴുകുന്ന । കാന്ത
ൻതന്നോടയങ്കത്തിൽ നിന്നാശു കാന്താകോപിച്ചു പോകുന്നതുപോ
ലെ ॥ തീരജദ്രുമ ശാഖാസമൂഹങ്ങൾ വാരിയിൽമുട്ടി നിൽക്കുന്നതും ക
ണ്ടാൽ । വാരിജാക്ഷിയെത്തന്റെബന്ധുക്കൾവാരണം ചെയ്യുകയോയെ
ന്നു തോന്നീടും ॥ തത്രപിന്നസ്സമീപെ വിളങ്ങുന്ന ചിത്രമാകുന്നചൈ
ത്യപ്രാസാദവും । ചാരുസ്തംഭസഹസ്രേണശോഭിതംമാരുതികണ്ടുകൈ
ലാസപാണ്ഡുരം ॥ പിന്നപ്രാണതനയൻ കപിവരൻമിന്നൽപോലെ
നയനമാരായുള്ള । രാക്ഷസീഗണമദ്ധ്യേ മലിനയായ് വൃക്ഷമൂലത്തിലെ
റ്റംകൃശയായി ॥ ഉഷ്ണമാകുന്ന ദീർഘശ്വാസത്തോടു മുഷ്ണമാകുന്നകണ്ണീ
രോടുംകൂടി ഭൂമിതന്നിലിരിക്കുന്നദേവിയെ യാമിനീശകലപോലെ ക
ണ്ടുതെ ॥ കൊണ്ടൽവേണീമണിയാകുംസീതയെ കണ്ടനേരം പവനാ
ത്മജൻകപി । ഏവംചിന്തിച്ചു ബുദ്ധിമതാംവരൻ ദേവദേവനരുളിന
ലക്ഷണം ॥ പൂൎണ്ണചന്ദ്രനിഭാനനയിൽ സൎവ്വംപൂൎണ്ണമായിട്ടു കാണ്മാനു
ണ്ടല്ലൊ । പണ്ടുരാവണൻ കൊണ്ടുഗമിക്കുമ്പോൾ കണ്ടോരംഗനാര
ത്നമിതല്ലൊ ॥ ദേവിയന്നവിടെയിട്ട ഭൂഷണമിവിടെയെങ്ങും കാണു
ന്നതില്ലല്ലൊ । ഇവിടെയുള്ളഭൂഷണശിഷ്ടങ്ങളവിടെയുണ്ടു നാരീമണിയു
ടെ ॥ എന്നതുകൊണ്ടുമിന്നു വിചാരിച്ചാൽ മന്നവാധിപജായയാണസം
ശയം । യാതൊരുദേവി താന്നകപികളെല്ലാം ദിക്കിൽനോക്കിനട

ക്ഷന്നു ॥ അങ്ങിനെയുള്ള ശ്രീരാമജായയാം മംഗലാംഗിയെ ഞാനിന്നു
കണ്ടുവല്ലൊ । സ്വാന്തംതന്നിലിവണ്ണം വിചാരിച്ചുസന്തോഷാശ്രു സമെ
തനുമൊദ്യന്നായ് ॥ ആശയന്തന്നിലൊറംപ്രസാദിച്ചു ശിംശപയിലി
രുന്നു കപീശ്വരൻ । ചന്ദ്രരശ്മികൾ കൊണ്ടുവനാന്തരം ഭദ്രശീലൻ പ്ര
സാദിച്ചുകണ്ടുതെ ॥ അപ്പൊൾതത്ര നിശാചരിമാരെയും കെല്പൊടെപ
വനാത്മജൻകണ്ടുതെ । അമ്പിളിത്തെല്ലുപൊലുള്ള പല്ലുമായ്മുമ്പിലെക്കെ
പൊലനീണ്ടുള്ളമൂക്കുമായ് ॥ രാക്ഷസിമാരെക്കണ്ടുകപീശ്വരൻ രാക്ഷ
സാന്തകജായാസമീപത്തിൽ । മങ്ങലീപൊലെയുള്ളൊരുദരവും തൊ
ങ്ങനാപൊലെ കൈകളുംകാലുമായി ॥ ഭംഗികൂടാത്ത രാക്ഷസിമാരെ
യുംമംഗലാംഗീടെ സന്നിധിയിൽ കണ്ടു । വായസംപൊലെചീത്തനി
റമായിപ്പായപൊലെപരന്നചെവിയുമായ് ॥ചെവികൊണ്ടുപുതച്ചുകൊ
ണ്ടൊരാവും ദെവീസന്നിധൌചുറ്റമിരിക്കുന്ന । ആശരനാരിമാരെ
യുംകണ്ടുതെ ആശരാന്തകനാമനാനന്ദനൻ ॥ കാലില്ലാത്തുള്ളരാക്ഷസി
കളുട്ടും തലമദ്ധ്യത്തിൽ കാലുള്ളകൂട്ടവും । അലസാക്ഷിയാംദെവീടെ
സന്നിധൌ ബലശാലിപവനാത്മജൻകണ്ടു ॥ ഏവംബീഭത്സരൌദ്ര
മാർമദ്ധ്യത്തിൽ ദെവദെവന്റെ പത്നിയെയുംകണ്ടു । ചെന്നായ്മദ്ധ്യ
ത്തിൽമാൻപൈതലെപ്പൊലെ ഖിന്നയായിധരണിയിൽ വാഴുന്ന ॥
ദെവിയെക്കണ്ടുവാനരപുംഗവൻ ദൈവദെവപാദാബ്ജംവന്ദിച്ചു । വാ
യുനന്ദനൻചിത്തംതെളിഞ്ഞമ്മെമായാദെവി പാദാബ്ജത്തിൽദൃഷ്ടിയും ॥ രാ
ക്ഷസാധിപ സൈന്യത്തിൽ കൊപവും രാക്ഷസാന്തകൻ വച്ചുതെ
ദൃഢമ്പൊലെ । ബ്രഹ്മരാക്ഷസ വെദഘൊഷങ്ങളും ബ്രഹ്മവിന്മണി കെട്ടു
വിരാത്രത്തിൽ ॥ പൌലസ്ത്യനുമനന്തവശനായിതലസാക്ഷിമണിയാ
ളെചിന്തിച്ചു । പൂതസായകൻതന്റെ ശരംകൊണ്ടു ചെതസി ശൊ
കമൊട്ടുംസഹിയാതെ ॥ അശൊകകാനനന്തന്നിലെക്കായിട്ടു ആശരാ
ധിപനൊരുപുറപ്പെട്ടു । ക്രൂരനാകുന്ന രാവണനൊന്നിച്ചു സുരനാരി
മാർമാത്രംഗമിച്ചുതെ ॥ വലുതായുള്ളൊരുചാളകൾകളുണ്ടു തളകാധി
പൻതന്റെ യന്ത്രജന്റെ । പുരൊഭാഗത്തുനാരിമാരിൽചിലർവിരവൊ
ടെ ഗമിച്ചുതുടങ്ങിനാർ ॥ നാരിമാരിൽ ചിലരപ്പൊൾ ദീപികാകരന്ത
ന്നിലെടുത്തു നടന്നുതെ । ശ്വെതച്ഛത്രമെടുത്തൊരു കാമിനിയാതുധാ
നന്റെ പിന്നാലെപൊയിനാൾ ॥ ചാമരങ്ങൾ പിടിച്ചുചിലരപ്പൊ
ൾ ഭീമരൂപന്റെ പിന്നാലെപൊയിനാർ । ആലവട്ടംപിടിച്ചു ചിലര
പ്പൊൾ പൌലസ്ത്യൻ തന്റെപിന്നാലെ പൊയിനാർ ॥ അനന്തരം ര
ജനിചരന്മാരുടെ മന്നവൻതന്റെ പിന്നാലെവെഗത്തിൽ । പൊന്നു

കൊണ്ടുള്ള പാത്രങ്ങളിൽജലം സന്നതാംഗിമാർ കള്ളുണ്ടുപോയിനാർ ॥ മന്ദമന്ദംനടന്നു ദശാനനൻ സുന്ദരോദ്യാനദ്വാരത്തെ പ്രാപിച്ചു । കാഞ്ചീനൂപുരകങ്കണനാദങ്ങളൊരോന്നതാകെട്ടു വാനരപുംഗവൻ ॥ ദ്വാരദേശത്തിൽ സംപ്രാപ്തനായുള്ള ക്രൂരനാകുന്ന രാവണൻതന്നെയും । വാനരാത്മജൻ കണ്ടോരനന്തരം മനതാരിലിവണ്ണം വിചാരിച്ചു ॥ പുഷ്പകമദ്ധ്യന്തന്നിൽ ശയനത്തിൽകൊള്ളാതെ നിദ്രചെയ്യുന്നുകണ്ടോരു । രാവണനിവനില്ലൊരുസംശയമെവം നിശ്ചയിച്ചുഗ്രപരാക്രമൻ ॥ ആശരകുലതൂലദാവാനലൻ ശിംശപതന്നിൽ വാണിതുസ്വസ്ഥനായ് രാവണനങ്കടന്നുവനത്തന്നിൽദേവിതന്നുടെസന്നിധിയിൽചെന്നു ॥ ചാരുശീലയാംശ്രീരാമപത്നിയുംക്രൂരനാകുന്നരാവണൻവന്നപ്പോൾ ഊരുക്കൊണ്ടുകുചവുമുദരവുംപരിചൊടെമറച്ചുകൃശോദരി ॥ കൂരിരുൾ സമമാകുന്ന കേശത്താൽ വാരിജാക്ഷിമറച്ചുമുഖാബ്ജവും । തിരിഞ്ഞങ്ങുമരുവുന്നനേരത്തു ക്രൂരനെവാപാതെയുള്ളടങ്ങിനാൻ ॥ നാരിമാർകുല മൌലിമണിയാളെ വാരിജാക്ഷി തിരിമെത്തിരിട്ടുന്നു । പൌലസ്ത്യനഹം ത്രൈലോക്യനായക നലാസക്ഷിതെ ദാസനൊന്നോർത്താലും ॥ മുല്ലസായകനസ്ത്രങ്ങൾകൊണ്ടെന്നെ കൊല്ലുന്നു മല്ലനേർമിഴിരാമെ । മാനിനീഭൂമിയാകജ്ജയിച്ചുഞാൻ ജനകന്നു കൊടുത്തീടാം നിർണ്ണയം ॥ ഭീമരാക്ഷസ പൂർണ്ണയാംലങ്കയിൽ രാമനെങ്ങിനെ വന്നുകടക്കുന്നു । കൊണ്ടുപൊവതുമെങ്ങിനെയാംനിന്നെ കൊണ്ടൽവേണി ഭജിക്കുമാംകാമിനം ॥ രാവണൻതന്റെ വാക്കുകൾകേട്ടവം ദേവദേവനെ ച്ചിന്തിച്ചുമാനസെ । എണ്ണനേർമിഴിയാകുന്നസീതയും തൃണമന്തരെയിട്ടുരച്ചീടിനാൾ ॥ പരദാരങ്ങളോടെവം ചൊല്ലുക പാരംപാപമതോർക്കദശാനന । കാഞ്ചനമയമായ മൃഗത്തിനാൽ വഞ്ചിച്ചല്ലോനി വീരനാംകാന്തനെ ॥ കൊണ്ടുപൊന്നതുമെന്നെനീലങ്കയിൽ കണ്ടീടാമതിന്നുള്ളഫലമിനി । വീരമൌലിമണിരാമസന്നിധൌ ക്രൂരനിങ്ങുന്നതൊട്ടുവെന്നാകിലൊ ॥ ശൂരൻതന്റെ ശരമൊരുപത്തുനീ ഖരനാംനിന്റെ ഭ്രാതാവെക്കൊണ്ടുനീ । മദയാനതലവന്റെ മസ്തകം മദിച്ചുകീറിച്ചോരകുടിക്കുന്ന ॥ കേസരി തുല്യനെന്നുടെവല്ലഭൻ വാസവാദി ശശതുല്യൻനീയെടാ । എന്നതുകൊണ്ടുരാമപാദാബ്ജത്തിലെന്നെക്കൊണ്ടുപൊയ്ച്ചുവണങ്ങുക । അല്ലകിൽനിന്നെയന്നുടെവല്ലഭൻ കൊല്ലുമില്ലൊരുസംശയംരാവണ । രാമകല്പനയില്ലായ്കകൊണ്ടുഞാൻഭസ്മമാക്കാത്തതുനിന്നെദ്ദശാനന ॥ ദേവിയെവമുരച്ചിരുന്നപ്പോൾ രാവണനെറ്റംകോപിച്ചുചൊല്ലിനാൻ । സീ

തെന്നിവാമെചൽനിന്നെയറ്റുടൻപ്രാതരാശാൎത്ഥംവച്ചുമഹാനസ
ക്രൂരനെവം പറഞ്ഞതൽനേരത്ത ചാരുഗാത്രിയാം മണ്ഡോദരിതാ
നും । പൌലസ്ത്യൻതന്നെ യാലിംഗനംചെയ്തു ചാലവെയെവം മന്ദ
സ്മരംചെയ്തു ॥ വീരപ്പോരിക ഭാൎയ്യമാരൊന്നിച്ചു സൈപരമായിട്ടു വാഴ്
കമന്ദിരെ । ദീനയാകുന്നമാനുഷിയെക്കൊണ്ടു മാനനീയതെ കാൎയ്യ
മെന്തുള്ളു ॥ രാക്ഷസാധിപൻ കാന്താഗിരംകെട്ടു രാക്ഷസിമാരൊടെ
വസ്മരംചെയ്തു । എങ്ങിനെസീത യെൻറവശമാക മങ്ങിനെനിങ്ങൾ
ചെയ്യാലുംയത്നവും ॥ എവംരാവണൻ ചൊല്ലിനടന്നുടൻ സാവധാ
നമായ്പ്രാപിച്ചുമന്ദിരം । ക്രൂരനെവം പറഞ്ഞുഗമിച്ചപ്പോൾ ഘോ
രരൂപികളൊടിയറ്റുടൻ ॥ ഓരൊരൊവിധം ചൊല്ലിത്തുടങ്ങിനാർ
ചാരുഗാത്രിയൊടൊരാം വിരൂപകൾ । ഘോരയാകുംത്രിജടയന്നേരം
വാരിജാക്ഷിയൊടെ സ്മരംചെയ്തു ॥ പുലസ്ത്യൻതന്റെ പൌത്രൻമഹാ
ബലൻ ബാലികെവെദ വെദാംഗപാരഗൻ । ത്രൈലോക്യാധിപൻ
രാവണനെന്നതു മലസാക്ഷി ധരിച്ചുവഴിപൊലെ ॥ നിന്നിലൊഗ്രഹമു
ള്ളദശാസ്യനെ കണ്ണാൽനേർമിഴി നിസ്സാരമാക്കിച്ചാലും । മാനുഷനാകും
രാമനെക്കൊണ്ടുതെമാനിനീയിനി യെന്തുള്ളുകാൎയ്യവും ॥ ഇന്നുഞാനെ
വം ചൊന്നതുചെയ്യാഞ്ഞാൽ കൊന്നിടുംനിന്നെ സൂദന്മാർസുന്ദരി ।
ക്രൂരകളാകുമെകജടാദിയാം രാക്ഷസികളും ശസ്ത്രങ്ങൾകൈക്കൊണ്ടു ॥
പാരംപാരം പരുഷമായ്ചൊല്ലിനാർ സാരസാക്ഷിസ്സുലാവേിയൊട
പ്പോൾ । കുത്തുകുത്തുള്ളശസ്ത്രങ്ങളെകൊണ്ടു ചെത്തിചെത്തിനവാംഗ
ങ്ങൾഞങ്ങളും ॥ തിന്നുതിന്നുസുഖംകുടിച്ചുട നിന്നുചാടികളിച്ചീടും
മൈഥിലി । ഇത്തരമവർവാക്കുകൾകെട്ടപ്പൊ ളുത്തരംസ്മരംചെയ്തു പതി
വ്രതാ ॥ നിങ്ങൾചൊന്നതു കെൾക്കയുമില്ലഞാൻ നിങ്ങളിന്നെന്നെ
യൊന്നിച്ചുതിന്നുക । ദീനനെങ്കിലും മാനുഷനെങ്കിലും ധനിയെങ്കി
ലും നിൎദ്ധനിയെങ്കിലും ॥ എന്നുടെകാന്തനെന്നുടെദൈവത മെന്നറി
ഞ്ഞാലും നക്തഞ്ചരികളെ । ഇങ്ങിനെയരുൾചെയ്തു ജനകജാ മംഗ
ലാംഗി കരഞ്ഞുതുടങ്ങിനാൾ ॥ രാക്ഷസസ്ത്രീകളിൽ ചിലരന്നേരം
രാക്ഷസാധിപൻ തന്നൊടുദന്തത്തെ । പറഞ്ഞുംകൊണ്ടു വന്നിട്ടുപി
ന്നെയുംക്രൂരവാക്കുകൾചൊല്ലുന്നനേരത്ത ॥ ചാരുശീലയാംവൃദ്ധാ ത്രി
ജടയും വിരവൊടെവം ചൊല്ലിനാളന്നേരം । നിങ്ങൾതങ്ങടെ യം
ഗങ്ങൾതിന്നുക മംഗലാംഗിയാം സീതയെതിന്നാതെ ॥ കണ്ടുഞാനി
പ്പോൾ സ്വപ്നംഭയങ്കര മിണ്ടൽവന്നീടും നക്തഞ്ചരന്മാൎക്കു । ഇങ്ങി
നെത്രിജടാഗിരംകെട്ടപ്പോൾ മംഗലാംഗിടെ സന്നിധിയിൽനിന്നു ॥

ഓടിപ്പോയിനിശാചരിമാർ ചൊന്നാരാദരവോടെ ത്രിജടയോടിത്ത
രം । ത്രിജടനിസ്സം കണ്ടൊരുസ്വപ്നത്തെ വ്യാജംകൂടാതെ ചൊല്ലു
കവെഗത്തിൽ ॥ എന്നതുകെട്ടുചൊന്നാൾ ത്രിജടയു മിന്നുഞാൻകണ്ട
സ്വപ്നത്തെകെട്ടാലും । ആയിരംഹംസയുക്തമായുള്ളൊരു ആയത
യാംശിബികയിൽ രാഘവൻ ॥ ശുക്ലമാല്യാനുലെപനനായിട്ടു ശുക്ലവ
സ്ത്രമിട്ടുമഹാബലൻ । ലക്ഷ്മണനാകും ഭ്രാതാവൊടൊന്നിച്ചു ലക്ഷ്മീ
വാനായിതാകാശമാർഗ്ഗേണ ॥ വന്നുലങ്കയിൻനിന്നരഘൂത്തമനെന്നുക
ണ്ടുഞാൻ സ്വപ്നത്തിലന്നഹൊ । വാരിജാക്ഷിയാംസീതയെ സ്വപ്ന
ത്തിൽ വാരിധിമദ്ധ്യെ ശ്വെതാചലൊപരി ॥ ശ്വെതവസ്ത്രാനുലെപ
നയായിട്ടു പ്രീതയായിട്ടിരിക്കുന്നതും കണ്ടു । ചാലവെകണ്ടു പിന്നെയും
സ്വപ്നത്തിൽ നാലുകൊമ്പുള്ളമതംഗജൊപരി ॥ ഭ്രാതാവൊടുമൊരുമി
ച്ചുരാഘവൻ സീതവാഴുന്ന ശൈലത്തിൽചെന്നുടൻ । ദെവിതന്റെ ക
രത്തെപിടിച്ചുടൻ ദെവനാനകഴുത്തിലിരുത്തിനാൻ ॥ ഭർത്താവിന്റെ
മടിയിൽനിന്നുചാടീട്ടു മാർത്താണ്ഡശശിമണ്ഡലം സ്പൃഷ്ടയായ് । പാണികൊ
ണ്ടുതലൊടുന്നതുംകണ്ടു എണനെർമിഴിയാളാകുംസീതയും ॥ എട്ടുനല്ല
വെള്ളത്തഹയങ്ങളെകെട്ടീട്ടുള്ളൊരുസ്യന്ദനത്തിൽ ഭാര്യയാകുന്ന
സീതയൊടൊന്നിച്ചു വീഴ്ചവാനാകും ഭ്രാതാവൊടുംകൂടി ॥ രാമൻനില്ക്കു
ന്നതുംകണ്ടു പുഷ്ടനായ്രാമനെപ്പിന്നെ കണ്ടുഞാൻപുഷ്പകെ । പിന്നെ
യുംകണ്ടുസ്വപ്നത്തിലത്ഭുതം പൊന്നുകൊണ്ടുള്ള സിംഹാസനംതന്നി
ൽ ॥ ജാനകിയൊടുമൊന്നിച്ചുരാഘവൻമാനനീയനിരുന്നൊരനന്തരം ।
ബ്രഹ്മർഷികളുമൊരൊപ്രസന്നരായ് ബ്രഹ്മഘൊഷെണ തീർത്ഥജലംകൊ
ണ്ടു ॥ അഭിഷെകവും ചെയ്യുന്നതുംകണ്ടു അഭിമാനിയാം ശ്രീരാമചന്ദ്ര
നെ । കമലാസനൻ മുൻപായദെവകൾ രാമപാദെ നമിക്കുന്നതുംക
ണ്ടു॥പിന്നെയുംകണ്ടുവെത്രയുമത്ഭുതംമിന്നീടുന്നൊരുസിംഹാസനന്തന്നി
ൽ ।വിക്രമശാലിയാകുന്നശ്രീരാമൻചക്രശംഖഗദാബ്ജധരനായി ശ്രീ
വത്സകൌസ്തുഭാദി സമെതനായ് ശ്രീവനമാലയിട്ടു പ്രസന്നനായ് ।
ശ്രീസമെതനായ്വിഷ്ണുസ്വരൂപനായ്സർവാമരവന്ദിതനായിട്ടു ॥ വാ
രിജാക്ഷനിരിക്കുന്നതുംകണ്ടു പരിചൊടിപ്പൊൾ സ്വപ്നത്തിൽഞാന
ഹൊ । പൌലസ്ത്യനെയും കണ്ടുഞാൻസ്വപ്നത്തിൽ തൈലവുംതെച്ചു
കെശവുംകൂടാതെ ॥ കരവീരസ്രജവു മണിഞ്ഞുടൻ കരുത്തുള്ളൊരു വ
സ്ത്രവുംചിറ്റീട്ടു । നീലവസ്ത്രമുടുത്തൊരുനാരിയും ചാലവെകെട്ടി രാവ
ണൻതന്നെയും ॥ കൊണ്ടുപൊകുന്ന തെക്കൊട്ടുകായിട്ടു കണ്ടുഞാനൊരൊ
വാ സ്വപ്നാഭയങ്കരം । ഖരങ്ങളെപരിചൊടു കെട്ടിനരഥത്തിൽ കെറിട്ടു

ശനാനൻ പൊകുമ്പൊൾ ॥ യാമിനീചരനാഥനാകുമവൻ ഗൊമയ
ഹ്രദെവീണു വിവശനായ് । മുടിപൊങ്ങി കുടിക്കുന്നപൊലവു മിങ്ങി
നെയ്യും ഞാൻകണ്ടിതുസ്വപ്നത്തിൽ ॥ രാക്ഷസെശൻകഴുതമെലെറീട്ടു
ദക്ഷിണദിക്കിലെയ്ക്കായിപ്പൊയിനാൻ। ഒട്ടകത്തിന്റെമൊളിൽ കരെറീ
ട്ടുവെട്ടുന്നകുംഭകൎണ്ണനും പൊയിതെ ॥ ആശരാധിപ പുത്രനാമിന്ദ്രജി
ൽ ശിംശുമാരത്തിലെറീട്ടുപൊയിനാൻ । രാക്ഷസന്മാരെല്ലാരക്താംബര
ന്മാരായ് ദക്ഷിണദിക്കിലെയ്ക്കായിപ്പൊയിനാർ ॥ യാതുധാനരിലെക
നെകണ്ടുഞാൻ ശ്വെതഛത്രംപിടിപ്പിച്ചു സ്വൈരമായ് । മതിശാലി
യാംവീരൻ വിഭീഷണൻ പ്രീതനായിട്ടിരിക്കുന്നതുംകണ്ടു ॥ ധവളാം
ബര ഭൂഷണന്മാരാകും കെവലംനാലു ഭൃത്യന്മാരൊന്നിച്ചു । ഭഗ്നഗൊ
പുര സൌധയായ്ലങ്കയും മഗ്നയായ്തന്നെകണ്ടു സമുദ്രത്തിൽ ॥ രാമ
ദൂതനാംവാനരൻ ലങ്കയെ ഭസ്മമാക്കിനാനെന്നും ഞാൻകണ്ടുതെ । ക്രൂ
രകാളവ്യഥാപരീക്ഷാകരംചാതുൎപ്പായടെനിന്നുചൊല്ലുന്നു ॥ രാമ
ൻഭാൎയ്യയെ തൎജ്ജിച്ചതുകെട്ടാൽഭീമവിക്രമൻ കൊന്നീടുംനിങ്ങളെ । ആ
ശ്രയിച്ചെങ്കിൽ നമ്മളെരക്ഷിപ്പാൻ സ്വശക്തയാണിമതിയാമെന്നറിഞ്ഞാ
ലും ॥ എന്നതുകൊണ്ടു നമ്മളെല്ലാവരുംസന്നതാംഗിയെയാശ്രയിച്ചീ
ടണം । വൃക്ഷശാഖയിൽ വാണപ്രപൂൎണ്ണ പക്ഷിയുംകൂടെക്കൂടെപ്പറ
യുന്നു ॥ തൻപൊടെ സീതാദെവിക്കുമംഗലം മുൻപിൽശ്രീരാമൻ നി
ൽക്കുന്നുവെന്നതും । ഘൊരനാകുന്ന രാവണൻതന്നുടെ ക്രൂരമായുള്ള
വാക്കുകൾകെട്ടു ॥ ഘൊരകാനനെ ബാലികയെപ്പൊലെ ചാരുഗാ
ത്രികരഞ്ഞുതുടങ്ങിനാൾ । സൊമകൊടിസമാനമുഖാംബുജ രാമ എ
ന്റെകാന്തമഹാബല ॥ ഇങ്ങിനെ ഞാനും ദുഃഖിച്ചിരിക്കെപൊലെങ്ങു
പൊയിഭവാനും രഘൂത്തമ । ലക്ഷ്മണനിങ്ങറിഞ്ഞതുമില്ലയൊ രാക്ഷ
സീമദ്ധ്യെഞാനിരിക്കുന്നതും॥ കൌസല്യയെന്റയമ്മധരിച്ചുവൊ
വസിക്കുന്നുഞാൻലങ്കയിൽഖിന്നയായ് । ഇഷ്ടയാംതവ ഭാൎയ്യയുമാ
ഘവ ദുഷ്ടനിന്നഹൊ കൊല്ലുവാൻപാത്രമായ് ॥ എന്നുള്ളതുമറിഞ്ഞി
ല്ലയൊഭവാൻ മന്നവകുലമൌലിമണെരാമ । കൊണ്ടുപൊയെന്നെരാ
വണൻകൊന്നീടും രണ്ടുമാസമെയുള്ളുതവധിയും ॥ വനവാസംകഴി
ഞ്ഞൊരനന്തരം വനജാക്ഷിമാരൊന്നിച്ചയൊദ്ധ്യയിൽ । സ്വൈരമാ
യ്ഭവാനും വസിച്ചീടുംസുരകൊടിമനൊജ്ഞകളെമ്പര ॥ വിഷംകിട്ടി
യാൽതിന്നിട്ടുചത്തീടാം വിഷദാതാവുമില്ലല്ലൊയിന്നഹൊ । ശസ്ത്രദാതാ
വുംരാക്ഷസമന്ദിരെ ചിത്രമാത്രമെയില്ലല്ലൊ ചിന്തിച്ചാൽ ॥ എന്നതു
കൊണ്ടു കെശത്തെകെട്ടിഞാനിന്നു പൊവുകതന്നെ യമക്ഷയം । എ

വാചിനിതിച്ചൂകേശപാശംകയ്യിൽ ദെവികളെല്ലാരും ഞാനാടന്നുടൻ ॥ പുഷ്പിതമായവൃക്ഷത്തെപ്രാപിച്ചു കെപ്പൊടെശാഖകളെല്ലാരും സീതയും । സോമതുല്യവദനം മനക്കാമ്പിൽ രാമചന്ദ്രന്റെ ചിന്തിച്ചുനിൽക്കുമ്പോൾ ॥ നല്ല നല്ലനിമിത്തങ്ങളന്നേരം മല്ലനേർ മിഴിക്കുണ്ടാകുഉവായി । വാമബാഹുനേത്രവുമന്നേരം കോമളാംഗിക്കിളകിത്തുടങ്ങിതെ ॥ ശുഭമായനിമിത്തങ്ങൾ കണ്ടപ്പോൾ ശുഭശീലയും ശോകവിഹീനയായ് । രാഹുമുക്തനായുള്ള ശശിപോലെ മോഹനാംഗിമുഖമേറ്റംപ്രകാശിച്ചു ॥ വാതനന്ദനൻവീരൻ ഹനൂമാനും സീതയന്നേരം ചൊന്നഗിരങ്ങളും । രക്ഷനാഥൻ ത്രിജടാഗിരങ്ങളും രാക്ഷസിമാരുടെ തർജ്ജനങ്ങളും ॥ ദൃഷ്ടകാലൻ കപികുലസത്തമൻ കേട്ടനേരമിവണ്ണം വിചാരിച്ചു । ദുഃഖമൊട്ടുമറിയാത്ത സീതയും ദുഃഖത്തിന്റെയൊടുക്കത്തെ കാണാതെ ॥ നിശ്വാസത്തോടെ ഖേദിച്ചിരിക്കുന്ന ആശ്വാസിപ്പിക്കുവനാശു ദേവിയെ । ഇപ്പോൾതന്നെ ഞാനാശ്വസിപ്പിക്കാഞ്ഞാൽ കെപ്പൊടെദേവി ജീവൻകളഞ്ഞീടും ॥ നിശാചരിമാർതന്നുടെ പ്രത്യക്ഷംവിശേഷങ്ങൾ പറകയുംദുർഘടം । എന്നതുകൊണ്ടിവിടെയിരുന്ന ഞാനിന്നിവരുടെയന്തരം പ്രാപിച്ചു ॥ ഭാനുവംശമണീ രാമവൃത്താന്തത്തെ മാനുഷവാക്കുകൊണ്ടു പറഞ്ഞുടൻ । മാനമാനസശോകമാകളെയുവൻജാനകീതന്റെയില്ലൊരുസംശയം ॥ ഏവം നിശ്ചയിച്ചഞ്ജനാ നന്ദനൻസാവധാനമായ് ചൊല്ലിത്തുടങ്ങിനാൻ । പുണ്യകീർത്തിദശരഥനെന്നൊരു പുണ്യശീലൻനരപതിയുണ്ടായി ॥ ഇന്ദ്രതുല്യൻയശസ്സാമഹീപതി ചന്ദ്രനെപ്പോലെ സൌമ്യൻ മഹാരഥൻ । രാജരാജന്റെപുത്രൻ പ്രിയൻശ്രേഷ്ഠൻ രാജീവായത ചാരുവിലോചനൻ ॥ സകലവേദവേദാംഗപാരഗൻ സകലജനസന്തോഷകാരകൻ । ധനുർവ്വേദത്തിലദ്വിതീയൻ ശൂരൻമാനവാധിപൻ രാമനിതിശ്രുതൻ ॥ വീര്യവാൻ താതവാക്കിനാൽ കാനനെ ഭാര്യാസോദരന്മാരോടൊരുമിച്ചു । വാണീടുമന്നൊരുകാലം ദശാനനനെണനേർമിഴിയാകുന്ന സീതയെ ॥ കൊണ്ടുപോയിനാൻ ദുഷ്ടൻഖലാഗ്രണീകണ്ടകൻ സാധുതാപസന്മാരുടെ । ജാനകീദേവിതന്നെ രഘൂത്തമൻ കാനനാന്തത്തിൽ നോക്കിനടക്കുമ്പോൾ ॥ കാനനാന്തത്തിൽ സുഗ്രീവനെന്നൊരു മാനവേന്ദ്രനുമിത്രവുമുണ്ടായി । ബാലിയെക്കൊന്നു രാമൻകപിരാജ്യം ചാലവെസുഗ്രീവന്നായി നൽകിനാൻ ॥ കപിരാജനിയോഗേന ദേവിയെ കപിവീരരും നോക്കിനടക്കുന്നു । സമ്പാതിതന്റെ വാക്കുകൾകേട്ടു ഞാനൻപോടെ ശതയോജനമായുള്ള ॥ വാരിധിചാടിയിദ്ദേവി കാ

ണ്ടാൽ വീരരാമനുള്ളിലെലക്ഷണം । എല്ലാംപൂൎണ്ണമായുള്ള യിദ്ദേവി
യെ ഉല്ലാസനാ ഞാൻ പ്രാപിച്ചുകൊണ്ടതെ ॥ ഏവംചൊല്ലിക്കപീശ
നിരുന്നപ്പോൾ വൈദേഹികഥാകെട്ടുപ്രസന്നയായ് । നീണ്ടിരുണ്ടു ചു
രുണ്ട കേശവുമുടി കൊണ്ടുസംവൃതമാകും മുഖാബ്ജവും ॥ പൊക്കിനോക്കി
നാൾ ശിംശപാവൃക്ഷാന്തരെ ഉൾക്കൊമ്പികളൊന്നു തോഷിച്ചുസീതയും ।
നാലുദിക്കിലും താഴത്തുംമേലിലും ചാലവെവയാകെ നോക്കുന്നനേ
രത്ത ॥ സീതാപിംഗാധിപാമാത്യനാകുന്ന വാതനന്ദനൻ തന്നെക്കണ്ടു
തദാ । ഉദയാചലം തന്നിൽവിളങ്ങുന്നൊരാദിത്യൻപൊലെ ശാഖാ
ന്തരന്തന്നിൽ ॥ സീതാദേവിയും ശാഖാന്തരന്തന്നിൽ പീതമായുള്ളവ
സ്ത്രം ധരിച്ചോരു । വാതനന്ദനൻ തന്നെയുംകണ്ടപ്പൊൾ ചേതസി
യേവം ചിന്തിച്ചാശോകനാ ॥ മാനസത്തിന്റെ ഭ്രാന്തിയൊ സ്വപ്ന
മൊ വാനരൻ തന്നെക്കണ്ടതുമിപ്പോൾഞാൻ । സന്തോഷാധിക്യമോ
ലക്ഷണം സന്തോഷവുമിനിക്കില്ലല്ലായിപ്പോൾ ॥ ദുഃഖമല്ലകപിദർ
ശനം സ്വപ്നെ ദുഃഖവും മമ വന്നീടുന്നിതുണ്ണ്യം । കല്പനാം കാന്തനെ
ക്കാണാതെ നിദ്രയൊട്ടുമെയില്ലല്ലൊ ചിന്തിച്ചാൽ ॥ ദൃഷ്ടമത്തനരാമ
കഥകളെ സ്പഷ്ടമായിട്ടിവനും പറയുന്നു । വല്ലതെങ്കിലും വാനരൻ
ചൊന്നതു സത്യമായ്തന്നെ ഭവിക്കട്ടെ ॥ ഇങ്ങിനെയൊക്കെ
ചിന്തിച്ചുമാനസെ മംഗലാംഗിയും നിൽക്കുന്നനേരത്ത । പവിഴം
പൊലെ രക്തമുഖാംബുജൻ പവനാത്മജൻ ബുദ്ധിമതാംവരൻ ॥ ദ്രുമ
ശാഖയിൽ നിന്നിറങ്ങീട്ടു ഭീമവിക്രമനെത്രയും സൌമ്യനായ് । വി
നയത്തോടെയൊരം ഹനൂമാനും ജാനകീദേവിപൂരതൊഭാഗെ ചെന്നിട്ടു ॥
പ്രാപ്തനായി നമസ്കാരവുംചെയ്തു സാഷ്ടാംഗംസീത തന്റെ പാദാബ്ജ
ത്തെ । അഞ്ജലിയുംശിരസ്സിൽ പിടിച്ചുടൻ മഞ്ജുവാംവണ്ണം ചൊന്നാ
ൻ ഹനൂമാനും ॥ കാതരാപത്മാക്ഷി ക്ലിഷ്ടവസനയായ്സതാരം ദ്രുമ
ശാഖയും കൈക്കൊണ്ട । നിന്നീടുന്നു നയനങ്ങളിൽ നിന്നു നന്നായ്
ശോകജലം വരുന്നുതെ ॥ ദേവഗന്ധൎവ്വ കിന്നരനാരികളൊരുവതീ
നാഗദാനവനാരിയൊ । രോഹിണിയും ശശാങ്കനെ കൂടാതെ മഹീത
ലത്തിൽ പതിച്ചിട്ടു നിൽക്കയൊ ॥ വസിഷ്ഠപത്നിയാകുമരുന്ധതി വസി
ഷ്ഠൻതന്നെക്കൂടാതെനിൽക്കയൊ । ആരുതാൻനിന്റെതാതനും ഭ്രാതാവുമാ
രുതാൻ താതനാരുതെ വല്ലഭൻ ॥ ഏതൊരു ദിക്കിൽ നിന്നിഹവന്നതും
യാതൊന്നുകൊണ്ടു ദുഃഖിച്ചീടുന്നതും । രോദനംകൊണ്ടും ദീൎഘശ്വാസം
കൊണ്ടും മേദിനീതൊട്ടുനിൽക്കയുംകൊണ്ടുമെ ॥ ദേവനാരിമാരല്ലെന്നു
തോന്നുന്നു കേവലം രാജപത്നീ ഭവതിയും । രാവണൻ ജനസ്ഥാനത്തു

നിന്നിട്ടു ദേവകണ്ടകൻ കൊണ്ടുപോന്നുള്ളൊരു സാരസാക്ഷിയാംസീ
തയെന്നാകിലൊ പരമാൎത്ഥമരുളെണമെന്നൊടു ॥ അതിമൊഹനമാ
യുള്ളരൂപമെത അതിഘൊരമായുള്ള തപസ്സുമെത । കൊമളാംഗി
വിചാരിച്ചുകാണുമ്പൊൾ രാമപത്നീഭവതീധ്രുവംതന്നെ ॥ പത്മകൊ
മളലൊചനനാകുന്ന രാമചന്ദ്രന്റെ കീൎത്തനംകെൾക്കയാൽ । സാര
സാക്ഷിയാം സീതാപ്രസന്നയായ്‌ മാരുതിയൊടിവണ്ണമരുൾചെയ്തു ॥
പാരിടത്തിൽ പ്രസിദ്ധനായുള്ളൊരു വീരനാകും ദശരഥൻതന്നുടെ ।
പുത്രഭാൎയ്യാഞാൻ വൈദേഹൻതന്നുടെ പുത്രിസീതയെന്നെന്നുടെനാ
മവും ॥ ഭീമവൈരിദവാനലനാകുന്ന രാമചന്ദ്രന്റെ ഭാൎയ്യയാകുന്ന
ഞാൻ । ദ്വാദശാബ്ദമയൊദ്ധ്യയിൽ വാണുഞാൻ സാദരംസുഖമാ
യിട്ടനന്തരം ॥ രാജരാജൻ ത്രയൊദശവൎഷത്തിൽ രാജ്യന്തന്നിൽ പ്ര
ജകളെരക്ഷിപ്പാൻ । അഭിമാനിയാം ശ്രീരാമചന്ദ്രനെ അഭിഷെകവും
ചെയ്യാൻതുടൎന്നപ്പൊൾ ॥ അപ്പൊൾകൈകെയിയാകുന്നഭാൎയ്യയും കെ
ല്പൊടുഭൂപതിയൊടുരചെയ്തു । മുന്നംചൊന്നവരം സത്യമാകുവാൻമ
ന്നവ ഭവാൻ ഭാവമുണ്ടെങ്കിലൊ ॥ ഒട്ടുതാമസംകൂടാതെഭൂപതെ കാട്ടി
ലെയ്ക്കായിപ്പൊകട്ടെ രാഘവൻ । എന്നതുകെട്ടുബൊധവുംകെട്ടതെ മ
ന്നവൻപിന്നെബൊധമുണ്ടായപ്പൊൾ ॥ ശൊകസമ്പൂൎണ്ണമാനസനാ
യിട്ടുകൈകെയിതന്നൊടുസാന്ത്വനവുംചെയ്തു । മെദിനീപാലൻ ജ്യെഷ്ഠനാം
പുത്രനൊ രൊദനംചെയ്തു രാജ്യത്തെയാചിച്ചു ॥ അഭിഷെകത്തെക്കാ
ളിൽ പിതൃവാക്യമഭിമാനി പ്രിയമെന്നൊൎത്തുള്ളിൽ । സ്വീകരിച്ചുദൃഢ
സത്യവിക്രമൻ സകലജനദാതാപ്രിയംവദൻ ॥ ജനനിയൊടൊരു
മിച്ചിരിപ്പുവാൻ മാനവെന്ദ്രനമ്മെന്നെനിയൊഗിച്ചു । മുൻപിൽകാ
ന്തന്റെ ഞാനുംപുറപ്പെട്ടു അരണ്യകാനനാന്തത്തിൽ വാഴുവാ
ൻ ॥ ഭൎത്തൃഹീനയായ്‌സ്വഗൃഹവാസവുമിനിയ്ക്കാഗ്രഹമില്ലമനതാ
രിൽ । ചാരുശീലനാം സൌമിത്രിയുംമുൻപിൽ മരത്തൊലുമുടുത്തു
പുറപ്പെട്ടു ॥ താതവാക്യത്താൽ ഞങ്ങളെല്ലാവരും പ്രീതരായിട്ടുപൊ
ന്നുവനാന്തരെ । ഘൊരമായുള്ള ദണ്ഡകാരണ്യത്തിൽ സൈരമാ
യിട്ടു ഞങ്ങളിരിയ്ക്കുമ്പൊൾ ॥ വിശ്വവാരിധിയാകുന്നരാമന്റെ ഭാൎയ്യ
യാകുന്നയെന്നെ നിശാചരൻ । രാവണൻതാനും കൊണ്ടുപൊന്നി
ട്ടിനാരൊവെവരൊചൊന്നാൻസമയവും ॥ രണ്ടുമാസത്തെജീവി
തമെന്നുമീ രണ്ടുമാസംകഴിഞ്ഞാൽത്യജിയ്ക്കുംഞാൻ । ഖിന്നയായ്‌ദെ
വിയെവം പറഞ്ഞപ്പൊൾ സന്നസ്സന്താപമായ്‌ ചൊന്നാൻഹനുമാ
നും ॥ രാമകല്പനകൊണ്ടിഹദൂതൻഞാൻ കൊമളാംഗി വിരവൊടുവ

ന്നതെ । വൈദേഹികശലീരഘുനായകൻ സാദരംവേതിടെകശ
ലച്ചും ॥ ചോതിച്ചീടുന്ന വീരശിഖാമണി മതിബിംബസമാനമുഖാം
ബുജൻ । ധൈര്യതോടെസുമിത്രാതനയനും സാദരംതെയ്യിവാത്സ്യം
ചെയ്യുന്നു ॥ കുശലംദേവികെട്ടവർതന്നുടെ ആശയംതന്നിൽ പ്രീതി
യായ്ചൊല്ലിനാൾ । എന്തെന്നാകിലും ജീവിച്ചിരുന്നെങ്കിൽ സ
ന്തോഷവും വരുമെന്നനില്ലന്നയം ॥ നൂറുസംവത്സരംകഴിഞ്ഞെങ്കിലു
മറിവുള്ളവരെവം പറയുന്നു । വാക്കതൊൻ പരമാർത്ഥമെന്നോർക്കുന്നു
ഉൾക്കാമ്പിലൊട്ടും സംശയമില്ലമെ ॥ ഏറക്കാലമായ്ത്താൽകഥകെ
ട്ടിട്ടു പറഞ്ഞിപ്പോൾനീകെട്ടപ്രിയൻകഥാ । സീതാദേവിയും വാത
തനയനും ജാതവിശ്വാസമൊരൊന്നെചൊല്ലിനാർ ॥ ദേവിതന്നുടെ
വാക്കുകൾകെട്ടിട്ടു ദേവിതന്നുടെ സന്നിധിയിലെല്ലു । ഹനുമാൻതാ
നും ചെല്ലുന്നനെരത്തു ചാരുഗാത്രിയുമെവം വിചാരിച്ചു ॥ ദുഷ്ടമാ
റിയരാവണനാമിവൻ പാപമിന്നുരചെയ്യുതു മാകവെ । ഏവംചിന്തി
ച്ചു ശോകതുരശോഭാദേവികണ്ണിട്ടുതന്നാൾധരണിയിൽ ॥ ആയതാ
ക്ഷിയാം ശ്രീരാമപത്നിയെ ഭയംകൊണ്ടേറ്റം മോഹിതയായ്ക്കണ്ടു । ഖി
ന്നഖിന്നനായ്ധീരൻ ഹനുമാനും സന്നതാംഗിയാം സീതയെവന്ദി
ച്ചു ॥ വന്ദനംചെയ്തിട്ടന്നതു കണ്ടപ്പോൾ സുന്ദരീ സീതയെവമരുളം
ചെയ്തു । മായാവിയാകും രാവണനെങ്കിൽനീ ഞായമല്ലെന്നെ ദുഃഖി
പ്പിക്കുന്നതു ॥ കള്ളസ്സന്ന്യാസി വെഷമെടുകല്ലൊണ്ടു ഭള്ളുകാട്ടിജന
സ്ഥാനെവന്നാരു । രാവണൻതന്നെയാകുന്നനിശ്ചയം യെവംശീ
നയാമെന്നെ നിശാചര ॥ സന്താപിപ്പിക്കുന്നതിന്നു പിന്നെയും ഹ
നുശോഭനമല്ലെന്നറിഞ്ഞാലും । ഇങ്ങിനെയവൾ ചിന്തിച്ചതുമിപ്പോള
ങ്ങിനെയല്ലയെന്നുംമെതോന്നുന്നു ॥ നിന്നെക്കാൺകയാലെന്നുടെ മാന
സെ ഉന്നുസന്തോഷമെറാവുളവായി । വല്ലഭൻതന്റെ ദൂതനീയെ
ങ്കിലൊ നല്ലതുതവ വന്നിടട്ടെസദാ ॥ ചൊദിക്കുന്നൊരുഞാൻ വാനര
പുംഗവ പ്രീതിയുണ്ടുമെരാമകഥാകെൾപ്പാൻ । കൊമളനായയെന്നു
ടെകാന്തനാം രാമൻതന്റെ ഗുണങ്ങളെച്ചൊല്ലുക ॥ ഇങ്ങിനെയരു
ൾചെയ്തിട്ടനന്തരം മംഗലാംഗിയുമെവം വിചാരിച്ചു । സ്വപ്നമൊ മതി
ഭ്രമമൊവാനിദം സ്വപ്നവുമല്ലഭ്രാന്തിയുമല്ലമെ ॥ മായികളെല്ലാന
ക്തഞ്ചരന്മാരും മായാവിയാകും രാവണനാമിവൻ । എന്നുചിന്തിച്ചു
തുള്ളിയതുമില്ല പിന്നെമാരുതിതന്നൊടുസീതയും ॥ നിശ്ചയംദേവിത
ന്റെയറിഞ്ഞിട്ടു ആശ്ചര്യമായിച്ചൊന്നാൻ കപിവരൻ । സൂര്യനെ
പ്പോലെ തെജസ്വിയായിട്ടും വിഷ്ണുവാനാകും ചന്ദ്രമനൊജ്ഞനാം ॥

ബ്രഹ്മാസ്ത്രാദിസകലാസ്ത്രവാനാകും ബ്രഹ്മചൎയ്യവ്രതൊദിതനായിട്ടും ।
സകലചര വെദാംഗവിത്താവാം സകലഗുണ സാഗരനായിട്ടും ॥
ജിഷ്ണുവാംസകലാധിപതിയാകും വിഷ്ണുതുല്യപരാക്രമനായിട്ടും ।രാമച
ന്ദ്രനെമായാമൃഗത്തിനാൽ യാമിനീചരൻ രാവണൻവഞ്ചിച്ചു ॥ കൊ
ണ്ടുപൊന്നില്ലെ ശ്രുതമന്യഭവതിയെ കണ്ടീടുമതിന്നുള്ള ഫലമവൻ । യാ
തൊരുദെഹം ഘൊരശരങ്ങളാൽ യാതുധാനനാം രാവണനെക്കൊ
ല്ലും ॥ തെനപ്രെഷിതനായിട്ടഹമിപ്പൊൾ ജാനകിതെ സമീപത്തു വ
ന്നതും । ഭവതിടെ വിയൊഗെന ഖിന്നനായ് ദെവൻ ചൊദിച്ചീട്ടു
ന്നുകുശലംതെ ॥ ലക്ഷ്മണനാശീവാദ്യത്തെച്ചെയ്തിട്ടു ലക്ഷ്മീവാൻനമസ്കാ
രവുംചെയ്യുന്നു । ഭദ്രതെ കാന്തൻതന്റെ സഖിയായസുഗ്രീവനാ
കും വാനരരാജാവും ॥ ചൊദിക്കുന്നുകുശലം ഭവതിടെ മതിബിംബസ
മാനമുഖാംബുജെ । വാനരകൊടിമദ്ധ്യെ ഉത്തമം മാനിയാകുന്ന ല
ക്ഷ്മണൻ തന്നെയും ॥ സുഗ്രീവനെയുംകാണും ഭവതിയുംഭദ്രെയൊട്ടുമെ
താമസംകൂടാതെ । മാനീസുഗ്രീവൻതന്റെ സചിവൻഞാൻ ഹനുമാ
നെന്നു പെരായവാനരൻ ॥ വാരിധിചാടിലംകയെപ്രാപിച്ചു വാരി
ജാക്ഷിതെ സന്നിധിയിൽവന്നു । രാവണന്റെതലയിൽ പദന്യാസം
കെവലമാറംവെച്ചു പരാക്രമാൽ ॥ എങ്ങിനെദെവിയെന്നെ നിനയ്ക്കുന്നു
അങ്ങിനെയുള്ളവനല്ലഞാനഹൊ । വെണ്ടാതുള്ളൊരു ശങ്കകളയണം
കൊണ്ടൽവെണിയുറ്റുള്ളമൊഷിതം ॥ വാതനന്ദന ഭാഷിതംകെട്ടവം
സീതാദെവിയിവണ്ണമരുൾചെയ്തു । രാമസംബന്ധം കത്രതെയുണ്ടായി
സൌമിത്രിയെയാതെന്നിയെങ്ങനെ ॥ നരവാനരന്മാൎക്കസമാഗമംപ
രിചിൽ കഥമുണ്ടായിയെന്നതും । വല്ലഭൻതന്റെരൂപവും ചൊല്ലുക
അല്ലലെന്നാലിനിക്കു ഭവിക്കില്ല ॥ എന്നതുകെട്ടു ചൊന്നാൻ കപിവ
രൻ മന്നവമണിരാമന്റെ ലക്ഷണം । കണ്ടറിഞ്ഞെടത്തൊളം ഞാ
ൻചൊല്ലുന്നെൻ കൊണ്ടൽവെണി മണിയാളെകെട്ടാലും ॥ തരുണ
മണിവന്നു ജടാഭാരം തിരുമുടിയിലുണ്ടു പ്രകാശിച്ചു । പുണ്ഡരീകദ
ളായതലൊചനൻപുണ്ഡരീകസുധാംശുസമാനനൻ ॥ചാരുനാസിക
ൻബിംബഫലാധരൻ ചാരുനെത്രൻ മനൊജ്ഞകപൊലവാൻ । അ
ത്ഭുതഗളൻ വിസ്തീൎണ്ണവക്ഷസ നത്ഭുതാംശതഥ പത്മസമൊദരൻ ॥
സൎപ്പഭൊഗസമാനകരാംബുജൻ കെല്പൊടെദ്രുമചീരവിഭൂഷിതൻ । ക
രിരാജകരൊരുസുജംഘവാൻ ചാരുപാദപ്രപദാംഗുലീനഖൻ ॥ഘൊ
രബാണാസി ചാപെഷുധീധരൻമാരകൊടി മനൊജ്ഞകളെബരൻ ।
നല്ലവണ്ണം ലക്ഷണമാകവെ വല്ലഭൻതന്നിലുണ്ടതെ ശൊഭനെ ॥

മാനവചന്ദ്രനാം ശ്രീരാമചന്ദ്രന അനന്തരൂപനാം സൌമിത്രിസോദര
ൻ । സോദരനോടുംകൂടെ രഘൂത്തമൻസാദരംഭവതിയെവനാന്തത്തിൽ ॥
ഉൾക്കാമ്പിലേറം ശോകത്തോടുംകൂടെ നോക്കിനോക്കി നടക്കുന്നേ
നേരത്ത । ഉഗ്രനാകുന്നബാലിയെപ്പേടിച്ചു വ്യഗ്രനായൃശ്യമൂകെ വ
സിക്കുന്ന ॥ സുഗ്രീവൻകണ്ടു ഭീതനായേററവും ഭദ്രരൂപനാം ശ്രീരാമ
ചന്ദ്രനെ । എന്നെത്തന്നെ പറഞ്ഞയച്ചിതോ മന്നവാന്തികെ സുഗ്രീവ
നാജ്ഞയാൽ ॥ ചെന്നുഞാൻ രാമചന്ദ്രനെ വന്ദിച്ചുമന്നവൻ തന്നെസ്സു
ഗ്രീവസന്നിധൌ । കൂട്ടിക്കൊണ്ടുപോയ് സഖ്യവും ചെയ്യിച്ചുഹൃഷ്ടനാ
യ് രാമൻകൊന്നിതുബാലിയെ ॥ ഉഗ്രവിക്രമനാകും രഘൂത്തമൻസുഗ്രീ
വനുകപിരാജ്യവും നൽകി । രാമസുഗ്രീവന്മാക്കേവം സഖ്യവുംകോമ
ളാംഗി ഭവിച്ചുവനാന്തരെ ॥ കപിരാജനിയോഗാൽ ഭവതിയെ കപി
വീരരും നോക്കിനടക്കുന്നു । സുഗ്രീവൻതന്റെ കല്പനയാലേറം വ്യ
ഗ്രംകൂടാതെ വാരിധി ചാടീട്ടു ॥ ലങ്കതന്നിൽക്കടന്നുഞാൻനോക്കീട്ടു പ
ങ്കജാക്ഷിതെ സന്നിധിയിൽവന്നു । കേസരിപത്നിയിലേറം ശോഭനെ
വാസവശോഭാധിവിശങ്കതപാകം ॥ മാരുതൻതന്റെ പുത്രനായുണ്ടായി
പേരുമെന്റെ ഹനുമാനെന്നാകുന്നു । വീരവീരനാംരാമന്റെദൂതൻഞാ
നരുളീടേണമെന്നോടുവൈദേഹി ॥ വാനരോത്തമഭാഷിതംകേട്ടപ്പോ
ൾ ജാനകീദേവിതാനുമതുനേരം । ഓരോരോ അടയാളങ്ങൾ കൊണ്ടു
ള്ളിൽ മാരുതിദൂതനെന്നുറച്ചപ്പോൾ ॥ ഹരിപുംഗവൻ പിന്നെ
യുംചൊല്ലിനാൻ വാരിജാക്ഷിയാം മൈഥിലിയോടപ്പോൾ । വാനരന
ഹം ശ്രീരാമദൂതൻഞാൻ ഭാനുവംശമണി രാമവല്ലഭെ ॥ രാമനാമാങ്കി
തമായ മോതിരം കോമളംദേവി കാണുകവഴിപോലെ । വിശ്വാസം വ
ന്നീടുവാൻഭവതിക്കു വിശ്വനായകൻ തന്നയച്ചതോ ॥ ഏവംചൊല്ലി
കപിവരൻ മോതിരംദേവിക്കായിട്ടു നൽകിവിനീതനായ് । മംഗലാം
ഗീഭൂഷണം കാന്തന്റെ മംഗലാംഗിയും കണ്ണാലേനോക്കീട്ടു ॥ വല്ല
ഭൻവന്നതു പോലെയന്നേരം മല്ലലോചനാസീതാ പ്രസാദിച്ചു । രാ
ഹുനിർമ്മുക്തപൂർണ്ണശശിപോലെ മോഹനാംഗിയുമേറം പ്രകാശിച്ചു ॥
ജാനകീതന്റെ നേത്രങ്ങളിൽനിന്നു ആനന്ദാശ്രുക്കൾ വീണുതുടങ്ങി
തെ । ആശ്ചര്യത്തിൽ ഹൃഷ്ടയായ് സീതയും പ്രശംസിച്ചുകപിവരനെ
യപ്പോൾ ॥ വിക്രമിനീസമർത്ഥൻനീപ്രാജ്ഞൻ നീസംഭ്രമമൊട്ടുമില്ലാ
തെയത്ഭുതം । സകലക്രൂരരാക്ഷസ സ്ഥാനായകനായ് നിന്നാലിന്നു
പ്രധർഷിതം ॥ അതിഘോരമകരാകുലമായശതയോജനാവിസ്തീർണ്ണസാ
ഗരം । കെല്പോടെനിസ്സും ചാടീട്ടുമാതളെ ഗോഷ്പദംപോലെയാക്കി

മഹാവീര ॥ പ്രാകൃതനായ വാനരനല്ലനീ വിക്രമാംബുധെ വാനരസ
ത്തമ । രാവണങ്കൽ നിന്നേതുമെ ഭീതിയും പവനാത്മജ ഒട്ടുമേതുമി
ല്ലല്ലൊ ॥ ഞാനുമായി വിശേഷംപറയുവാൻ വാനരശ്രേഷ്ഠ താ
ല്പര്യമുണ്ടു । വല്ലഭനെന്റെ സന്നിധിയിലെത്തു നല്ലകഥമെന്ന ത
ന്നെയയച്ചീടു ॥ ദിഷ്ട്യാരാമൻ കുശലീമെവല്ലഭൻ ദിഷ്ട്യാലക്ഷ്മണനും
കുശലിവീര । കാന്തനെന്റെ കുശലിയന്നാകിലൊ എന്തുകാരണം
ക്രുദ്ധനായിഭൂമിയിൽ ॥ പ്രളയാഗ്നിയെപ്പോലെ പ്രവൃദ്ധനായ് പ്രളയ
ത്തെ വരുത്താത്തതുമാത്രമെ । സുരന്മാരെയും നിഗ്രഹിച്ചീടുവാൻ
ശ്രീരാമചന്ദ്രൻശക്തൻകപിവര ॥ പിന്നെയെന്തെന്നെ കൊണ്ടുപൊ
വാത്തതും മന്നവാധീശൻ രാമൻവല്ലഭൻ । ഷാഡ്ഗുണ്യാദിനൃപഗു
ണങ്ങളാകവെ സൽഗുണാംബുധി ചെയ്യുന്നതില്ലയൊ ॥ അമ്മയാകുന്ന
കൌസല്യതന്റെയും ചെമ്മെസൌമിത്രിമാതാവുതന്റെയും । കീർത്തി
മാനാംഭരതന്റെയുംവീര വർത്തമാനങ്ങൾ കേൾക്കുന്നതുമുണ്ടൊ ॥ രാ
വണൻതന്നെക്കൊന്നെന്നെവല്ലഭൻ പവനാത്മജ കൊണ്ടുപൊകില്ല
യൊ ॥ ഭരതൻചതുരംഗമാംസൈന്യത്തെ വിരവൊടെ പറഞ്ഞയ
ച്ചീടുമൊ । വാനരന്മാരൊടൊന്നിച്ചുസുഗ്രീവൻ വാനരേശൻവരുമൊ
വാൻമൽകൃതെ ॥ അസ്ത്രജാലേനസൌമിത്രിവെഗത്തിൽ രാത്രിഞ്ച
രസമൂഹത്തെക്കൊല്ലുമൊ । ദുഷ്ടനാകുന്നരാവണനെക്കൊന്നുപുഷ്ടയാ
യെന്നുകാണുംപതിയെഞാൻ ॥ വിക്രമാംബുധിയാകുന്നരാമനു ധ
ർമ്മ്യാജന രാജ്യംത്യജിക്കുവാനും । കാട്ടിലെത്തായിട്ടെന്നെ നയിക്കുവാനു
മൊട്ടുംശൊകവും ഭീതിയുമില്ലല്ലൊ । വീര്യശാലി തഥാവിധൻമെപ
തി ധൈര്യത്തൊടെവസിക്കുന്നതില്ലയൊ ॥ താതമാതൃ സഹോദരരെ
കൊയിൽ പ്രീതിയകലുണ്ടെത്രയും വീരന । പ്രിയന്റെവൃത്താന്തം കേ
ൾക്കെപൊളതെന്നും വായുനന്ദന ജീവിച്ചിരിക്കുവൻ ॥ സീത
യെവമരുളിയതിന്നപ്പൊൾ വാതനന്ദനൻ വന്ദിച്ചു ചൊല്ലിനാ
ൻ । ഇവിടെദെവി വാണരുളുന്നതും ദെവദെവനറിയാതുകൊണ്ടു
ല്ലൊ ॥ കൊണ്ടുപൊവാത്തതു ദെവിയെവെഗത്തിൽ കണ്ടീടാമിനി
വെഗത്തിൽ നാഥനെ । പെട്ടെന്നിക്കഥ ഞാൻചെന്നണഞ്ഞിട്ടു
മൊട്ടുംതാമസം കൂടാതെയന്നേരം ॥ രാമചന്ദ്രൻ ഹരിവീരരൊന്നി
ച്ചു ഭീമസാഗരംസ്തംഭിപ്പിച്ചുസൈന്യേന । ലങ്കയിൽവന്നു രാക്ഷസന്മാരെ
യും പങ്കജാക്ഷൻ ദശകണ്ഠൻതന്നെയും ॥ കൊന്നീടുംദെവി വീരശി
ഖാമണിയെന്നതിന്നിന്നുവിളംബമായ്മൃത്യുവും । വന്നുവെന്നാകിൽ രാ
മൻശരംകൊണ്ടു കൊന്നീടും മൃത്യുതന്നെയും നിർണ്ണയം ॥ അംബതെ

ഇക്കാലമാണയിനി വെഗമംബുജാക്ഷനാം ശ്രീരാമചന്ദ്രന്റെ । ചന്ദ്ര
കൊമളകാന്തമുഖാംബുജം ഭദ്രകാണംഭവതിയും നിൎണ്ണയം ॥ അല്ല
ലൊടെ ഭവതിയെ രാഘവനെപ്പൊഴുമൊൎത്തും ചിന്തിച്ചീടുന്നതെ । ജാത
നിദ്രനായെങ്കിൽ ജഗൽപതിസീതയെന്നതും ചൊല്ലിട്ടുണൎന്നീടും ॥ അ
യ്ശമ്പാടെനല്ല പുഷ്പഫലങ്ങളാലപ്പൊഴും ഹാപ്രിയെയെന്നതും ചെ
യ്തീടും। ഭവതിതന്നെക്കൊണ്ടുപൊവാനായിക്കൊവെലംഭവേൻചെയ്യുന്ന
യത്നമപ്പൊം ॥ എന്നതുകെട്ടതുംചെയ്തു സീതയുമിന്നനിന്നൊടെ ഭാഷിതം
മാത്രതെ । അമൃതംവിഷയുക്തംപൊലെയാകുമമൃതാംശു സഹസ്രസ
മാനനാൻ ॥ അന്യമാനസനല്ലന്നും വല്ലഭൻമാന്യനാം ശൊകമുണ്ടെന്നും
കെട്ടിട്ടു । രാക്ഷസന്മാരെയാകവെ കൊന്നിട്ടു രാക്ഷസാധിപൻതന്നെ
യും കൊന്നിട്ടു ॥ ലങ്കയെ നിൎമ്മൂലികയുമാക്കീട്ടു പങ്കജാക്ഷൻ കദാകാ
ണുമെന്നെയും । എന്നെക്കൊണ്ടുപൊയ്നൽകുക രാമനായെന്നുചൊ
ല്ലീടും ഭ്രാതാവിഭീഷണൻ ॥ രാവണനെന്നുബൊധിച്ചീടുന്നില്ല രാവണ
ൻതന്നെ നൊക്കൊന്നുമൃത്യുവും । സാമശീലാവിഭീഷണപുത്രിയാം ശ്യാ
മളയെന്നൊടെവമുരചെയ്തു ॥ അസ്ത്രങ്ങളായ രശ്മികളുള്ളൊരു വിക്ര
മിയാകും രാമദിവാകരൻ । ശത്രുക്കളായ രാക്ഷസതൊയത്തെയെത്ര
യും വെഗംശൊഷിപ്പിച്ചീടുംകപെ ॥ രാമചന്ദ്രനെച്ചൊല്ലിട്ടു ഖിന്നയാ
യ് രാമാകണ്ണീരൊടൊന്നിച്ചിരിക്കുമ്പൊൾ । വാനരെന്ദ്രനമഞ്ജലിയും
ചെയ്തു ജാനകിതന്നൊടെവമുണൎത്തിച്ചു ॥ വെഗംവന്നിടും വല്ലഭൻ
തെദെവിസാഗരൊപമസെനയൊടുംകൂടി । ദുഷ്ടനെകൊലചെയ്തു രഘൂ
ത്തമൻ തുഷ്ടിനൽകും ഭവതിക്കുനിൎണ്ണയം ॥ അല്ലങ്കിലഹമിപ്പൊൾ ക
ളഞ്ഞീടാമല്ലൽതെദെവിയില്ലൊരുസംശയം । മെരുപൊലെ വിശാല
മായുള്ളെന്റെ ചാരുശിരൊപുറത്തുകരെറുക ॥ ചാടിഞാനിവിടെ നി
ന്നു വെഗത്തിലാടൽതെടയൊട്ടും കൂടാതെകൊണ്ടുപൊയ് । രാമചന്ദ്ര
ൻചുമരൊഭാഗെ വച്ചുവൻതാമരസനയനെ ഭവതിയെ ॥ എന്നതുകെ
ട്ടതുംചെയ്തു സീതയുമിന്നിതുതവ വാനരത്താകപെ। അല്പദെഹനായു
ള്ളനിങ്ങളിലനാകപ്പൊടെ യെന്നെക്കൊണ്ടുപൊകുന്നതും ॥ ദെവിത
ന്നുടെഭാഷിതംകെട്ടുവാം പവനാത്മജനെവം വിചാരിച്ചു । ഘൊരമാ
യുള്ളയെന്നുടെ രൂപത്തെസ്സാരസ്സാക്ഷിയാംസീതയെക്കാട്ടെണം ॥ എ
ന്നുറച്ചുമഹാമെരുതുല്യനായ്നിന്നു താമ്രമുഖനാം കപിവരൻ । വജ്ര
തുല്യനഖ ദംഷ്ട്രവാനായിമല്ശില യൊടെവമുണൎത്തിച്ചു ॥ രാമദാസ
രിൽമുഖ്യനായുള്ളു ഞാൻ ഭൂമിയാകവെതന്നെയെടുത്തിടാം । ലങ്കയും
രജനീചരരൊന്നിച്ചു പങ്കജംപൊലെയിന്നു നയിച്ചീടാം ॥ രണ്ടരനാ

ഴികൊണ്ടു ദേവിയെക്കൊണ്ടുപോയി ഞാൻകാട്ടുവൻനാഥനെ । ജാ
നകീ ദേവിയപ്പോളരുൾ ചെയ്തു വാനരേശതെ ശക്തിയുംബുദ്ധിയും ॥
നന്നായ്ഞാനറിഞ്ഞു മനതാരിൽ മുന്നാതന്നെ കപികുലശേഖര ।
പാകതികരുന്നിരിക്കുന്ന ലങ്കയിൽശക്തിപീനൻവരുന്നതുമെങ്ങിനെ ॥
രാമചന്ദ്രനിവിടെയെഴുന്നെള്ളി യാമിനീചരന്മാരെ ഹനിച്ചിട്ടു । ദേവ
താപസകണ്ടകനായിട്ടും രാവണനെയും കൊന്നരണാന്തന്നിൽ ॥ സൊ
ദരമെന്നെക്കൊണ്ടു പൊയീടെണം, സ്വദേശമെന്നെയായുള്ള കാനനെ ।
ജാനകിയരുൾചെയ്തതു കെട്ടിട്ടുവാനരെശൻ തൊഴുതുരചെയ്തതെ ॥ രാ
മപത്നിക്കുചിതമിതൊവാക്യ മാമൊദം മെവലുന്നുകെട്ടിട്ടു । ദെവിത
ന്നുടെ ശൊകത്തെക്കാണ്കയാൽ കെവലംഭക്തികൊണ്ടു ഞാൻചൊ
ല്ലിനെൻ ॥ അഭിജ്ഞാനം തരെണമടിയന അഭിജ്ഞ നാഥനിന്നാ
ഞ്ഞിടുവാൻ । എന്നതുകെട്ടരുൾ ചെയ്തുസീതയും മുന്നമുണ്ടായൊരുക
ഥ ചൊല്ലുന്നെൻ ॥ ചിത്രകൂടത്തിൽ ഞങ്ങളിരിക്കുമ്പൊൾ ചിത്രമാ
യൊരുവൃത്തവുമുണ്ടായി । കാന്തനെന്റെ മടിയിൽതലവച്ചു സന്തൊ
ഷെണയുറങ്ങുന്ന നെരത്തു ॥ ഒരുകാകനതുനെരം വന്നിട്ടുക്രൂരനെന്നെ
യുപദ്രവിച്ചീടിനാൻ । കാന്തനെ ഞാനുണർത്തിയതുനെരം കാന്തനെ
ന്നെപരിഹസിച്ചീടിനാൻ॥ഖിന്നയായെന്നെക്കണ്ടപ്പൊൾ വല്ലഭൻപി
ന്നസ്സാന്ത്വനവും ചെയ്തുരഘൂത്തമൻ । മാനവവ്യാഘ്രം തന്നിൽതലവച്ചു
ഞാനാപിന്നെയുറങ്ങിയുണർന്നപ്പൊൾ।വീരനെന്നങ്കെ വച്ചുതിരുമുടിപ
രിചിൽ നിദ്രചെയ്യുന്നനെരത്തു । വൃത്രവൈരിസുതനായ കാകനന്നത്ര
വന്നെന്റെസന്നിധിയിൽപിന്നെ ॥ കൊത്തിക്കൊത്തിക്കുചങ്ങൾമുറി
ച്ചുമെരക്തവുമപ്പൊൾ വീണുതുടങ്ങിതെ । ചൊരവീണിട്ടുണർന്നു മഹാ
വീരൻ പാരംക്രുദ്ധനായെവമരുൾചെയ്തു ॥ ആരതെമുലയെവം പിള
ന്നതു മാരപഞ്ചമുഖമുള്ള പാമ്പിനാൽ । കളിച്ചീടുന്നുഭീതിയുംകൂടാതെ
കല വാണികരികരൊരുപ്രിയെ ॥ ക്രൂരനെവമരുൾചെയ്തു നൊക്കുമ്പൊ
ൾ ചൊരകൊണ്ടണിഞ്ഞെന്നെ നൊക്കീട്ടു । ഇരിക്കുന്നൊരു കാക
നെ നൊക്കീട്ടു പാരംകൊപിച്ചു വീരശിഖാമണി ॥ വല്ലഭൻദർഭകളിലെ
ടുത്തുടൻ പുല്ലിൽബ്രഹ്മാസ്ത്രം യൊജിപ്പിച്ചീടിനാൻ । കല്പാഗ്നിപൊ
ലെയൊരാം ജ്വലിച്ചുതത്തൽ പക്ഷിനെരെയപ്പൊൾ തദസ്ത്രവും ॥ അ
യച്ചുകാന്തനസ്ത്രവും വെഗത്തിൽവായസം പ്രതിചെന്നതദസ്ത്രവും ।
കാകനുമപ്പൊൾ ത്രാണത്തിന്നായിട്ടു ആകവെ ഗമിച്ചീടിനാൻലൊ
കങ്ങൾ ॥ ആരുമെരക്ഷിക്കാഞ്ഞൊരു നെരത്തു പരിതാപെന വന്നിതു
കാകനും । പാദാബ്ജംതന്നിൽ വീണുമെകാന്തന്റെപാദെ വീണതുക

ണ്ടിട്ടുകാകനെ । കൊല്ലുവാൻപിഴയുണ്ടെങ്കിലും വല്ലഭൻ കൃപയാ
പരിപാലിച്ചു । ഋഷിനായകൻ ബ്രഹ്മമാമസ്ത്രത്തെപ്പൊഴിലാക്കാൻ വ
ഹിയാഞ്ഞു കാരണാൽ ॥ ഒരുകണ്ണുകളഞ്ഞിതുകാകന്റെ പാരംപ്രീതനായ
പ്പൊളവൻതാനും । രാമചന്ദ്രനെ വന്ദിച്ചുവെഗത്തിലാമൊദെനഗമി
ച്ചാനവൻഗൃഹം ॥ എന്നെച്ചൊല്ലീട്ടുകാകന്റെ നെരെയും മന്നവൻ
ബ്രഹ്മാസ്ത്രമയച്ചല്ലൊ । എന്നെക്കൊണ്ടുപൊയുള്ളവനെയിന്നു മന്ന
വനെന്തുപെക്ഷിച്ചിരിക്കുന്നു ॥ എന്നതുകൊണ്ടിന്നെന്നിൽ കൃപാതവ
മന്നവാധിപ മെവലുണ്ടാകണം । നാഥനായ്ഭവാനല്ലാതെ ഞാ
നിപ്പൊൾ നാഥഹീനയെപ്പൊലെ മരുവുന്നു ॥ ഞാനറിഞ്ഞി
ട്ടുണ്ടല്ലൊ തെശക്തിയും മനൊഗാംഭീര്യശൌര്യാദികളെയും । എ
ത്രയുംശക്തനായ ഭവാനിപ്പൊളസ്ത്രം രാക്ഷസരിലെന്തയക്കാത്തു ॥ ഇ
നിക്കെത്രയും ദുഷ്കൃതമുണ്ടെന്നു മനതാരിൽ നിനക്കുന്നു സാമ്പ്ര
തം । ശ്യാമളാംഗനാസ്സ്വാളനായുള്ള ഭീമവിക്രമൻ രാമൻതന്നൊടൊ
ല്ലയാൽ ॥ കരുണമായ ദെവിടെ ഭാഷിതംമാരുതികെട്ടു വന്ദിച്ചു
ണർത്തിച്ചു । സത്യമാണെ ഭവതീടെ ലൊകൈകനാത്യവിക്രമൻ ദുഃ
ഖിച്ചീടുന്നതെ ॥ രാമഭദ്രന്റെ ഖെദത്തെക്കണ്ടിട്ടു സൌമിത്രി
താനുംദുഃഖിച്ചീടുന്നതെ । കഥഞ്ചിലിന്നുകണ്ടുഭവതിയെ നാഥെ
യൊട്ടുമെ ദുഃഖിക്കരുതെ ॥ സുസ്മിതരഘുനായകൻ സാനുജൻഭസ്മ
മാക്കുമിലങ്കയെനിർണ്ണയം । ക്രൂരനാകുന്ന രാവണനെക്കൊന്നു പുരിത
ന്നിൽനയിക്കുംഭവതിയെ ॥ എന്തുണർത്തിക്കവെണംപ്രിയനൊടു സ
ന്തൊഷത്തൊടതിന്നരുൾചെയ്യണം । രാമഭക്തരിൽമുൻപനൊടന്നെ
രാരാമപത്നി യരുൾചെയ്തുസാദരം ॥ വിശ്വസാക്ഷി തനയകപിവര
വിശ്വനാഥനാം രാമന്റെ പാദാബ്ജെ । സീതതാൻനമസ്കാരവും
ചെയ്തിട്ടു ചൊദിക്കുന്നു കുശലം നിരന്തരം ॥ ഇങ്ങിനെചൊന്നതെ
ർത്തിക്കമൊർത്തെ മംഗപാംഗനാമെന്റെപ്രിയനൊടും । ചാരുശീല
നാം ലക്ഷ്മണൻതന്നൊടും പരിചൊടുകുശലത്തെചൊദിക്ക ॥ എ
ന്നുടെകുറനാകുംപ്രിയനൊട പിന്നെയുംപിന്നെയുമിദംചൊല്ലുക । ഒ
രുമാസംധരിക്കുവൻജീവിതം വീരയെൻനാഥ പിന്നെക്കളഞ്ഞിടും ॥
സത്യമീചൊന്നതെന്നു ധരിക്കണം സത്യസന്ധ ദശരഥനന്ദന । രാ
വണനാലുപരുദ്ധയാമെന്നെ ദെവദെവെശ രക്ഷിക്കവെണമെ ॥
വിശ്വനായകിയെവമരുൾചെയ്തു വിശ്വമൊഹനമായചൂഡാമണി ।
നൽകുകകാന്തനെന്നരുൾചെയ്തിട്ടു നൽകിനാളതു വായുസുതൻകയ്യി
ൽ ॥ വാതനന്ദനൻ ചൂഡാമണിയെയും സീതാദെവിയെയുംവന്ദിച്ചു മെ

ടിച്ചു । ദെവിതന്നെപ്രദക്ഷിണവും ചെയ്തുപവനാത്മജൻ പിന്നെയുംവ
ന്ദിച്ചു ॥ സീതാപാൎശ്വത്തിൽനിന്നുഹനുമാനും ജാതമൊദംവിനീതനാ
യെത്രയും । സീതാദൎശനംകൊണ്ടുണ്ടായുള്ളൊരു ചെതസിയൊരാമൊദതൊ
ഷെണമാരുതി ॥ മനസ്സുകൊണ്ടുരാമനെ പ്രാപിച്ചു മനീതനുശരീരെ
ണനിന്നതെ । മണിരത്നമകെട്ടിത്തിട്ടു സീതയുംപ്രാണനാഥനൊടുൾ
ഠംചെയ്യുന്നതെ ॥ വീരംരാഘവടയാത്രംരഘുത്തമനറിഞ്ഞിട്ടും കപികുലശ
ഖര । ഇതുകാണമെന്നാൽ മുമ്പരെച്ചിന്തിയ്ക്കും ചെതസിരഘുനായകൻ
മാരുതെ ॥ എന്നെയുമെൻമാതാവുതന്നെയും മന്നവനാംദശരഥൻ
തന്നെയും । വീരനിന്നുടെവാക്കിനാൽ രാഘവൻവിരവൊടെന്നെക്കൊ
ണ്ടുപൊയീടണം ॥ പ്രാണപുത്രാരംകൊള്ളുന്നൊംകെക്കെവ പ്രമാണം
ഭവാൻതന്നെയാകുന്നതെ । എങ്ങിനെയെന്റെദുഃഖങ്ങൾ പൊയീടുമ
ങ്ങിനെഭവാൻചെയ്യാലുംയത്നവും ॥ അങ്ങിനെതന്നെയെന്നുപ്രതിജ്ഞ
യും പിംഗാധിപസചിവവരൻചെയ്തു । സീതാദെവിയെവന്ദനവും
ചെയ്തു വാതനന്ദനൻ പൊവാൻതുടങ്ങുമ്പൊൾ ॥ ബാഷ്പത്തൊടെയ
തുംചെയ്തുസീതയും കെല്പൊടെപവനാത്മജൻ തന്നൊട । ശ്രീരാ
മലക്ഷ്മണന്മാരൊടും സുഗ്രീവനൊടുംമന്ത്രിവരരൊടും ॥ ഹരിവീരന്മാ
രൊടും കുശലമെന്നുമാരുതാത്മജ ചൊല്ലേണം മൽകൃതെ । ഹനുമാന
പ്പൊൾവന്ദിച്ചു നിന്നിച്ചു ജാനകിയൊടുംചൊദിച്ചുതുടതെ ॥ ഏറാക
ഛീതദ്രമാംദെശത്തിലിരിയ്ക്കില്ല ഭവതിയുംനിൎണ്ണയം । ഉല്ലാസെന
ഞാൻ രാമസമീപത്തിൽ ചെല്ലുമ്പൊളെത്രകാലം ക്ഷമിയ്ക്കണം ॥
വാനരപ്പടയൊടുമൊരുമിച്ചു മാനവെന്ദ്രനനുജനൊടൊന്നിച്ചു । വെഗം
വന്നിഹകൊന്നുദശാസ്യനെ സ്സാദരംദെവിതന്നെനയിച്ചീടും ॥ മിന്നീ
ടുംമണികണ്ണൊണ്ടുമാരുതി പിന്നെവന്ദിച്ചുപൊവാൻതുടങ്ങുമ്പൊൾ ।
അശ്രുപൂൎണ്ണമുഖിയായി ദീനയായ്സുമശ്രൊണി ഹനുമാനൊടരുൾ
ചെയ്തു ॥ രാമലക്ഷ്മണസുഗ്രീവന്മാരൊടും ദീൎഘവിക്രമചൊദിയ്ക്ക സൌ
ഖ്യത്തെ । എന്നെദുഃഖാംബുധിയിൽനിന്നെങ്ങിനെയിന്നുടകാന്തൻ
താരണംചെയ്യീടും ॥ നിസ്തുഷിന്നുപ്രയത്നത്തെ ചെയ്യണംവായുനന്ദന
ബുദ്ധിമതാംവര , എന്നുടെയിക്കഠിനമാം ദുഃഖവുമെന്നെ രാക്ഷസർമ
ൎദ്ദിച്ചീടുന്നതും ॥ പറയണംനീരാമനെപ്രാപിച്ചു വീരതമാൎഗ്ഗമസ്തു
ശിവമായി । ദെവിതന്നെപ്രദക്ഷിണവുംചെയ്തു പവനാത്മജൻ വന്ദി
ച്ചുസാദരം ॥ മംഗളകരവാക്യകളാലപ്പൊൾ മംഗളാംഗിയാൽപൂജി
തനായിട്ടു । മാരുതിയവിടെനിന്നു മാറീട്ടു വീരവീരനിവണ്ണം വിചാരി
ച്ചു ॥ കല്പിച്ചന്നെയയച്ചുതൽകാൎയ്യത്തെകെല്പൊടെഞാനുംചെയ്യുവെ

ന്നാകിലും । ഇനിയുംയശസ്സുണ്ടാകുവാനായി ഞാനിവിടെച്ചിലവസ്തു
ചെയ്യേണം ॥ എന്നതുകൊണ്ടുദുഷ്ടന്റെ യുദ്യാനംനന്നായ്ദൃഷ്ടിമനൊ
ഹരമായുള്ള । ശുഷ്കമാംതൃണജാലത്തെത്തീപൊലെ ഒക്കെവെഗാന
ശിപ്പിപ്പുവനാഹം ॥ ഏവംനിശ്ചയിച്ചുഗ്രപരാക്രമൻ ദെവൊദ്യാന
സമാനമാമുദ്യാനെ । മരുതിമാരുതൻപൊലെ ക്രുദ്ധനായൂരുവെഗ
ത്താൽ വൃക്ഷങ്ങളെയൊക്കെ ॥ കളഞ്ഞീടുവാനാരംഭിച്ചീടിനാൻ പ്രള
യാഗ്നിയെപ്പൊലെ ഭയങ്കരൻ । അഞ്ജനാസുതൻ വീരൻഹനൂമാനും
ഭഞ്ജനംചെയ്തു കാന്തമാമുദ്യാനം ॥ പൂത്തുനന്നായ്ത്തളിൎത്തു ഫല
ത്തൊടുകൊത്തു ചാരുവായ്ത്തത്ര വിളങ്ങുന്ന । വൃക്ഷങ്ങളെത്തകൎത്തു
പൊടിച്ചപ്പൊൾ പക്ഷികളുംപൊന്നുഭയപ്പെട്ടു ॥ ചാരുപുഷ്പങ്ങളുള്ള ല
തകളെ നൂറുനൂറായിരമായ് മുറിച്ചുതെ । ചിത്രമാകുംലതാഗൃഹമാക
വെ ചിത്രമായുള്ള ക്രീഡാഗൃഹങ്ങളും ॥ ഒക്കെത്തല്ലിത്തകൎത്തു സഹസ്ര
ധാ സൽക്കപികുലശെഖരൻമാരുതി । മുത്തുകൊണ്ടും പവിഴങ്ങളെ
കൊണ്ടും ചെത്തുകെട്ടിനവാപീസരസ്സുകൾ ॥ ഭീമവിക്രമനാകപ്പൊടി
ച്ചുതെ കൊമളമാംഗിരിയുംതകൎത്തുതെ । തകൎന്നുള്ളൊരുക്രീഡാഗിരി
കൊണ്ടും തകൎന്നുള്ളഭവനങ്ങളെക്കൊണ്ടും ॥ തകൎന്നുള്ളൊരു വൃക്ഷങ്ങ
ളെക്കൊണ്ടും തകൎന്നുള്ളലതാജാലങ്ങൾകൊണ്ടും । വാടിവീണുള്ള പല്ല
വങ്ങൾകൊണ്ടുംപൊടിഞ്ഞുള്ളൊരുഗെഹങ്ങളെക്കൊണ്ടും॥ പൊടിച്ചീടി
നവാപികളെക്കൊണ്ടും നഷ്ടരൂപമായ് പാപന്റെയുദ്യാനം । പവ
നാത്മജൻരാവണനെനിത്യം മെവപ്പിഴച്ചെയ്യിട്ടുന്നതാം ॥ വീരനെ
കനായ്‌രാത്രിഞ്ചരരൊട പൊരുതചെയ്യുവാനിച്ഛിച്ചുമാനസെ । മാരു
താത്മജൻസിംഹനാദത്തൊടെ തൊരണത്തിന്മെൽകെറിയിരുന്നുതെ॥
പക്ഷികളുടെ ശബ്ദങ്ങളെക്കൊണ്ടും വൃക്ഷങ്ങൾതകരുന്ന ശബ്ദംകൊ
ണ്ടും । രാക്ഷസികളുണൎന്നവശമായി ത്രക്കഠനാപുരിക്കിലുംനൊക്ക
ന്നൊൾ ॥ വനമാകെത്തകൎന്നുകിടപ്പതും വാനരരാജമന്ത്രീന്ദ്രനെയും ക
ണ്ടതെ । ആവരക്കണ്ടനെരത്തു മാരുതിവീരൻ രൂപത്തെയൊരാം വ
ലുതാക്കി ॥ മാരുതിതന്റെരൂപത്തെക്കണ്ടിട്ടു ഘൊരകളൊരാം ഭീതി
യൊടെയുള്ളിൽ । ദെവിതന്നുടെ സന്നിധിയിൽചെന്നു ഇവണ്ണമവ
ൎചൊല്ലിത്തുടങ്ങിനാർ ॥ ആരിവൻസീതെനിങ്ങൾതമ്മിലന്യൊന്യം പറ
ഞ്ഞൊടെവിശെഷംപറഞ്ഞതുംചൊല്ലുകഞങ്ങളൊടിപ്പൊൾവെഗത്തി
ൽ മല്ലനെൎത്തിട്ടയാള പരമാൎത്ഥം ॥ എന്നതുകെട്ടുതാൻചൊല്ലുസീതയു
മിന്നു നിങ്ങൾതന്നെയറിയെണ്ടു । പാമ്പിന്റെ പാദങ്ങളെവിചാ
രിച്ചാൽപാമ്പുതന്നെയറിഞ്ഞിടുന്നുണ്ടിതു ॥ മായികളാകുന്നതത്രെ

ളുടെ മായാതൊന്നുമറിയുന്നതില്ലൊ । സീതാദേവിടെ ഭാഷിതം
കേട്ടവം യാതുധാനികളൊക്കെയും ഭയപ്പെട്ടു ॥ ഓടിച്ചെന്നു ദശാസ്യസമീ
പത്തിങ്കൽ പേടിയോടെ പറഞ്ഞുതുടങ്ങിനാർ ॥ കോമളമാമശോകവനി
കയിൽ ഭീമരൂപനായുള്ളോരുവാനരൻ ॥ സീതയോടു വിശേഷങ്ങൾ
ചൊല്ലീട്ടു ഭീതികൂടാതെനിൽക്കുന്നു രാജാവെ । അശോകോദ്യാനമൊ
ക്കെ തകൎത്തു പരിശോഭയായൊന്നൊഴിച്ചുധരിച്ചാലും ॥ രാക്ഷസിമാരി
വണ്ണം പറഞ്ഞപ്പോൾ രാക്ഷസാധിപൻ രാവണൻ കോപിച്ചു । ദീ
പകങ്ങളിൽ നിന്നു തിരിയോടൊന്നിച്ചു ഉപതിച്ചീടും സ്നേഹബിന്ദുപോ
ലെ ॥ കണ്ണുകളിൽനിന്നപ്പോൾ ദശാസ്യന്റെ കണ്ണുനീരുകൾ വീഴ
തുടങ്ങിതെ ॥ ശങ്കരന്റെ വരത്താലവദ്ധ്യന്മാം കിങ്കരരെദ്ദശാനനന
ന്നേരം । യുദ്ധംചെയ്യുവാൻ വായുസുതനോട ക്രുദ്ധനായിപറഞ്ഞ
യച്ചീടിനാൻ ॥ എണ്പതുകോടി എണ്പതിനായിരമവരോടെ കിങ്ക
രന്മാരുമന്നേരം । നാനാശസ്ത്രങ്ങൾ കൈക്കൊണ്ടു വേഗത്തിൽ മദ
ശാലികൾ സിംഹനാദത്തോടെ ॥ തോരണാഗ്രകെ ചെന്നാരന്നേ
രത്ത മത്തമാരവെ കപീശനെയുംകണ്ടു । ശാഖാചരൻ കപികുല
ശേഖരൻ ലങ്കയാകെ മുഴങ്ങുമാറന്നേരം ॥ കൊട്ടിക്കൊണ്ടൊരപരാ
ക്രമൻ പ്രഘോഷനായിട്ടീവണ്ണമരുൾചെയ്തു । രാമചന്ദ്രൻജയിക്കുമഹാബല
ൻ സൌമിത്രിയുംജയിച്ചുഗുണശാലിതൻ ॥ ഉഗ്രവിക്രമ രാമകടാക്ഷത്താൽ
സുഗ്രീവനാംജയിക്ക കപീശ്വരൻ । കോസലാധിപതിയായരാമന്റെ ദാ
സനാമഹം ശത്രുഭയങ്കരൻ । മാരുതൻതന്റെ പുത്രനായീടുന്നു പേരു
മെന്റെ ഹനുമാനെന്നാകുന്നു । പത്തുനൂറായിരം കോടി രാവണന്മാ
രൊത്തു യുദ്ധത്തിന്നായിട്ടു വന്നാലും ॥ തുല്യനല്ലെന്റെ ശക്തിക്ക മൂഢ
രെല്ലീടുക ശ്രദ്ധകൊണ്ടുനിങ്ങളും । ലങ്കയെയൊന്നു ബാഹുബലത്തിനാ
ൽ സങ്കടമൊട്ടു ചെയ്യും ഞാൻ ക്രൂരരെ ॥ മംഗലാംഗിയാം സീതയെ
വന്ദിച്ചുനിങ്ങൾ നോക്കിയിരിക്കവെ പോകുവൻ । ചാതുനാദനാ ഭീമ
നാദം കേട്ടുയാതുധാനന്മാർ പേടിച്ചുനീങ്ങിതെ ॥ രാവണാജ്ഞയാൽ
ശങ്കയൊട്ടുകൂടാതെ പവനാത്മജൻ തന്നുടെ ദേഹത്തിൽ । ശസ്ത്രവൎഷ
ങ്ങൾ ചെയ്തുതുടങ്ങിനാർ രാത്രിഞ്ചരന്മാരെത്രയും ക്രുദ്ധരായ് ॥ അ
പ്പോൾ വാലുമടിച്ചുധരണിയിൽ കൊല്ലാതെ സിംഹനാദവും ചെയ്തി
ട്ടു । തോരണത്തിലിരിക്കും പരിഘമത്തമാരുതാത്മജൻ കയ്ക്കൊണ്ടു വേ
ഗത്തിൽ ॥ പാടിരാത്രിഞ്ചര സൈന്യമദ്ധ്യത്തിൽ പേടികൂടാതെതല്ലി
ത്തുടങ്ങിനാൻ । പരിഘംകൊണ്ടു പ്രാണനെയന്നും ക്രൂരരെവേഗാൽ കൊ
ന്നുതുടങ്ങിനാൻ ॥ ക്ഷണദാചരസൈന്യത്തെയാകവെ പ ക്ഷണത്താ

ലെ വധിച്ചു കപീശ്വരൻ । എണ്പതുകോടിയെണ്പതിനായിരംകിങ്കരരെ
വധിച്ചിട്ടു മാരുതി ॥ തോരണന്തന്നിൽകെറിയിരുന്നിട്ടു മാരുതാത്മജ
നെ വംചിചാരിച്ചു അത്യുന്നതമായ്ശോഭിച്ചുനില്ക്കുന്നചൈത്യപ്രാ
സാദമിന്നു കളഞ്ഞില ॥ ഇനിവെഗംനശിപ്പിച്ചീടുവാനും വെണമനിലാ
ത്മജൻ നിശ്ചയിച്ചിങ്ങിനെ । ചൈത്യപ്രാസാദെ ചാടിവീണവീരൻ
ചൈത്യപാലരുംക്രുദ്ധരായ്വന്നപ്പൊൾ ॥ ഒരു തൂണുപിടിച്ചു മഹാബല
ൻ മാരുതിയതിവെഗത്തിൽ തിരിച്ചപ്പൊൾ । അഗ്നിയിടെനിന്നു വഹ്നിയുമു
ണ്ടായ് പ്രാസാദമൊക്കമൊത്തു ദഹിച്ചതെ ॥ തൂണുതന്നെയെടുത്തു ക
രത്തിൽ പ്രാണനാശനൻ ചൈത്യപാലന്മാരെ । തല്ലിക്കൊന്നു ധര
ണിയിലിട്ടിട്ടു ഉല്ലാസത്തോടെ അട്ടഹാസംചെയ്തു ॥ എന്നെപ്പൊലുള്ളവാ
നര വീരന്മാർ മന്നവനാകുംസുഗ്രീവസന്ദേശാൽ । നടന്നീടുന്നു ഭൂമി
യിലാകവെ കൂടെയൊധികലാധമക്കീടരെ ॥ പത്തുകുഞ്ജരശക്തിയുള്ളോ
ർകളും പത്തുനൂറാനശക്തിയുള്ളോർകളും । അപ്രമെയമായ്ശക്തിയു
ള്ളോർകളും തത്ര വാഴുന്നു സുഗ്രീവസന്നിധൌ ॥ ഇങ്ങിനെയുള്ളവ
രൊട്ടുമൊന്നിച്ചു നിങ്ങളെക്കൊല്ലുവാൻ രഘുരാഘവൻ । ഭവിച്ചീടില്ല
ലങ്കയും നിങ്ങളും രാവണനും ഭവിച്ചീടില്ലനിൎണ്ണയം ॥ ലൊകനാഥനാം
ശ്രീരാമനൊടെല്ലൊ സാകംവൈരത്തെയുണ്ടാക്കി വെച്ചതും । ഏവം
വായുതനയനാദംചെയ്തു സാവധാനമായ് പ്രാപിച്ചു തോരണം ॥
പ്രഹസ്താത്മജൻ രാവണസന്ദേശാൽ മഹാദംഷ്ട്രൻ ധനുർദ്ധരനാ
യിട്ടു । ഖരയുക്തമാം തേരിൽകരെറിട്ടു ചാരുകുണ്ഡലമാലയണിഞ്ഞി
ട്ടു ॥ അംബുദംപൊലെയുള്ളനിറവുമായ് ജംബുമാലിയും വന്നാൻവീ
രനാ । നില്ലുനില്ലെന്നു ചൊല്ലീട്ടുവെഗത്തിലുല്ലാസത്തോടെ വന്നൊ
രനന്തരം ॥ പ്രഹസ്താത്മജനെകണ്ടുമാരുതി പ്രഹർഷത്തോടെ സിം
ഹനാദംചെയ്തു । തോരണത്തിലിരിക്കുന്ന വീരന്റെ നെരെയസ്ത്ര
ങ്ങൾ രാക്ഷസൻവർഷിച്ചു ॥ അസ്ത്രവർഷത്തെച്ചെയ്യുന്നതുകണ്ടു വിക്ര
മാംബുധിയാകും ഹനുമാനും । വലുതായശിലയെയെടുത്തുടൻ ബ
ലശാലിയവനെയെറിഞ്ഞപ്പൊൾ ॥ അമ്പുബാണങ്ങൾകൊണ്ടു നി
ശാചരൻ ചഞ്ചലമെന്നിയെ മുറിച്ചാൻശിലാ । ശിലയപ്പൊൾ മുറി
ഞ്ഞുകണ്ടിട്ടു സാലമൊന്നുപറിച്ചു കപിവരൻ ॥ ചുഴറ്റെന്നരമസ്സാ
ലത്തെയുമവൻ തെരൊന്നുമുറിച്ചീടിനാൻ ബാണത്താൽ । അപ്പൊ
ളെത്രയും ക്രുദ്ധനായ്മാരുതി കെല്പൊടെയൊരു പരിഘമെടുത്തുടൻ ॥
അതിവെഗാൽ ചുഴറ്റിമഹാബലൻ യാതുധാനന്റെ മാറത്തെറി
ഞ്ഞുതെ । ക്രൂരന്റെതലയുമപ്പൊളുരസ്സും ഭുജബാഹുഘൊരചാപവു

മന്ത്രവും ॥ അത്രനേരം കാണാതെയായിതെചിത്രംവീണ നിശാച
രൻ ചൂർണ്ണനായ് । അംബുധിസമഗംഭീരനാകിയ ജംബുമാലിയെ
കൊന്നുകെട്ടിട്ടും ॥ എണ്ണൂറുകോടി കിങ്കരന്മാരെയും കമ്പംകൂടാ
തെ കൊന്നുകെട്ടിട്ടും । യുദ്ധംചെയ്യുവാൻ മന്ത്രിതനയരെ ക്രുദ്ധ
നായ് ദശകണ്ഠനയച്ചുതെ ॥ ഏഴുമന്ത്രീതനയരുമന്നേരം വഴിപോ
ലെയലംകൃതന്മാരായി । ശരചാപഖഡ്ഗാദിധരന്മാരായിതേരിൽകേറീട്ടു
യാത്രപുറപ്പെട്ടു ॥ അപ്പോൾകിങ്കരന്മാരെവധിച്ചുള്ളമർഷ്യോടെ കെട്ടു
വരുടെയമ്മമാർ।എന്തുവാൻവരുമെന്നുവിചാരിച്ചുഭയത്തോടെ
വാണിതുദുഷ്ടകൾ ॥ യാതുധാനാധിപാമാത്യപുത്രരും ചതുരംഗബല
ത്തോടൊരുമിച്ചു । തോരണത്തിലിരിക്കും കപിവരനാം ഹരിരാജസ
ചിവനെപ്രാപിച്ചു ॥ ശരവർഷത്തെച്ചെയ്തോരപ്പോൾ മാരുതാത്മ
ജൻ തന്നുടെദേഹത്തിൽ । യാതുധാനന്മാരസ്ത്രങ്ങളെയ്യുമ്പോൾ
വാതനന്ദനൻസിംഹനാദംചെയ്തു ॥ ഹരിപുംഗവൻ സൈന്യത്തിൽ
ചാടീട്ടു ഘോരമേവം വധിച്ചുതുടങ്ങിതെ । ചിലരെക്കാലുകൊണ്ടു വ
ധിച്ചുതെ ചിലരെത്തലകൊണ്ടുവധിച്ചുതെ ॥ ചിലരെമാറുകൊണ്ടു
വധിച്ചുതെ ചിലരെനഖം കൊണ്ടുവധിച്ചുതെ । ചിലരെവാലുകൊണ്ടു
വധിച്ചുതെ ചിലരെനാദംകൊണ്ടു വധിച്ചുതെ ॥ ആനതേർകുതിരകാ
ലാളെന്നിവദീനമാംവണ്ണം ശബ്ദിച്ചുചത്തുതെ । ക്ഷോണിയിൽച്ഛ
ത്രങ്ങൾ വീണതെശോണിതവുമൊഴുകിത്തുടങ്ങിതെ ॥ യാതുധാന
ന്മാരിൽചിലരന്നേരം ഭീതിയോടാത്തു മണ്ടിത്തുടങ്ങിതെ । ലങ്കതന്നി
ൽവികൃതമാംശബ്ദവുംസങ്കടത്തോടെ കേട്ടുതുടങ്ങിതെ ॥ ഏവംരാക്ഷ
സസൈന്യത്തെക്കൊന്നിട്ടു പവനാത്മജൻ തോരണമേറിനാനെ ।
മന്ത്രിപുത്രരെ സൈന്യത്തോടൊന്നിച്ചു മന്ത്രശാലീഹനുമാൻ വധി
ച്ചുതാ ॥ കേട്ടനേരംവിചാരത്തോടെയുള്ളിൽ ദുഷ്ടൻചാണകനൊനെ
രം മൌനമായ് । ക്രൂരനാം ദശകണ്ഠനനന്തരം വിരൂപാക്ഷാദികളോടു
ചൊല്ലിനാൻ ॥ ദേവദാനവമാനുഷന്മാരെ ഞാൻ ദേവന്മാരൊക്കെയു
ടെയല്ലൊപുരാ । പോരിലൊക്കജയിച്ചതെന്നാകിലും പറഞ്ഞീടണമെ
ല്ലൊ ഞാൻപഥ്യത്തെ ॥ അല്പനല്ലയിവാനരനൊട്ടുമെ കേളെടൊ
നിങ്ങളിന്നറിഞ്ഞാലും । അതുവന്നുവം ചെയ്യുന്നതൊക്കെയെന്നാലെ
ത്രയും മഹൽഭുതമഹോകപി ॥ ബലശാലികളുണ്ടു കപികളിൽബാ
ലീസുഗ്രീവൻ നീലനെന്നിങ്ങിനെ । അവർക്കൊക്കെ ചിന്തിച്ചുകാണു
മ്പോളിവം ശക്തിയുമില്ലെന്നു നിർണ്ണയം ॥ എന്നതുകൊണ്ടു നന്നായി
സൂക്ഷിച്ചു ചെന്നുയുദ്ധത്തെ ച്ചെയ്യുകപിയോട । ഏവംരാവണ സ

ന്ദരാം കെട്ടപ്പോൾദേവ സജ്ജനാകണ്ടകരായുള്ള ॥ പഞ്ചസേനാ
ധിപന്മാരും വേഗത്തിലഞ്ചാതെ തേരിലേറീട്ടുപോയിനാർ । പഞ്ച
ഘോരങ്ങളാകുന്ന പാപങ്ങളഞ്ചു രൂപമായ്പ്പോകുന്നതുപോലെ ॥ ആ
നന്തരശം കാലാൾപടയാട്ടം മാനശാലികൾ സേനാഗ്രയായിക
ൾ । വാനരേന്ദ്രനെയും കണ്ടുതോരണെ ഭാനുമണ്ഡലംപോലെ പ്ര
കാശിച്ചു ॥ യുദ്ധകൗശലം നന്നായറിഞ്ഞവർ യുദ്ധംചെയ്യുവാൻ
വായുസുതനോട । ബലശാലിയാം വാനരവീരന്റെ നാലുഭാഗവുംനി
ന്നീട്ടു സൈന്യത്തെ ॥ വിരൂപാക്ഷാദികളാംഭടന്മാരും ക്രൂരരാകുന്ന
രാത്രിഞ്ചരന്മാരും । ഘോരമാംവണ്ണം ശസ്ത്രാസ്ത്രവർഷത്തെ വീരമൌലി
ടെമേലെചൊരിഞ്ഞിനാർ ॥ മാരുതാത്മജൻ വീരനുടനേരം ഘോരഘോര
മായ് സിംഹനാദംചെയ്തു । കൂടലറ്റ് കാലനായകപിവരൻ ധീരനാകാ
ശ മാർഗ്ഗത്തിൽ വേഗേന ॥ അസ്ത്രശസ്ത്രങ്ങളൊന്നുമേ കൊള്ളാതെ ചി
ത്രമാകാശമാർഗ്ഗേ ചരിച്ചതേ । ദുർദ്ധരനുടനേരം കപീന്ദ്രനെ ക്രുദ്ധ
നായൊരാമസ്ത്രങ്ങൾ വർഷിച്ചു ॥ അപ്പോൾ കോപിച്ചു വാനരപുംഗവ
ൻ കെല്പോടെയവൻ തന്റെ സ്യന്ദനെ । ചാടിവീണജഗൽപ്രാണ
നന്ദനൻ പൊടിയാക്കിയവനും രഥത്തോടെ ॥ വിരൂപാക്ഷനും യൂപാ
ക്ഷനുമപ്പോൾ ഘോരമായ മുസലങ്ങൾ കയ്ക്കൊണ്ടു । ചാലവെ ചെന്ന
ടിച്ചു കപീശനെ ശസ്ത്രാലെകൊണ്ടവരെത്തല്ലിമാരുതി ॥ അപ്പോൾരണ്ടു
രജനീചരന്മാരും മൽപിണ്ഡംപോലെയായിട്ടു വീണതെ । കോപി
ച്ചുപ്രഘസഭാസകൎണ്ണന്മാർ കപിവീരന്റെ പാർശ്വത്തിലന്നേരം ॥
പട്ടസംകൊണ്ടും തീക്ഷ്ണശൂലംകൊണ്ടും വെട്ടിക്കുത്തിനനേരം കപിവ
രൻ । തുംഗമാലശൃംഗമായുള്ളൊരു ഗിരിശൃംഗം പറിച്ചു മഹാബലൻ ॥
അതുകൊണ്ടു പഞ്ചഃകലചെയ്യുതേ വാതനന്ദനൻ വീരശിഖാമണി ।
ഗജങ്ങളെഗ്ഗജങ്ങളെകൊണ്ടേവ വാജികളെയും വാജികൾകൊണ്ടേ
വ ॥ തേരുകളെയും തേരുകൾകൊണ്ടേവ വീരനായകകപികലാലെ
ബരൻ । കാലാളുകളെ കാലാളുകൾകൊണ്ടും കാലമന്ദിരംചെയത്താ
രുനേരത്തേ ॥ ചത്തുവീണ മത്തേഭങ്ങൾകൊണ്ടും ചത്തുവീണുള്ള വാ
ജികളെക്കൊണ്ടും । പത്തുനൂറായ്തകൎന്ന രഥംകൊണ്ടും ചത്തുവീണു
ള്ള രാക്ഷസരെക്കൊണ്ടും ॥ ധരണീതലമാർഗ്ഗമായിപ്പുന്നതേ ചോരയാ
യ പുഴയുമൊഴുകിതേ । കാഞ്ചനാദ്രിസമാനകളെബരൻ പഞ്ചസേ
നാധിപരെയും സൈന്യവും ॥ കലചെയ്തിട്ട വീരവീരാഗ്രണീ കാല
നെപ്പോലെ വാണിതു തോരണെ । പഞ്ചസേനാധിപന്മാരെ മാരു
തി പഞ്ചതാം വരുത്തിയതു കേട്ടിട്ടും ॥ സേനയിൽതന്റെ മൂന്നാലൊ

ബഹുഭാഗം വാനരേന്ദ്രൻ ഹനിച്ചതറിഞ്ഞിട്ടും । ദുഷ്ടൻ രാവണനക്ഷ കു
മാരനെപ്പട്ടുന്ന നൊക്കിയുദ്ധോന്മുഖനാകം ॥ രാവണൻ താനും നൊ
ക്കിനാനന്നേരത്ത രാവണി ദേവദാനവഭീഷണൻ । അഞ്ചാതെ നല്ലര
ത്നങ്ങൾ പതിച്ചുള്ള കാഞ്ചനധ്വജം കൊണ്ടുവിളങ്ങുന്ന ॥ ശക്തിതോമ
രമെന്നിവയാകുന്ന പാകതിയായി യഥാക്രമം വച്ചുള്ള । എട്ടുസപ്തി
വിഭൂഷിതാശ്വങ്ങളെക്കെട്ടിയതു്യും വിസ്തീർണ്ണമായുള്ള ॥ തടവെങ്ങും
ശമിപ്പാനില്ലാത്ത ഹാടകമയമാകും രഥേന്ദ്രൻ തന്നിൽ । ശൂരൻ ബാണാസി
ചാപധരനായിക്കേറിയാത്ര പുറപ്പെട്ട നേരത്ത ॥ പത്തിഹസ്തിപദാ
താളിസാദികളാകുമൊരു കുമാരന്റെ സന്നിധൌ । നാലുഭാഗവും
വന്നുനിറഞ്ഞതെ ചാലവെ യവരൊട്ടുമൊതുക്കിച്ചു ॥ യാതുധാനാധി
പതിതനയനുമതിവേഗം രണാങ്കണെ ചെന്നപ്പോൾ । പന്ത്രണ്ടു ദി
വാകരബിംബങ്ങളൊത്തു നന്നായ് ജ്വലിക്കുന്നതുപോലെ ॥ വീരമൌ
ലിമണിയാം ഹനുമാനെ തോരണം തന്നിൽ വാഴുന്നതു കണ്ടു । സംഹാ
രാഗ്നിസമാനൻ കപീശനെ ബഹുമാനേന നോക്കിനാനക്ഷനും ॥ ശ
ത്രുഭീഷണനാകും കുമാരനെ വിക്രമാബ്ധി കപീശനും നോക്കിനാൻ ।
അവർ തമ്മിലുണ്ടായ സമാഗമം ദേവദാനവന്മാർക്കും ഭയാവഹം ॥ കോ
പിച്ചക്ഷനും മൂന്നു ശരങ്ങളെക്കപിവീരന്റെ മൂർദ്ധാവിലെയ്തുതേ । ശ
രമേറ്റൊരു നേരം ഹനുമാനും പാരം ഹൃഷ്ടനായ് യുദ്ധോന്മുഖനായി ॥
അക്ഷനെയുമവനുടെ സൈന്യവും ഭക്ഷമാംവണ്ണം നോക്കി കപീശ്വര
ൻ । അപ്പോൾ ക്രൂരനാമക്ഷകുമാരനും കല്ലൊടു ശരവർഷം തുടങ്ങി
തേ ॥ അപ്പോൾ മാരുതി സിംഹനാദം ചെയ്തു കല്പകാലത്തെ മേഘനാ
ദംപോലെ । ബാലഭാവത്താലക്ഷനും ക്രുദ്ധനായ് ബലശാലികൾ നേ
രെ ചെന്നീടിനാൻ ॥ ചാലവെ പുല്ലുകൊണ്ടു മറഞ്ഞുള്ള വലുതായ കൂ
പത്തിന്റെ നേരെ । കുട്ടിയാടി മദിച്ചു നടക്കുന്നോ കളഭം ഗമിച്ചീടുന്നതു
പോലെ ॥ അവനസ്ത്രങ്ങളും വർഷിച്ചീടുമ്പോളും പവനാത്മജൻ സിംഹ
നാദംചെയ്തു । ചാടിയാകാശേ ഘോരസത്രുപനായ് കൂടെയക്ഷനു
മംബരെ ചെന്നതേ ॥ ശരങ്ങളെക്കൊണ്ടാകാശമാകവേ നിറച്ചീടി
നാനക്ഷനതുനേരം । ഒരു ബാണവും കൊള്ളാതെ മാരുതി ചരിച്ചു വ്യോ
മനി യത്രയുമത്ഭുതം ॥ അന്നേരമേവം ചിന്തിച്ചു മാരുതി യിന്നിവന്റെ
പരാക്രമമോർക്കുമ്പോൾ । അൻപൊടു ദേവദാനവമാനസേകനായു
ണ്ടാകയില്ലൊരു സംശയം ॥ രാവണനോടു തുല്യനാകുമിവൻ ദേവ
കണ്ടകനില്ലൊരു സംശയം । വിരവൊടു വളരുന്ന വഹ്നിയെ ഒരുനാ
ളുപേക്ഷിച്ചീടരുതല്ലോ ॥ എന്നതുകൊണ്ടിവനെയും വേഗത്തിൽ

വാൻ കപിസത്തമൻ വീരശിഖാമണി । പവനാത്മജനായ ഹനൂമാ
നമവാകണ്ടു ദശാസ്യനെയന്നേരം ॥ മുക്താജാലമണിഞ്ഞ കിരീട
ങ്ങൾ പത്തുമൂർദ്ധാവുതന്നിലണിഞ്ഞിട്ട് । തരികങ്കണകേയൂരമെന്നി
വ ളരിപത്തു ഭുജങ്ങളിലണിഞ്ഞിട്ട് ॥ താരജാലംപോലുള്ളദേഹ
ത്തിൽ മഞ്ജുവായുള്ള ഹാരമണിഞ്ഞിട്ട് । രക്തചന്ദനം തേച്ചിട്ടദേ
ഹത്തിൽരക്തവസ്ത്രവുമന്നായിച്ചുറ്റീട്ട് ॥ നീണ്ടചുണ്ടുകളും ക്രൂരമാം
ദംഷ്ട്രകൾ കൊണ്ടുരൗദ്രമാം പത്തുമുഖവുമായ് । ഇറച്ചുറാമിഴിച്ചു
തിരക്തമായ് ഘോരമായുള്ള കണ്ണുകളുമായി ॥ ഹാടകരത്നശോഭി
തമായുള്ള സ്ഫാടികാസനാന്തന്നിലിരിക്കുന്നു । ചാമരങ്ങൾ കരങ്ങളിൽ
കൊണ്ടുകൊണ്ട് കാമിനീകുല മൌലികൾ വീശുന്നു ॥ ദുർദ്ധരപ്രഹസ്താ
ദികളൊന്നിച്ച് ക്രൂരനായ് ദശകണ്ഠനിരിക്കുന്നു । ഏവം രാവണൻ
വാഴുന്നതുകണ്ടു പാവനിധീരൻ സ്വസ്ഥനായ്‌വാണതെ ॥ രാവണൻ
താനും വായുതനയനെ കേവലം തേജോരാശിയായ്ക്കണ്ടിട്ട് । ശങ്ക
യോടും മനതാരിലന്നേരം ലങ്കാനായകനേവം വിചാരിച്ചു ॥ നന്ദി
കേശ്വരൻതാനയോവാനരിവ നിന്ദ്യമൂഢപ്രിയനായബാണനോ ।
പിംഗാക്ഷനെപ്പുരോഭാഗേകണ്ടിട്ട് ഇങ്ങിനെരാവണൻ ചിന്തിച്ചുകോ
പിച്ചു ॥ പ്രഹസ്തൻ തന്നോടേവമുരചെയ്തു പ്രഹസ്തനിവനോട്
ചോദിക്ക । ആരിവനെന്തുകാരണമത്ര പതിചോദകളഞ്ഞീ
ട്ടുവാനിപ്പോൾ ॥ എന്നുടെപുരിതന്നിൽവരുവാനെന്നുമിന്നു പതി
ചോദചെയ്യുന്നു । രാക്ഷസികളുതങ്ങിഹേതുമെന്നുകാര
ണമെന്നിവൻ ചോദിക്ക ॥ പ്രഹസ്തനപ്പോൾ ചൊല്ലിത്തുടങ്ങിനാൻ
സിംഹവിക്രമനാം ഹനുമാനോട് । ഇന്ദ്രവൈശ്രവണാദികളയക്കാ
ണെന്നി വ്യഗ്രംകൂടാതെ വന്നതിവിടെക്ക് ॥ വരുണയമകല്പനയെ
കൊണ്ടോ വരുവാനിഹ കാരണം ചൊല്ലുക । വാനരൻതന്റെതേ
ജസ്സുമില്ലാതെ വാനരൻരൂപമെകാണുന്നിതകട്ടാലും ॥ തദവചനമാപ
രന്തപഞ്ചരത്ത് പവനാത്മജൻവീരശിഖാമണി । ദശകണ്ഠനോ
ടേവമുരചെയ്യാനാശരാന്തകൻ ധീരധീരാഗ്രണി ॥ ശക്രാദികളി
യോഗിച്ചുകാരണമത്രവന്നവനല്ലഞാൻ കേട്ടാലും । പ്ലവഗനാഥം
ജാതിസ്വഭാവത്താലിവിടെ വന്നവനെന്നധരിച്ചാലും ॥ വീരനാംരാ
ക്ഷസേന്ദ്രനെക്കാണ്മാൻ ചാരുവാംവനമിന്നുകളഞ്ഞതൻ ഞാൻ ।
രാക്ഷസരപ്പോൾ കൊല്ലുവാൻവന്നനേരം രക്ഷിപ്പാൻദേഹരക്ഷയും
ചെയ്തുഞാൻ ॥ അസ്ത്രപാശങ്ങൾകൊണ്ടെന്നെക്കെട്ടുവാനിതുലോ
കത്തിലാരുമേയില്ലെടോ । കെട്ടുകൊള്ളുകപുത്രന്റെ കർമ്മത്തിലോട്ടും

നാദവും ഘോരമായ്ചെയ്തുതെ സംഹാരകാല മെഘനാദംപൊലെ ।
സൎവ്വജീവതനയനാവനമായ് സൎവ്വഭൂതമനൊഹരമാംവണ്ണം ॥ യുദ്ധം
ചെയ്തു തുടങ്ങിനാനനന്തരം യുദ്ധമെത്രയും ഘോരമായ്തുന്നതെ । അ
തിവെഗം ശരങ്ങളെ രാവണി വാതപുത്രന്റെ നെരെവൎഷിക്കുന്നു ॥
ശരങ്ങളുടെ യന്ത്രമെന്മാതിരി മെരുതുല്യനാമൂസ്സും പാരതീട്ട് । ക്രൂരൻ
തന്നുടെ സന്നിധൌചെല്ലുന്ന ഒരു ബാണവും കൊള്ളാതെ ദെഹ
ത്തിൽ ॥ പക്ഷികളുടെ സൂക്ഷ്മപക്ഷത്തിലും ലക്ഷ്യം നിഷ്ഫലമായിവരാ
തുള്ള । ലക്ഷ്യനിശ്ചയവാനാം സുരാരിടെ ലക്ഷ്യമാകെ വിഫലമാ
യ്മാതുതെ ॥ അസ്ത്രങ്ങളാകെ നിഷ്ഫലമായ്തുണ്ടു രാത്രിഞ്ചരനിവ
ണ്ണംവിചാരിച്ചു । അവദ്ധ്യൻ കപിയില്ലൊരുസംശയ മിവിടെയി
പ്പൊൾ ഞാനെന്തുചെയ്യുണ്ടു ॥ ദെവദാനവഭീഷണനായുള്ള രാവ
ണിയെവം ചിന്തിച്ചുവെഗത്തിൽ । ബ്രഹ്മതുല്യനാം പ്രാണസുതൻ
പ്രതി ബ്രഹ്മാസ്ത്രത്തെ പ്രയോഗിച്ചുകെട്ടുവാൻ ॥ അപ്പൊൾവായുത
നയനാചിന്തിച്ചുകല്ലൊടിന്നെന്നെവിഷ്ണുകടാക്ഷത്താൽ । കെട്ടുകയി
ല്ലപാശത്താലൊരസ്ത്രവും ശിഷ്ടമെന്തിതിന്നിപ്പൊൾഞാൻചെയ്യുണ്ടു ॥
നാലഞ്ചായിഞാൻബ്രഹ്മവരങ്ങളെ പാലവെയിപ്പൊൾ തട്ടികളയു
ന്നു । ഘോരമാകുന്ന ബ്രഹ്മമാമസ്ത്രത്തെ കരെമനനുസരിച്ചീടു
ന്നെൻ ॥ കെട്ടിയസ്ത്രത്താലെനന്ദൊൻ ഭാവിച്ചാൽ ദുഷ്ടനാകുന്നരാ
വണനെക്കാണാം । വിക്രമാംബുധിയെവം വിചാരിച്ചങ്ങസ്ത്രത്തി
ന്റെ വശനായിരുന്നുതെ ॥ ചെഷ്ടകൾവീരൻ കാട്ടാതിരുന്നപ്പൊൾ
ഹൃഷ്ടന്മാരായി രാത്രിഞ്ചരന്മാരും । പെട്ടന്നുകപിവീരനെ രാക്ഷസർ
കെട്ടിനാർപാശജാലങ്ങൾകൊണ്ടന്ന് ॥ ദുഷ്ടൻരാവണിയപ്പൊൾവി
ചാരിച്ചു കഷ്ടംരാക്ഷസർ മന്ത്രമറിഞ്ഞില്ല । ഊററമായുള്ളൊരസ്ത്രമ
ഴിഞ്ഞുപൊം മറെറാന്നുകൊണ്ടുകെട്ടിയാൽനിൎണ്ണയം ॥ ഏവംചിന്തി
ച്ചുദുഷ്ടനക്താരിൽ രാവണിയപ്പൊളെററംവിഷണ്ണനായ് । കെട്ടി
രാത്രിഞ്ചരന്മാർകപീശനെപ്പെട്ടന്നപ്പൊൾ വലിച്ചുതുടങ്ങിതെ ॥ രാവ
ണിരാക്ഷസന്മാരൊരുമിച്ചു പവനാത്മജനെക്കൊണ്ടുപൊകുമ്പൊൾ ।
മുഷ്ടികൾകൊണ്ടവരിടിച്ചനന്തരം ശിഷ്ടമൌലിയിവണ്ണംവിചാരിച്ചു ॥
പാശമാകെമുറിച്ചു ഞാൻ വെഗത്തിലാശരാധമരെയിപ്പൊൾകൊ
ന്നീടാം । രാമചന്ദ്രനുവെണ്ടീട്ടുഞാനിപ്പൊൾ യാമിനീചര ചെ
ഷ്ടാസഹിക്കുന്നെൻ ॥ ഏവംനിശ്ചയിച്ചുഗ്രപരാക്രമൻ പവനാത്മ
ജൻ സ്വസ്ഥനായ്പൊണുതെ । രാവണിയുംകപിവരനെവെഗം രാവ
ണൻതന്റെ മുൻപിൽനയിച്ചുതെ ॥ കൊപത്താലതി രക്തനയന

കൌതുകംവളൎക്കുണമാനസെ ॥ നിന്നെക്കാണ്മാനായിട്ടു ഞാനെടൊ
ഇന്നസ്സമുദ്രത്തെ യനുസരിച്ചീടിനെൻ । കൊസലെന്ദ്രനാം ശ്രീരാമച-
ന്ദ്രന്റെ ദാസൻഞാനെന്നറികനീരാവണാ ॥ എന്നുടെപത്ഥ്യമായു-
ള്ളവാക്കിനെ ഇന്നുരാത്രിഞ്ചരാധിപകെട്ടാലും । രാജകാൎയ്യത്താലി-
ന്നിഹവന്നഞാൻ രജനീചരപാല ധരിച്ചാലും ॥ ആശരെശഹരീ-
ശനാം ഭ്രാതാവും കുശലത്തെചൊദിച്ചീടുന്നുതെ । ഭ്രാതാവാകിന്നസു-
ഗ്രീവസന്ദെശം യത്നധാനെശ കെൾക്കവഴിപൊലെ ॥ ചാരുശീലൻ
ദശരഥൻതന്നുടെ വീരമൌലിമണിയായനന്ദനൻ । ശ്രീരാമചന്ദ്രൻ
ഭാൎയ്യയൊടൊന്നിച്ചു വീരനാകുന്ന ഭ്രാതാവൊടുംകൂടെ ॥ ദണ്ഡകാ-
രണ്യെ വാഴുന്ന കാലത്തു പുണ്ഡരീകാക്ഷൻ സീതയെകാണാഞ്ഞ് ।
കൊണ്ടൽവെണിയെ നൊക്കിനടക്കുമ്പൊൾ കണ്ടുഞങ്ങളും സഖ്യ-
ത്തെചെയ്യുതെ ॥ ഉഗ്രവിക്രമൻ ബാലിയെകൊന്നിട്ടു സുഗ്രീവന്നുക-
പിരാജ്യവുംനല്കി । ബാലിതന്റെപരാക്രമശക്തികൾ ചാലവെനി-
യ്യറിഞ്ഞിട്ടുണ്ടല്ലൊ ॥ അങ്ങിനെയുള്ള ബാലിയെവെഗത്തിൽ മംഗ-
ലമൂൎത്തികൊന്നൊരു ബാണത്താൽ । വാനരെശന്റെ കല്പനയാൽ
ഞങ്ങൾ ജാനകിതന്നെ നൊക്കിനടക്കുന്നു ॥ വാതനന്ദനൻ ഞാൻ
ദെവികാരണാൽ ശതയൊജന സാഗരം ചാടീട്ടു । ഇവിടെയാകെ
നൊക്കിനടക്കുമ്പൊൾ ദെവിയെക്കണ്ടു നിന്നുടെമന്ദിരെ ॥ പര-
ദാരാപരാധത്തെചെയ്കയും ചാരം പാപമെന്നൊൎക്ക ദശാനന ।
യാതൊരുദെവിയെ നിന്മാനസെ സീതയെന്നു നിനക്കുന്നസാദെ-
വി ॥ സൎവ്വലങ്കാവിനാശിനിയായുള്ള കെവലംകാളരാത്രിയെന്നൊൎക്കെ-
ടാ । യാമിനീചര ദെവിയെക്കൊണ്ടുപൊയ് രാമപാദാബ്ജെവച്ചുനി-
വന്ദിച്ചാൽ ॥ ദാരചൌൎയ്യത്തെ നീയിന്നുചെയ്തതും വീരമൌലിയാം
രാമൻക്ഷമിച്ചീടും । ഇന്നുഞാനൊന്നുരത്തൻ മതിരാവണ നിന്നെയും
നിന്റെസൈന്യവുംലങ്കയും ॥ ആകവെവെഗംസംഹരിച്ചീടുവാനക-
താരിലില്ലവൎന്നുമറെല്ലെടൊ । യശസ്സുണ്ടാവാനായിട്ടുരാമനിന്നാശരാധമ
ഞാനാംക്ഷമിക്കുന്നെൻ ॥ സൎവ്വലൊകശരണനായരാമന്നഎവമപ്രിയം
ചെയ്തിട്ടു നിയ്യിനി । എവിടെപ്പൊയിട്ടിന്നിതിൽമൊക്ഷത്തെ രാവ-
ണനീ ലഭിക്കുന്നതുമ്മതെ ॥ ബ്രഹ്മശങ്കരദെവാധിരാജന്മാർ രാമച-
ന്ദ്രനാൽ വദ്ധ്യനെരക്ഷിപ്പാൻ । ശക്തരല്ലൊട്ടു മെന്നുധരിക്കെടൊ പ-
ങ്ക്തികണ്ഠ വഴിപൊലെമാനസെ ॥ രാമബാണമൊന്നല്ലൊ ലൊക-
ത്തെയു മമരാസുരന്മാരെയുംകൊന്നീടും । അല്പസാരനാം നിന്നൊ-
നില്ക്കുവാനപ്പുറബൊധ അതിന്നെന്തുദ്ദൎപ്പടാ ॥ എന്നതുകൊണ്ടുശങ്കൊഭാ

വിജ്ഞോല്ല ചെന്നുരാമനെയാശ്രയിച്ചീടുനീ । ഏവംമാരുതി ചൊന്ന
തുകേട്ടിട്ടു് രാവണൻതാനു മെത്രയുംക്രുദ്ധനായു് ॥ പ്രാണപുത്രനെയ
പ്പൊൾ വധിപ്പാൻ നാണംകൂടാതെചൊല്ലിനാൻരാവണൻ । ധർമ്മ
തിയെവംചൊന്നതുകേട്ടിട്ടു് സന്മതിയാംവിഭീഷണൻചൊല്ലിനാൻ ॥
ദൂതന്മാരെക്കൊലചെയ്കയെന്നതും യാതുധാനേശയോഗ്യമെയില്ലല്ലൊ ।
എന്നതുകൊണ്ടിവനെക്കൊല്ലല്ല പിന്നെമറെറാരു ദണ്ഡനത്തെചെ
യ്യുക ॥ ഏവംസോദരൻ ചൊന്നതുകേട്ടിട്ടു് രാവണൻതാനുമിങ്ങി
നെചൊല്ലിനാൻ । വാനരന്മാൎക്കു വാലല്ലൊഭൂഷണംവാനരനാമിവൻ
തന്റെവാലുമ്മേൽ ॥ അനലനെക്കൊളുത്തുകവെഗത്തിൽ തെനാടി
നനായ്പ്പൊകട്ടെവാനരൻ । രാക്ഷസേശനിവണ്ണം പറഞ്ഞപ്പൊൾ
രാക്ഷസന്മാരും വസ്ത്രങ്ങൾകൊണ്ടന്നു് ॥ ക്രൂരന്മാർവാലിൽ ചുററന്ന
നെരം മാരുതിദെഹമെററംവലുതാക്കി । തെരുതീട്ടവർ വാലുമ്മൽ
ചുററീട്ടു പരിചൊടെ നനച്ചുകൊളുത്തിനാർ ॥ പവനാത്മജൻ വീര
നതുനെരമവരെവാലുകൊണ്ടു വധിച്ചതെ । അപ്പൊൾരാക്ഷസർ
കെട്ടിനാർവീരനെ യപ്പൊൾമാരുതി യെവം വിചാരിച്ചു ॥ കെട്ടിന
പാശമാകെയറിച്ചുഞാൻ പെട്ടെന്നുദുഷ്ടരെക്കൊലചെയ്തീടാം । രാത്രിയാ
കയാൽ മുൻനെവഴിപൊലെ രാത്രിഞ്ചരന്റെ ലങ്കയെക്കണ്ടില്ല ॥
എപ്പൊഴിപ്പൊഴിലും കൊണ്ടുനടക്കുവാനെല്ലൊ ദുഷ്ടരിപ്പൊളുരചെയ്തു ।
കാണണമിനിലങ്കാവഴിപൊലെ പ്രാണപുത്രൻ നിനച്ചെവംവാണ
തെ ॥ കെട്ടിദുഷ്ടന്മാർ വാനരവീരനെ പെട്ടന്നുകൊണ്ടുപൊയിതുട
ങ്ങിതെ । ഭെരികൾകൊട്ടിശംഖൊമുഴക്കിട്ടു് വീരനെദുഷ്ടർകൊണ്ടു നട
ക്കുമ്പൊൾ ॥ രാക്ഷസികളും രാക്ഷസവൃദ്ധരും രാക്ഷസന്മാരും രാക്ഷ
സബാലരും । വന്നുതത്രനിറഞ്ഞുകുതൂഹലാൽ ഭിന്നനീലാഞ്ജനാചല
ദെഹന്മാർ ॥ യാമിനീചരനാരിമാരന്നെരം രാമപത്നിയൊടെവമുര
ചെയ്തു । ജാനകീനിവിശെഷം പറഞ്ഞൊരുവാനരൻ തന്റെവാലു
മ്മെൽതീവച്ചു ॥ രാക്ഷസന്മാരും കൊണ്ടുനടക്കുന്നു രാക്ഷസാധിപൻ
തന്റെനിയൊഗത്താൽ । അപ്രിയമെവം കെട്ടപ്പൊൾ ദെവിയും ശു
ദ്ധമഗ്നിയെ പ്രാർത്ഥനചെയ്തെവം ॥ ഇനിക്കുണ്ടെങ്കിൽ ഭർത്തൃശുശ്രൂ
ഷയുമിനിക്കുണ്ടെങ്കിലെകപത്നീതപവും । വാതനന്ദനൻതന്നുടെ വാലു
മ്മൽ ശീതമായിഭവിക്കു നീവെഗത്തിൽ ॥ അപ്പൊളഗ്നി പ്രദക്ഷിണ
ജ്വാലയൊക്കെയുമുള്ളൊരു കത്തിയൊററം പ്രകാശിച്ചു । പവനാത്മജൻ ത
ന്നുടെ മംഗളംദെവിയൊടു പറയുന്നതുപൊലെ ॥ അനലൻ വാലി
ലൊററം ജ്വലിക്കുമ്പൊളുമനിലാത്മജനെവം വിചാരിച്ചു । നന്നാക്കുതി

ജ്വലിച്ചുനിന്നുവഹ്നിയും ഹിമംപൊലെ തണുക്കുന്നുവാലുമ്മെൽ ॥ സീ
താരാഘവ കാരുണ്യത്താലെകൊണ്ടും താതസഖ്യത്താലെകൊണ്ടും ദഹി
ച്ചീലാത്രെ । രാക്ഷസന്മാർ വലിച്ചാലനങ്ങാതെ അക്ഷീണബലൻ നി
ന്നു കുറെനെരം ॥ ഘൊരഘൊരമായ് സിംഹനാദംചെയ്തു മാരുതി
വെഗം ചാടിനാൻമെല്പൊട്ടു । പ്രാണനന്ദനൻ ദെഹംവലുതാക്കി
ക്ഷണത്താൽപിന്നദ്ദെഹം ചെറുതാക്കി ॥ കെട്ടുമാകെയഴിഞ്ഞുപൊ
യന്നെരം പെട്ടന്നുവീരൻ മെരുസമനായി । തൊരണത്തിലിരിക്കും
പരിഘത്തെ വീരൻപിന്നെയും കയ്ക്കൊണ്ടുവെഗത്തിൽ ॥ രക്ഷിപ്പാനാ
യിക്കൂടെനടന്നുള്ള രാക്ഷസന്മാരെയാകവെ കൊന്നതെ । വാലുമ്മെ
ൽവഹ്നിയൊടും ജ്വലിക്കുന്നബലശാലീവരൻ പവനാത്മജൻ ॥
കാലനുനൽകി രാത്രിഞ്ചരന്മാരെ ചാലവെവീരൻ നൊക്കിനാൻല
ങ്കയെ । വീൎയ്യശാലിയായുള്ളഹനൂമാനും കാൎയ്യശെഷത്തെചിന്തിച്ചു
പിന്നെയും ॥ എന്തിവിടെയിനിയും ഞാൻചെയ്യെണ്ടു സന്താപം
രജനീചരൎക്കുണ്ടാവാൻ । അൻപൊടുവനമിന്നുകളഞ്ഞെൻഞാൻ
വമ്പരാം രാക്ഷസന്മാരെയുംകൊന്നു ॥ മൂന്നാലൊന്നുഞാൻ സൈ
ന്യത്തിൽകൊന്നതെ യിനിദ്ദുൎഗ്ഗമെല്ലാമണംദുഷ്ടന്റെ । എന്നുടെവാ
ലുതന്നിലുള്ളഗ്നിയ്ക്കു മിന്നീടുന്നയീനല്ലഗൃഹങ്ങളെ ॥ ഇന്നുഞാനും
കൊടുത്തിട്ടുസാദരം നന്നായ്പ്രീതിവരുത്തുകയുംവെണം । ലാംഗൂ
ലന്തന്നിലഗ്നിയൊടൊന്നിച്ചു പിംഗാധിപ സചിവനനന്തരം ॥
മിന്നലുള്ളൊരുവലുതാംമെഘംപൊലെ മിന്നീടുംഭവനാഗ്രെചരിച്ചതെ ।
ഭവനങ്ങളൊന്നുമൊഴിയാതെ വനങ്ങളിലുമുദ്യാനങ്ങളിലും ॥ പ്രാ
സാദങ്ങളിലുമതിവെഗത്തിൽ ഭാസുരനായവീരൻഹനുമാനും । നട
ന്നുതീയ്യുംവച്ചുതുടങ്ങിനാൻ പെടിയൊട്ടുമെ കൂടാതെമാനസെ ॥ പ്ര
ഹസ്തന്റെ ഭവനത്തിൽചാടീട്ടു സിംഹവിക്രമനഗ്നിയുംവച്ചതെ ।
മഹാപാൎശ്വന്റെമന്ദിരെചാടീട്ടു മഹാവീരൻകൊളുത്തിനാൻവഹ്നി
യെ ॥ വജ്രദംഷ്ട്രന്റെ മന്ദിരെതീവച്ചി ട്ടിന്ദ്രജിത്തിന്റെ ഗെഹംദ
ഹിപ്പിച്ചു । ജംബുമാലിസുമാലികടെഗെഹങ്ങൾ പിംഗാക്ഷനാം കപീ
ശൻദഹിപ്പിച്ചു ॥ സൂൎയ്യശത്രുഭവനത്തെയുംവീരൻ വിദ്ധ്വാൻരശ്മി
കെതുഭവനവും । യുദ്ധൊന്മത്തന്റെ യുന്മത്തൻതന്റെയും ക്രുദ്ധ
നാം ശൊണിതാക്ഷന്റെയുംവീരൻ ॥ കുംഭന്റെയും നികുംഭന്റെയും
വീരൻ കുംഭകൎണ്ണന്റെയും ഗൃഹമാകവെ । ദഹിപ്പിച്ചുകപികുലശെ
ഖരൻ ദഹിപ്പിച്ചുമകരാക്ഷഗെഹവും ॥ പിന്നെയുംരാക്ഷസയൂഥപ
രുടെ മിന്നീടുന്ന ഭവനങ്ങളാകവെ । നന്നായ്തീവച്ചുവീരൻദഹി

ക്കിച്ചാ നൊന്നൊഴിച്ചു വിഭീഷണമന്ദിരം ॥ എല്ലാരക്ഷസമന്ദിരെ
തീവച്ചു ഉല്ലാസേന കപികുലശേഖരൻ । അക്ഷീണബലൻ കാലാഗ്നി
യെപ്പോലെ രാക്ഷസേന്ദ്രഭവനത്തിൽ ചാടിനാൻ ॥ ഹീനകാന്തികള
ല്ലാതെയുള്ളൊരു നാനാരത്നങ്ങളും കൊണ്ടുവിളങ്ങുന്ന । ഗൃഹമുഖ്യത്തി
ൽ രാവണൻ തന്റെ സിംഹവിക്രമൻ മാരുതി തീവച്ചു ॥ കെല്പോടെ
സിംഹനാദവും ചെയ്യുതെ കല്പമെഘനിനാദംകണക്കിനെ । ക്ഷണം
കൊണ്ടപ്പൊൾ ലങ്കയ്ലൊകമെ പ്രാണപുത്രനെക്കണ്ടു നിശാചരർ ॥
വിശ്വസാക്ഷിതനയൻ മഹാബലൻ വിശ്വരൂപത്തെ പ്രാപിച്ചു
തുപൊലെ । കാറമപ്പൊളുള്ള വായി ഘൊരമായ്ച്ചുററുമാകപ്പെട്ടന്നി
തു വഹ്നിയും ॥ കെല്പൊടെ പടർന്നാകപ്പിടിച്ചപ്പൊൾ കല്പാഗ്നിപൊ
ലെ തിളങ്ങിജ്വലിച്ചതെ । കൊടിയാദിത്യന്മാരൊട്ടു തുല്യനായുള്ളുവായു
ള്ള ജ്വാലകളൊന്നിച്ചു ॥ ഇടിപൊലുള്ള ഘൊരശബ്ദത്തൊടും കൂ
ടെയപ്പൊൾ പ്രകാശിച്ചു പാവകൻ । തങ്ങൾതങ്ങടെ മന്ദിരം രക്ഷി
പ്പാൻ മണ്ടിനാൻ മുഖശൊഭയൊട്ടുംകൂടി ॥ യാതുധാനന്മാർ മണ്ടുന്നശ
ബ്ദ്യമതി ഘൊരമായുണ്ടിതു ലങ്കയിൽ । അപ്പൊളത്ഭുതങ്ങളും വി
മാനങ്ങളും കെല്പൊടെ ദഹിച്ചൊത്തു പതിക്കുന്നു ॥ ഭവനങ്ങളിലുള്ള പ
ദാർത്ഥങ്ങളും കെവലം ദഹിച്ചാകെ പതിക്കുന്നു । ഒരൊന്നിൽ ചെന്നു
തീപ്പിടിച്ചീടുമ്പൊളൊരൊരൊ വിധശബ്ദങ്ങളും കെൾക്കുന്നു ॥ മുത്തു
വൈഡൂര്യ വജ്രപവിഴങ്ങളും കത്തിയാകെയുരുകിയൊഴുകുന്നു । പത്തു
മാററുള്ള സ്വർണ്ണങ്ങളുമപ്പൊൾ കത്തി സ്വർണ്ണപ്പുഴപൊലെയൊഴുകുന്നു ॥
വെള്ളിയാകെയുരുകിയൊഴുകുന്നു വെള്ളംപൊലെ വഴിയിലും ലങ്കയി
ൽ । ഇന്നു വാനരവെഷമായ് പാവകൻ തന്നെ വന്നു നശിപ്പിക്കുന്നു ല
ങ്കാ ॥ സ്ത്രീകളെവം മുറയിട്ടു വെഗത്തിൽ പുത്രന്മാരെയെടുത്തു പതി
ക്കുന്നു । ചിലരിക്കിലെത്തുനെരം സൌധത്തിൽ ചാലവെ തീപിടിച്ചൊ
രുനെരത്ത ॥ കെശങ്ങളഴിച്ചിട്ടു കന്യമാരൊത്തു സൌധത്തിൽനിന്നു
പതിക്കുന്നു । നന്നായ്ത്തീകത്തിലഭദഹിക്കുമ്പൊൾ ഖിന്നതപൂണ്ടു
രാക്ഷസരന്യൊന്യം ॥ പുത്ര എന്നുടെ കാന്ത എന്മാതുലമിത്രന്മാരെ എ
ൻ താത എൻ സൊദര । എങ്ങുപൊവെണ്ടു എന്തുനാം ചെയ്യെണ്ടു ഇ
ങ്ങിനെയവർ ഘൊരം മുറയിട്ടു ॥ ഗജവാജിമൃഗപക്ഷിദെഹവും രജ
നീചരദെഹവുമാകുന്ന । പരിചൊടാജ്യം കൊണ്ടു സമിദ്ധമായ് ഘൊ
രഘൊരമായ് തിളങ്ങിജ്വലിക്കുന്നു ॥ അഗ്നിയിൽ തൃണജാലങ്ങളിട്ടെങ്കി
ലഗ്നിക്കതൃപ്തിയില്ലെന്നതുപൊലെ । യാതുധാനരെ കൊല്ലുന്നതിന്നൊ
ട്ടും വാതപുത്രനലംഭാവവുമില്ല ॥ അതിമൊഹനമന്ദിര ജാലവുമതി

മൊഹനസൌധസമൂഹവും । അതിചിത്രമാം ചന്ദ്രശാലകളുമതിചി
ത്രപദാൎത്ഥസമൂഹവും ॥ ചാരുവായുള്ളരത്നസമൂഹവും ചാരുവായു
ള്ള വസ്ത്രസമൂഹവും । ഗജവാജിരഥഗൃഹജാലവും ഗജവാജിരഥഗ
ണജാലവും ॥ രാക്ഷസികളും രാക്ഷസക്കൂട്ടവും പക്ഷിനാനാമൃഗഗണ
ജാലവും । ചാരുവായുള്ളൊരുദ്യാനജാലവും ചാരുവാകുംലതാഗൃഹ
ജാലവും ॥ ഘൊരമായുള്ള പ്രാകാരവൃന്ദവും ചാരുഘൊരമാംഗൊപു
രജാലവും । കൈകെത്തിജ്വലിച്ചാശു ഭസ്മമായ് സൽകപിവരൻ ത
ന്നുടെ ശക്തിയാൽ ॥ വിശ്വസാക്ഷിതനയന്റെ ശക്തിയാൽ വി
ശ്വകൎമ്മകൃതയായലങ്കയും । സൎവ്വസമ്പത്തൊടൊന്നിച്ചുവെഗത്തിൽ
സൎവ്വവുംദഹിച്ചു ഭസ്മമായിതെ ॥ കപിവീരന്റെ കൊപത്താൽ ലങ്ക
യുംശാപംകൊണ്ടുനശിച്ചതുപൊലെയായ് । സങ്കടരവത്തൊടുമത്തുനെ
രം ലങ്കാഘൊരനരകംപൊലെയുമായ് ॥ വിസ്മയമായലങ്കാനഗരിയും
ഭസ്മമായിക്കിടക്കുന്നതുംകണ്ടു । പെടിസംഭ്രമ ശൊകങ്ങളൊടുള്ളിൽ
കൂടബുദ്ധികൾ മണ്ടുന്നതുംകണ്ടു ॥ വീരമൌലിമണിയാം ഹനുമാനും
ധീരൻ വാലുതന്മെലഗ്നിയൊടൊന്നിച്ചു । നിന്നീടുന്നഭവനാഗ്രശൃംഗ
ത്തിൽ നന്നായ് വീരശ്രീയൊടുംപ്രകാശിച്ചു ॥ ദെവകളെറ്റമപ്പൊൾ
പ്രസന്നരായ് പവനാത്മജൻ തന്നെസ്തുതിച്ചുതെ । വീരമൌലിഹ
നൂമാൻകപീശ്വരൻ പരിചിൽലങ്കയാകെദ്ദഹിപ്പിച്ചു ॥ ഭീമമാം വാ
ലിൽകത്തുന്നവഹ്നിയെ സ്സമുദ്രത്തിൽമുക്കിക്കെടുത്തുതെ । ചാലവെ
യെല്ലാ ലൊകംദഹിപ്പിക്കും കാലാഗ്നിതന്നെയെന്നുവിചാരിച്ചു ॥ സൎവ്വ
ജീവതനയനെകണ്ടിട്ട് സൎവ്വജീവഗണങ്ങളുംപെടിച്ചു । അശൊകൊ
ദ്യാനഭഞ്ജനംചെയ്തിട്ട് ആശരവീരന്മാരെയുംകൊന്നിട്ട് ॥ രാവണൻ
തന്റെലങ്കയുംചുട്ടിട്ട് പവനാത്മജൻ ശൊഭിച്ചുനിന്നുതെ । മാരു
താത്മജനായയജമാനൻ പരിചൊടെവം യാഗത്തെച്ചെയ്തിട്ട് ॥ സ
മുദ്രത്തിലവഭൃഥവും ചെയ്തുരാമനായിട്ടു കൎമ്മത്തെയൎപ്പിച്ചു । ലങ്കയാ
കവെ കത്തീട്ടുഭസ്മമായ് പങ്കജാക്ഷിയാം സീതാദഹിച്ചില്ല ॥ ശിംശ
പാവൃക്ഷവും ദഹിച്ചില്ലല്ലൊ ആശയന്തന്നിലെത്രയുംവിസ്മയം । നീ
തിയുള്ളവർ ചെയ്യുന്നകൎമ്മങ്ങളതി ചിത്രമായ്തന്നെ ഭവിച്ചീടു ॥
ഇത്തരമൃഷിവാക്യങ്ങൾ കെട്ടുള്ളിൽ സന്തുഷ്ടൻകപി വീരൻ പ്രസാ
ദിച്ചു । കൊമളാശൊകമൂലെ വസിക്കുന്ന രാമപത്നിടെ സന്നിധി
യിൽചെന്നു ॥ പ്രഹൃഷ്ടനായ് വിനയത്തൊടെമാരുതി സാഷ്ടാംഗം സീ
താദെവിയെവന്ദിച്ചു । അഞ്ജലിബന്ധവുംചെയ്തു സാദരമഞ്ജനാസു
തൻ നിന്നുവിനീതനായ് ॥ ദെവിയപ്പൊളിവണ്ണമരുൾചെയ്തു പവ

നാത്മജൻതന്നോടു സാദരം। വീരമൌലിശിഖാമണെ മാരുതെ ധീര എ
ത്രയും ശക്തനല്ലൊ ഭവാൻ ॥ നീതന്നെ മതി ദുഷ്ടരെക്കൊല്ലുവാൻ
വാതനന്ദന ഘൊരപരാക്രമ । ശരജാലെന രാവണനെക്കൊന്നു
ക്രൂരന്മാരെയും കൊന്നു രഘൂത്തമൻ ॥ സാദരമെന്നെക്കൊണ്ടുപൊയിടെ
ണം സദ്ഗുണമെന്നായുള്ള വീരന് । സീതയെ വന്ദനം ചെയ്യുന്നെരത്ത്
വാതനന്ദനൻ വന്ദിച്ചു ചൊല്ലിനാൻ ॥ ദെവി കെട്ടാലും താമസം കൂടാ
തെ ദെവദെവനിവിടെ എഴുന്നെള്ളി । പൌലസ്ത്യനെയും നക്തഞ്ച
രരെയും ചാലവെ യുദ്ധത്തിൽ വധിച്ചിട്ട് ॥ സാദരം ഭവതിയെ നയി
ച്ചീടും വെഗമയൊദ്ധ്യാനഗരിയിൽ । മംഗലാംഗിയാം ദെവി
യൊടനന്തരമിങ്ങിനെ കപിവീരനണെത്തിച്ചു ॥ ദെവിതന്നെ പ്രദക്ഷി
ണവും ചെയ്തു പവനാത്മജൻ വന്ദിച്ചു സാദരം । സീതാദെവീടെ ക
ല്പനയും വാങ്ങി വാതനന്ദനൻ ചാടിനാനാകാശെ ॥ രാമചന്ദ്രനെ
ക്കാണ്മാനായിട്ട് ആമൊദത്തൊടെ യെറ്റം കപീശ്വരൻ । അരി
ഷ്ടാചലം തന്നിൽ കരെറീട്ട് വീരമൌലി പ്രകാശിച്ചു നിന്നതെ ॥ വീര
മൌലീ ഹനൂമാൻ കപിവരൻ ഗിരിതന്നിൽ കരെറിന നെരത്തെ । ഗിരി
യാലില പൊലെയിളകിതെ തരുജാലങ്ങളാകവെ വീണതെ ॥ ഗിരി
വൃക്ഷങ്ങളിൽ വാഴും സത്വങ്ങൾ പരിചൊടെ ഭയപ്പെട്ടു മണ്ടിതെ । ഇരി
ണ്ടുപൊങ്ങി നീണ്ടു വലുതായ തിരമാലകൾ കൊണ്ടു നിറഞ്ഞുള്ള ॥ ഘൊ
രനക്രമകരതിമികളാൽ പാരം ഭീഷണമായി മരുവുന്ന । ശുക്തിശം
ഖസമാകുലവുമായി പ്പുത്തുദിച്ചും മുഴങ്ങിയിളകുന്ന ॥ പാരമില്ലാതെ
യുള്ളൊരു വാരിധി ഹരിപുംഗവൻ കണ്ടു പ്രസാദിച്ചു । ആത്തമൊ
ദം കപികുലശെഖരനുത്തരതീരം പ്രാപിപ്പാനായി ॥ ഗിരിതന്നിൽ
നിന്നഞ്ജനാനന്ദനൻ മാരുതാത്മജൻ ചാടിനാൻ വെഗത്തിൽ । ദ
ശയൊജനവിസ്താരവുമായി ത്രിംശദ്യൊജനപൊക്കവുമായുള്ള ॥ ഗി
രി മാരുതി ചാടിന നെരത്തു ധരണിയൊട്ടു തുല്യമായ്യുന്നതെ । മാരുതി
താനുമാകാശമാർഗ്ഗത്തിൽ മാരുതൻ പൊലെ വെഗാ ഗമിച്ചിതെ ॥ വീ
തനാകാശമായുള്ള സാഗര ചാരുവാം വഞ്ചി പൊലെ ഗമിച്ചതെ ।
സീതാദെവിയെ വന്ദനവും ചെയ്ത് യാതുധാനന്മാരെയും കൊല ചെയ്തു ॥
രാവണനെറ്റം ദുഃഖവുമുണ്ടാക്കി രാവണൻതന്റെ ലങ്കയും ചുട്ടിട്ട് ।
മാരുതാത്മജനാകാശമാർഗ്ഗെണ വിരവൊടെ ഗമിച്ചു മനൊജവൻ ॥ മൈ
നാകത്തെയും തൊട്ടു കരം കൊണ്ടു ഹനൂമാനതിവെഗം ഗമിക്കുമ്പൊൾ ।
സിംഹവിക്രമൻ സന്തൊഷത്തൊടുള്ളിൽ സിംഹനാദവും ചെയ്തു
തുടങ്ങിതെ ॥ ഉത്തമനാം കപീശന്റെ നാദവും പത്തുദിക്കും മുഴക്കി

യതുനേരം । ഉത്തരതീരെ വാഴും കപികളും സത്തമൻ തന്റെ സിംഹനാ
ദം കേട്ടു ॥ ബന്ധുദൎശനകാംക്ഷികളായിട്ടു ബഹുമോദം വസിക്കുന്നനേര
ത്ത എത്രയും മോദത്തോടപ്പോൾ ജാംബവാനത്ര വാനരരോടേവം
ചൊല്ലിനാൻ । കൊണ്ടൽവേണി മണിയാളാം സീതയെ കണ്ടു
മാരുതിയിതില്ലൊരു സംശയം ॥ ജാനകീതന്നെ കണ്ടില്ലെന്നാകിലൊ
മാനിയിങ്ങിനെ ശബ്ദിക്കയുമില്ല । എന്നതുകേട്ടു വാനരന്മാരെല്ലാം
നന്നഹൃഷ്ടരായ് ചാടിത്തുടങ്ങിതെ ॥ പൎവ്വതാഗ്രങ്ങളിൽനിന്നു വാ
നരർ പൎവ്വതാഗ്രങ്ങളിൽ ചാടിനില്ക്കുന്നു । ശിഖരങ്ങളിൽനിന്നു
കപികളും ശിഖരാഗ്രങ്ങളിൽ ചാടിനില്ക്കുന്നു ॥ ഹനുമാൻതന്നെ
കാണ്മവനായിട്ടു മാനസത്തിലെത്രയും ഹൃഷ്ടരായ് । ചിലരന്നേ
രം പുഷ്പങ്ങളുള്ളൊരു ചാലവേ ശാഖ കയ്യിലേന്തിനില്ക്കുന്നു ॥ എത്ര
യും സന്തോഷത്തോടെ കപികളും വസ്ത്രങ്ങളപ്പോൾ വീശിത്തുടങ്ങിതെ ।
ഗിരിരാജഗുഹകളിൽനിന്നിട്ടു മാരുതൻ ശബ്ദിച്ചീടുന്നതുപോലെ ॥
ഹരിവംശമഹാമണിയായുള്ള മാരുതാത്മജൻതാനും ഗൎജ്ജിച്ചുതെ ।
മേഘംപോലെ മഹാകപിതന്നെയും മാമേഘാഭനെ വരുന്നതുകണ്ടി
ട്ടു ॥ വാനരന്മാർ മഹാപ്രസന്നാത്മാനമത്യന്തം കൈകൂപ്പിനിന്നു
തെ । മേരുതുല്യൻ കപിവരനന്നേരം ചാരുനാനാവിധങ്ങളെല്ലാ
ത്ത ॥ മഹേന്ദ്രാചലത്തിന്റെ ശിഖരത്തിൽ മഹാവിക്രമൻ ചാടിവീ
ണുടൻ । വാനരപുംഗവരപ്പോൾ ഹൃഷ്ടരായ്മാരുതാത്മജൻ തന്റെ
ചുഴലവും ॥ ചെന്നുനിന്നിട്ടു സന്തോഷിച്ചീടിനാർ നന്നായ്പ്രീതരാ
യുള്ളൊരു ഹനുമാനെ । ഫലമൂലങ്ങൾകൊണ്ടു വാനരർ ബലശാലി
ക്കു കാഴ്ചയും വെച്ചുതെ ॥ വൃദ്ധന്മാരാകും വാനരരെയപ്പോൾ ബഹുമാ
നേന വന്ദിച്ചു മാരുതി । കണ്ടേൻ ഞാൻ ദേവിയെയെന്നുരചെയ്തു ഇണ്ടൽ
നീങ്ങുമാറവ കപികൾക്കു ॥ അംഗദനെയന്നു മഹേന്ദ്ര ശിഖരത്തിലം
ഗദൻതന്റെ കയ്യും പിടിച്ചിട്ടു । മാരുതാത്മജൻ വീരശിഖാമണി യി
രുന്നു പ്രീതിയോടെ മനോഗാരിൽ ॥ വാനരന്മാരും വൃത്താന്തം കേൾക്ക
വാൻ വാനരേന്ദ്രന്റെ സന്നിധൌ നില്ക്കുമ്പോൾ । അപ്പോൾ
ജാംബവാൻ കാൎയ്യവൃത്താന്തത്തെ കേൾപ്പാനായ് ഹനുമാനോടു ചോദിച്ചു
എങ്ങിനെ ഭവാൻ ദേവിയെക്കണ്ടതു മെങ്ങിനെ ദേവി താനും വസിക്കു
ന്നു । എന്തുനാം രാമനോടുണർത്തിക്കേണം സന്തോഷത്തോടതാകെ
പ്പറഞ്ഞാലും ॥ ഇത്തരം ജാംബവാക്കുകൾ കേട്ടപ്പോൾ ഉത്തമബലശാ
ലീ ഹനുമാനും । സീതവാഴുന്നദിക്കിലെയ്ക്കായിട്ടു ജാതമോദം നമസ്കാ

രവുംചെയ്തു ॥ ജാതവൃത്താന്തമശേഷമാരുതി പ്രീതനായുരചെയ്തു ധരിപ്പിച്ചു। ഹനൂമാനരുളിച്ചെയ്തകഥകളെ വാനരവീരരാകവെകെട്ടപ്പോൾ ॥ ആനന്ദാംബുധിമഗ്നഹൃദയരായ് വാനരന്മാരുംസിംഹനാദംചെയ്തു। ചിലരന്നേരംഭീമമായുള്ളോരുവാലുകളെയിളക്കിത്തുടങ്ങിതെ ॥ പൊട്ടുന്നചിലർവായുതനയനെ തൊട്ടീടുന്നകുതൂഹലാലെത്രയും। അന്നേരമംഗദാദികപിവരരൊന്നിച്ചുകാര്യം ചിന്തിച്ചുനെരത്ത ॥ വാതനന്ദനനായഹനൂമാന്റെ മതമെല്ലാരുംനിശ്ചയിച്ചീടിനാർ। വാനരവീരന്മാരൊട്ടു മൊന്നിച്ചുപവനാത്മജൻ വീരൻ ഹനുമാനും ॥ മഹേന്ദ്രത്തിൽ നിന്നിട്ടുചാടിനാൻ മഹാവിക്രമനാകാശമാർഗ്ഗത്തിൽ। ഗിരികാനനഗ്രാമനദികളെ വിരവൊടുകടന്നുകപിവരൻ ॥ ഉഗ്രശാസനനായിട്ടിരിക്കുന്ന സുഗ്രീവന്റെ മധുവനവുംകണ്ടു। വാനരന്മാർമധുവനംകണ്ടപ്പോൾ വാനരർയുവരാജനെ വന്ദിച്ചു ॥ യാചിച്ചുമധുവെത്രയും പ്രീതരായ്യാചിച്ചനേരം ശ്രുത്വാമംഗദൻ। ഹനൂമാന്റെമതവുമറിഞ്ഞിട്ടു അനുജ്ഞയെക്കൊടുത്തുകപികൾക്ക ॥ അപ്പോൾ വാനരന്മാരും പ്രസാദിച്ചു അൻപൊടെവനത്തിൽ കടന്നുടൻ। മധുപിംഗളന്മാരാംകപികളും മധുപാനത്തെച്ചെയ്തുതുടങ്ങിതെ ॥ വാനരന്മാർ മധുപാനമത്തരായ് നാനാചേഷ്ടകൾ കാട്ടിത്തുടങ്ങിതെ। പാടീടുന്നചിലരതുനേരത്ത കിടന്നീടുന്ന വാനരരിൽച്ചിലർ ॥ ചാടീടുന്നചിലരതുനേരത്ത ഓടീടുന്നചിലരതിവേഗത്തിൽ। തമ്മിൽതമ്മിൽ പിടിച്ചീടുന്നചിലർ തമ്മിൽതമ്മിൽ പാഞ്ഞീടുന്നചിലർ ॥ തമ്മിൽതമ്മിൽ രസിച്ചീടുന്നചിലർ തമ്മിൽ തമ്മിൽ കളിച്ചീടുന്നചിലർ। മധുപാനത്തെ വാനരർചെയ്യുമ്പോൾ ദധിവക്ത്രനാം വന്നുതടുത്തുതെ ॥ വാനരന്മാർ ദധിമുഖനെയപ്പോൾ ജാനുക്കൾകൊണ്ടും മുഷ്ടികളെക്കൊണ്ടും। ഇടിച്ചുകുത്തി ഭൂമിയിലിട്ടിട്ടു പെടികൂടാതുരുട്ടിത്തുടങ്ങിനാർ ॥ ദധിവക്ത്രനപ്പോളെഴുന്നെറ്റാ അധികംകോപത്തോടെമനതാരിൽ। വാനരരിൽചിലരെയടിക്കുന്ന വാനരരിൽചിലരെവധിക്കുന്നു ॥ കപിവൃന്ദത്തെ തല്ലുന്നതുകണ്ടു കപിനായകനായീടുമംഗദൻ। ബലശാലിദധിമുഖനെയപ്പൊൾ ചാലവെതല്ലി ഭൂമിയിലിട്ടതെ ॥ വനപാലന്മാരെ യതുനേരത്ത വാനരവീരന്മാരുമടുത്തുടൻ। മുട്ടുകൾകൊണ്ടും മുഷ്ടികളെക്കൊണ്ടും പ്ലവഗന്മാരായിടിച്ചുതുടങ്ങിനാർ ॥ പിരിയത്തെയും കാട്ടിനാരന്നേരം പരിചിൽ ദൈവമാർഗ്ഗവും കാട്ടിനാർ। രണ്ടരനാഴികകൊണ്ടുബോധ

വ്രണനായി ദധിവക്ത്രനുമോടീട്ടു ॥ ദീനനായിദ്ധിമുഖനനന്തരം വ
നപാലന്മാരോടെവം ചൊല്ലിനാൻ । നമ്മളിക്കഥയാകവെ വെഗ
ത്തിൽ ചെന്നുസുഗ്രീവനോടു പറയണം ॥ അംഗദൻ തങ്കലൊര
വും കാരമായ്പിംഗാധീശനോടു നാം പറയുന്നു । വാനരരാജനി
ക്കഥകെൾക്കുമ്പോൾ വാനരന്മാരെക്കൊന്നീടും നിർണ്ണയം ॥ വന
പാലനീവണ്ണമുരചെയ്തു വനപാലരുമൊന്നിച്ചു വെഗത്തിൽ । വാന
രെശനോടിക്കഥചൊല്ലുവാൻ ദീനനായിട്ടു പൊയിദ്ധിമുഖൻ ॥ സൂ
ര്യ്യവംശതിലകനുമൊന്നിച്ചു സൂര്യ്യപുത്രനിരിക്കുന്നപൎവ്വതെ । ചെന്നു
വന്ദിച്ചു സുഗ്രീവൻതന്നോട ഖിന്നനായേവംചൊന്നാൻ ദധിമുഖ
ൻ ॥ വാനരെശധരിക്കമഹാമതെ വാനരന്മാർ മധുവനെവന്നിട്ടു । മ
ധുവാകക്കുടിച്ചീടിന്നവീര മധുശെഷിച്ചുവെങ്കിൽക്കളയുന്നു ॥ ഞാനി
വരൊടു കൂടതടുത്തതെ വാനരന്മാരതുനെരം ഞങ്ങളെ । മുഷ്ടികൾ
കൊണ്ടും മുട്ടുകളെക്കൊണ്ടും ധൃഷ്ടന്മാരായിടിച്ചുകപീശ്വര ॥ അംഗദ
പ്രമുഖരാംകപികളുമിങ്ങിനെയൊക്കവെചെയ്തു ധരിച്ചാലും । ലക്ഷ്മണന
പ്പൊൾ സുഗ്രീവൻതന്നോട ലക്ഷ്മീകാന്തന്റെസന്നിധൌചൊദിച്ചു ॥
വനപാലനിവനെന്തുചൊല്ലുന്നു ദീനനായിട്ടു ഭാനുസുതയിപ്പൊൾ ।
എന്നതുകെട്ടു സുഗ്രീവൻ ചൊല്ലിനാനിന്നിവനെവം ചൊല്ലുന്നു
സൌമിത്രെ ॥ അംഗദപ്രമുഖന്മാരാം വാനരർ തിങ്ങിനമൊരോ വ
ന്നുമധുവനെ । മധുവാകക്കുടിക്കുന്നു സന്തുഷ്ടരായ്ദ്ധിവക്ത്രനിവണ്ണം
പറയുന്നു ॥ കണ്ടു ദെവിയെയില്ലാത്ത സംശയം കണ്ടതും ഹനുമാനെ
ന്നു നിർണ്ണയം । ഭൃത്യന്മാർതെജസ്സൊന്ന കണക്കിനെ കാര്യ്യസിദ്ധിയും
ബുദ്ധിയും ശക്തിയും ॥ ഹനുമാൻ തങ്കലുണ്ടു ധ്രുവമായി മാനസെ
ചൊരാം സംശയമില്ലമെ । കാര്യ്യം സാധിച്ചീടാഞ്ഞാലവരെവം ധൈ
ര്യ്യത്തോടെ യനുഷ്ഠിക്കയുമില്ല ॥ വനമാകതെ കത്തു കപികളും പാനം
ചെയ്യുന്നനന്തരം പ്രഹൃഷ്ടരായ് । ഇവർ ചെന്ന തടുത്ത സമയത്തിലവ
ർ മുട്ടുകൾകൊണ്ടങ്ങടിച്ചെന്നാം ॥ പറവാനായി വന്നു ദധിമുഖ
നൊരുസ്സന്തൊഷമുള്ളൊരു വാക്കിനെ । സീതയെക്കണ്ടെയില്ലൊരു സം
ശയം ചെതസിസുമിത്രാസുതചിന്തിക്ക ॥ വാനരർ ദെവിയെക്ക
ണ്ടില്ലെന്നാകിൽ വനമെന്റെ കളകയുമില്ലല്ലൊ । രാമചന്ദ്രനും ലക്ഷ്മ
ണനുമപ്പോളൊരോ മനതാരിലുളവായി ॥ ശ്രോത്രാനന്ദമാം വാ
ക്കിനെകേട്ടിട്ടു മിത്രപുത്രവദനത്തിൽ നിന്നിട്ടു । വനപാലനൊടെ
റാം പ്രഹൃഷ്ടനായ്പ്പിന്നെ വാനരരാജനെ വാമുരചെയ്തു ॥ പ്രീതനായി ഞാൻകെ

ൾക്കദധിമുഖപ്രഭൃത കൎമ്മന്മാരായ കപികളാൽ । മധുപാലകന്മാരടിച്ചു
ഉ കെട്ടിട്ടും മധുവനം തകൎത്തു കെട്ടിട്ടും ॥ പ്രാണപുത്രനെയും കപി
കളെയും കാണ്മാനാഗ്രഹിച്ചീടിന്നേൻ ഞാൻ । കേട്ടിട്ടുവാനരം സീ
താവൃത്താന്തത്തെപ്പെട്ടെന്നറിഞ്ഞുചെന്നുചൊല്ലുക ॥ ആമോദത്തോ
ടെ യപ്പോൾ ദധിമുഖൻ രാമസുഗ്രീവന്മാരെ വണങ്ങീട്ടു । വനപാ
ലന്മാരോടുമൊരുമിച്ചു വാനരരാജമാതുലൻ വേഗത്തിൽ ॥ മധുവന
ത്തെ പ്രാപിച്ചുനേരത്തു മധുസക്തരായുള്ളകപികളെ । അഞ്ജലിബ
ന്ധം ചെയ്തുവനപാലന്മാരനുനയാംഗവീരരെ ॥ ഏവം ചൊ
ല്ലിനാൻ വീരന്മാരോടപ്പോൾസാവധാനമായോരം വിനീതനായ് നി
ങ്ങളിന്നിവിടെവന്ന വൃത്താന്തംകപിരാജാധിപനോടു ബോധണത്തിച്ചു॥
അതുകേട്ടിട്ടു വാനരരാജനും പ്രീതനായെന്നോടേവമരുൾ ചെയ്തു ।
വേഗമെല്ലാരും വന്നീടണമിഹാവേഗാ നിങ്ങളവരോടേവം ചൊല്ലു
ക ॥ വനപാലനിവണ്ണം പറഞ്ഞപ്പോൾ ഹനുമൽ പ്രമുഖന്മാരാം
വാനരർ । അതിവേഗേനചാടിയാകാശത്തിൽ പ്രീതരായിട്ടു പൊ
ങ്ങിത്തുടങ്ങിതെ ॥ മേഘതുല്യശരീരരാം വാനരർ മേഘനാദേനനാ
ദത്തോടുംകൂടി । ഭാനുവംശ മഹാമണിയൊന്നിച്ചു ഭാനുനന്ദനൻ
വാഴും ഗിരിതന്നിൽ ॥ ചെന്നുചാടി വീണീടിനാരെല്ലാരും മന്നവരാമ
സുഗ്രീവസന്നിധൌ । മുഖ്യനായ് ഹനുമാൻ വൈദേഹ്യനസ്സാഷ്ടാം
ഗനമസ്കാരവും ചെയ്തിട്ടു അസുരകതിമാനാം രാമനോടപ്പോ
ൾ ദൃഷ്ടാദേവീമയാ എന്നുണർത്തിച്ചു ॥ ധീരോദാത്തൻ പരിപൂൎണ്ണ
സൽഗുണൻ ശ്രീരാമചന്ദ്രനപ്പോൾ പ്രസന്നനായ് । തത്ര വന്ദി
ച്ചു നില്ക്കും ഹനുമാനെയത്രയും ബഹുമാനേനനോക്കിതേ ॥ മന്ന
വമണിവാനരരൊന്നിച്ചു പിന്നെ പ്രസ്രവണന്തന്നിൽ ചെന്നതെ ।
ആനന്ദം സമയാനുരാഗങ്ങളെ മന്ന പാൎത്തിട്ടു വാനരൻ ചൊല്ലി
നാൻ ॥ അക്ഷതയായിട്ടു സീതയെക്കണ്ടിട്ടു അക്ഷരൻ രാമനോടേവമരുൾ
ചെയ്തു । എന്തുവാഴുന്നു വൈദേഹനന്ദിനീയെങ്ങിനെയെങ്കൽ വൎത്തി
ച്ചീടുന്നു സാ ॥ എന്നതുനിങ്ങളിപ്പോൾ പറഞ്ഞാലുമെന്നോടു വേഗാ
വാനരവീരരെ । രാമനേവമരുൾ ചെയ്യുന്നേരത്ത ആമോദത്തോടെ
വാനരരെല്ലാരും ॥ സീതാവൃത്താന്തം നന്നായറിഞ്ഞോരു വാതപുത്ര
നെപ്പറിച്ചു നിന്നതെ । ദേവിയുള്ളായ് ദേവി വാഴുന്ന ദിക്കിനെ
സ്സാദരം നോക്കിവന്ദിച്ചുമാരുതി ॥ വൈദേഹ്യാനാം ശ്രീരാമനോട
പ്പോൾസാദരം വൃത്തമെല്ലാമുണർത്തിച്ചു । നൂറുയോജന വിസ്താരമാ

സപ്രശ്രയാകിന്ന ഞാൻ നാഥ ॥ ഏവമൊന്നോടരുൾ ചെയ്തു ദേവിയും
രാവണനാരഃ പുരന്തന്നിൽ ഭയം । സവ്വവും ഞാനണത്തിച്ചേൻ
രാഘവ സവ്വഥാ സമുദ്രത്തെക്കടക്കേവാൻ ॥ അഭിപ്രായത്താലത്തെച്ചൊ
ല്ലുകവെണമെ അപ്രമെയസമസ്തഗുണാം ബുധ । ഇങ്ങിനെയുണ
ൎത്തിച്ചു ഹനുമാനും മംഗലാംഗനാം രാമനെവന്ദിച്ചു ॥ ചാരുചൂഡാമ
ണിയെയും നൽകിനാൻ പത്മാക്ഷന്റെ തൃക്കൈയ്യിൽ മാരുതിദേവനാ
യി മണിരത്നം നൽകീട്ടുദേവീതാനരുൾ ചെയ്തതൊക്കവെ । ആനുപൂ
ൎവ്വ്യണചൊന്നാൻ ഹനുമാനും രഘുവംശമഹാ മണിയോടപ്പൊഴും ॥
വാരിജദളചാരുവിലൊചനൻ ശ്രീരാമൻ ചൂഡാരത്നത്തെ മേടിച്ചു ।
ശൈത്ത്യഗാംഭീൎയ്യസാഗരൻ രാഘവൻ സൂൎയ്യപുത്രനൊടെവമരുൾ ചെ
യ്തു ॥ മന്നവൻ ജനകനീമണിരത്നമെന്നുടെ പ്രിയക്കായിട്ടു നൽകി
നാൻ । എന്റെ വല്ലഭതന്നുടെ മൂൎദ്ധാവിലൊരൊ ശൊഭിച്ചീടുന്ന
യീരത്നവും വൃത്രാരിയാഗത്താലൊരം തുഷ്ടനായ് ചിത്രമീമണിനൽ
കിജനകന ॥ ഇതുകണ്ടിട്ടു വൈദേഹന്തന്നെയും താതൻതന്നെ
യും കണ്ടതുപൊലെയായ് । ഇന്നു വല്ലഭ വന്നതുപൊലെ ഞാ
ൻ മിന്നീടുംമണികണ്ടിന്നുനിന്നേൻ ॥ എന്നരുൾ ചെയ്തു സീതാവാ
ൎത്താമാനസന്തൊഷകരവാക്കിനെ ചൊല്ലുക । ഇതിലെറെയെന്തു
ള്ളിഹദുഃഖവും സീതതാനും വരാതജലാമമാം ॥ ഈ മണിതാനും
നൊക്കിക്കൊണ്ടെന്നതെ സൌമിത്രിമമസൊദരലക്ഷ്മണ । ഏറജ്ജീ
വിച്ചിരിക്കുന്നു വൈദേഹി ഒരുമാസമിരിക്കയെന്നാകിലൊ ॥ എന്ന
ലൊചനയാമവൾ കൂടാതെക്ഷണം ജീവിച്ചിരിക്കയുമെങ്ങിനെ । ഭീരു
ഭീരുതരയാമെൻവല്ലഭാപാരം ഭീതിയെയുണ്ടാക്കീടുന്നൊരുഘൊരന്മാ
രാകും രാക്ഷസർ മദ്ധ്യത്തിൽ ചാരുശീലയിരിക്കുന്നതെങ്ങിനെ ॥
സീതയെന്തു പറഞ്ഞു ഹനുമാനെ അതുതത്വമായെന്നോടു ചൊല്ലു
ക ഇതുകൊണ്ടു ഞാൻ ജീവിച്ചിരിക്കുവനാതുരൻ വൈദ്യനാലെ
ന്നതുപൊലെ । മഞ്ജുമഞ്ജുളഭാഷിണീഭാമിനീ കഞ്ജലൊചന കഞ്ജ
രഗാമിനീ ॥ എന്നൊടവൾ പിരിഞ്ഞെന്റെ വല്ലഭാചൊന്നതെ
ന്നൊടു ചൊൽക ഹനുമാനെ । ദേവനെവമരുൾചെയ്ത നെരത്ത
പവനാത്മജൻ വന്ദിച്ചുണൎത്തിച്ചു ദേവിതാനമിവണ്ണമരുൾചെയ്തു
ദേവദേവശിഖാമണെ കെട്ടാലും ॥ മംഗലാംഗ ഭവാനൊടരുളിച്ചുമം
ഗലാംഗി സുഖമായിരുന്നീട്ടു । മുൻപിൽദേവിയുണൎന്നൊരു നെര
ത്ത അയ്യൊ നൊടെയവിടെ വന്നൊരു കാകൻ ॥ ദേവിതന്നെയുപ
ദ്രവിച്ചീടിനാൻ ദേവിയപ്പൊഴും ഭവാനെയുണൎത്തിനാൾ । പശ്ചാ

ത്തുതെ । സുസ്ഥിതെ രഘുനായകൻ സാനുജൻ ഭസ്മമാക്കുമീലങ്കയെ
നിർണ്ണയം ॥ ക്രൂരനാകുന്ന രാവണനെക്കൊന്നു പുരിതന്നിൽനയിക്കും
ഭവതിയെ । അഭിജ്ഞാനം തരണമടിയനു അഭിമതനാഥനിന്നറി
ഞ്ഞീടുവാൻ ॥ അനന്തരംദേവിയെല്ലാ ദിക്കുംനോക്കി മന്നവനുമേകി
രത്നം തന്നുതെ । വീരചൂഡാമണിയെയും മേടിച്ചുകൊണ്ടുവാനരം ഭാ
വിച്ചുനേരത്തെ ॥ ബഹുമതത്തോടെയനുഗ്രഹംചെയ്തു പിന്നെയുമപ്പോൾ നാ
ഥ അടിയനോടിങ്ങിനെ । ഉൽശ്രീരാമ ലക്ഷ്മണന്മാരോടും സുഗ്രീവ
നോടും മന്ത്രിവരരോടും ॥ ഹരിവീരന്മാരോടും കുശലത്തെ മാരുതാ
ത്മജ ചൊല്ലീടുമത്കൃതെ । എന്നൊരുമാസാവധിയിൽ നിന്നെങ്ങി
നെയെന്നുടെ കാന്തൻ താരണംചെയ്തീടും ॥ നിസ്തുതിന്ന പ്രയത്നത്തെ
ച്ചെയ്യേണം വായുനന്ദനബുദ്ധിമതാംവര । എന്നുടെയീക്കഠിനമാംദുഃ
ഖവുമെന്നു രാക്ഷസർ ഭത്സിച്ചീടുന്നതും ॥ പറയണംനീ രാമനെ പ്രാ
പിച്ചു വീരത്തെ മാർഗ്ഗമസ്തുശിവമായി । ഇങ്ങിനെതവ ഭാഗ്യമനുഗ്രഹംചെ
യ്തു മംഗളാംഗ വിഷാദത്തോടുംകൂടെ ॥ ഇതറിയേണ്ടു ഭവാനംവി
ചാരിച്ചു സീതാദേവീകുശലമൊക്കെയും । പിന്നെയുമെന്നോടെവമരു
ൾചെയ്തു മന്നവന്റെ സ്നേഹമൊടു ദേവിയും ॥ വാണീടുകയൊരുദിനം
നിശ്ചിതപ്രാണപുത്രനീ വിശ്രാന്തനായിട്ടു । നാളെപ്പോയീടാമെന്നരു
ൾ ചെയ്യുതെ കല്യാണിദേവികുലമതാമ ॥ സിംഹവിക്രമനിന്നുടെ
സാന്നിദ്ധ്യാൽമുഹൂർത്തം മമദുഃഖ മൊക്ഷാവതം । ഇങ്ങിനെയൊരു
സംശയമുണ്ടുമെ പിംഗാക്ഷനീധരിച്ചു വഴിപോലെ ॥ പാരമില്ലാതെ
യുള്ളൊരു വാരിധിഹരിവീരർ കടക്കുന്നതെങ്ങിനെ । ദേവിയെവമ
രുൾചെയ്യുന്നേരത്തു ദേവവന്ദിച്ചു ഞാനുമുണർത്തിച്ചു ॥ ചാരുശീലെ
ധരിച്ചു കപിവരരാരുചാട്ടും കൊണ്ടെല്ലാരുംവന്നീടും । എന്നുടെപൃ
ഷ്ഠം തന്നിൽക്കരേറിട്ടു മന്നവമണിസോദരൻ വന്നീടും ॥ യാമിനീച
രകുല ദവാഗ്നിയായ് ഭീമവിക്രമനാകുന്ന രാമനെ । ലങ്കാഗോപുരത്തി
ൽ ചാപധരനായിപ്പുഷ്കരാക്ഷനെ സൌമിത്രിയൊന്നിച്ചു ॥ ക്ഷിപ്രം
കാണാംഭവതിയും ഹൃഷ്ടയായപ്രമേയയതിന്നില്ലസംശയം । നഖദം
ഷ്ട്രായുധന്മാരായുള്ളോരു ശാഖാമൃഗബലത്തൊടെന്നാദേവ്യം ॥ ലങ്കയാകെയു
ഴക്കുമാർ വേഗനതിൽപങ്കജാക്ഷി ഭവതിയുംകേട്ടീടും । ക്ഷുദ്രരിലുഗ്രനാം
രാവണനെ വേഗാദുഗ്രവിക്രമൻ രാമൻവധിച്ചീടും ॥ പുരിതന്നിൽ
നയിക്കും ഭവതിയെച്ചാരുശീലെ യതിന്നില്ലസംശയം । വനവാസംക
ഴിഞ്ഞിട്ടയോദ്ധ്യയിൽ മാനനീയെ ഭവതിയോടൊന്നിച്ചു ॥ അഭിമാ
നിയായുള്ളതെ കാന്തനെ അഭിഷിക്തനായ്ക്കാണും ഭവതിയും । ഭവാൻ

പൂൎണ്ണപ്രജ്ഞാഹനൂമൻ ക്ഷമിക്കേണം ॥ ഹനൂമൻഭവൽ ശ്രീരാമ സേവയെപ്പാനമായി ഞാൻനിൎമ്മിച്ചതുകൊണ്ടു । പൂൎണ്ണപ്രജ്ഞതെ ഹൃൽകമലസ്ഥിതൻ പൂൎണ്ണവേദപുരേശപരൻ പ്രീയതാം ॥

ശ്രീമദ്രാമായനമഃ ശ്രീഹനൂമതെനമഃ

കരകൃതമപരാധം ക്ഷന്തുമൎഹന്തിസന്തഃ


വെള്ളാരപ്പിള്ളിയിൽ തീപ്പെട്ട മഹാരാജാവിനാൽ
ഉണ്ടാക്കപ്പെട്ട സുന്ദരകാണ്ഡപ്പാന
സമാപ്തം.

പ്പെട്ടന്നേവമരുൾചെയ്തു ഗാഢമാശ്ലേഷിച്ചുത്ത പിടിച്ചു ഹനൂമാ
നെ പുഷ്ടമോദം പുണന്നിട്ടുപിന്നെയും ശ്രേഷ്ഠൻരാഘവനേവമരു
ൾചെയ്താൻ ॥ ജാനകിതന്നെക്കണ്ടെന്നു കേട്ടുകൊണ്ടാനന്ദി
ച്ചാത്മമാനസം പിന്നെയും നൂനംസാഗരലംഘന വൈഷമ്യം തോ
ന്നിന്നാകയാൽ ദീനമായീടുന്നു ॥ വയ്മ്പരെങ്കിലും വാനരരെല്ലാ
രും ഗാഭീരമാകും സിന്ധുവിന്നക്കരെ സാമ്പ്രതം പോവാനുള്ളമാർഗ്ഗവുമ
യ്മ്പിലോർത്തിട്ടും കാണുന്നില്ലൊന്നുമേ ॥ ഇത്ഥംവായുതൻപുത്രനോ
ടന്നരമാത്രനായിട്ടുരുൾ ചെയ്തു പിന്നെയും ഏറ്റവും ധ്യാനതൽ
പരനായ്ത്തന്നെ ശത്രുസൂദനൻ രാമൻ മരുവിനാൻ ॥ ഏവം
ശോകപരീതനായ്മേവുന്ന ദേവനെക്കണ്ടു സുഗ്രീവനേറ്റവും സാ
വധാനമാസ്ഥാരം വിനീതനായ്ഭാവഗർഭമിവണ്ണമുണർത്തിച്ചാൻ ॥
എന്തയ്യോ ബഹുമൂഢരെപ്പോലിഹ നിന്തിരുവടി സന്താപിച്ചീടുന്നു
സന്ത്യജിച്ചാലും സങ്കടമൊക്കെയും ഹന്തഹന്തദശരഥനന്ദന ॥ തെ
ല്ലുപോലും ഭവാനിന്നുദുഃഖിപ്പാനുള്ള കാലമല്ലല്ലോ വിചാരിക്കിൽ
മല്ലാക്ഷിയാകുംസീതതൻവാർത്തകളെല്ലാം മെല്ലവെകേട്ടില്ലയോ ഭവാ
ൻകള്ളനാകുംരിപുതൻ നിലയവുമുള്ളതന്നിലറിഞ്ഞതില്ലേ രാഘവ ॥
ബുദ്ധിശക്തിയും ജ്ഞാനവുംവിദ്യയുമേറ്റവുമുള്ള മുഖ്യനാകും ഭ
വാൻ ഇത്ഥം പ്രാകൃതഭാവമകലത്തായ്സത്വരം ത്യജിച്ചാലും ര
ഘൂത്തമ ॥ മോക്ഷമാർഗ്ഗം വിരോധിക്കും ബുദ്ധിയെബ്ഭിക്ഷുക്കളത്യ
ജിക്കുന്നതുപോലെ ലക്ഷ്മണാഗ്രജസർവ്വാത്ഥ ദൂഷണലക്ഷണമാകും
ശോകംകളഞ്ഞാലും ॥ തിമിനക്രാദിസങ്കുലമാകയാൽ സമുദ്രമതി
ഗാഭീരമെങ്കിലും സമസ്തഹരിസൈന്യത്തെയുമഹം ശ്രമംകൂടാതെ
തന്നെകടത്തുവൻ ॥ ലങ്കയിൽചെന്നു രാവണൻതന്നെയും ശങ്ക
കൂടാതെ നിഗ്രഹിച്ചീടുവൻ സങ്കടമിതുമൂലം ഭവാനുള്ളിലങ്കുരിക്കു
ന്നതോട്ടും രഘുപതേ ॥ നിരുത്സാഹനായ്ദീനനായുള്ളോന്നാലൊ
രുകാർയ്യവും സാധിക്കില്ലെന്നല്ല പരം ദുഃഖവും മേൽക്കുമേൽകിട്ടു
മെന്നറിവും ഭവാനില്ലേരഘൂത്തമ ॥ എല്ലാവാനരയൂഥപതികളും ന
ല്ലശൌർയ്യാദിസംയുക്തരാകയാൽ തെല്ലും സംശയം കൂടാതെതിച്ചി
ലും മെല്ലച്ചാടീടും തൽപ്രീതിക്കിന്നിവർ ॥ എങ്ങിനെയായാൽ
ശത്രുവധം ചെയ്തിട്ടിങ്ങു സീതയെക്കൊണ്ടുനാം വന്നീടും അങ്ങി
നെഭവാനുത്സാഹയുക്തനായ്ക്കൊണ്ടാതെ ഭവിച്ചാലും മഹാമതേ ॥
ഏതുപായത്താൽ സേതുബന്ധിച്ചുനാം യാതുധാനേശമന്ദിരം പ്രാ
പിക്കും നാഥനാകും ഭവാനതിന്നുള്ളോരു സാധുവായീടും മാർഗ്ഗംനിന

ച്ചാവും ॥ വാരിധിയിൽചിറയിന്നു കെട്ടാതെ പാരംപ്രാപിപ്പതിന്നും
രിപുപുരരോധനം ചെയ്പതിന്നും വിചാരിച്ചാലാരാലും കഴിവുണ്ടൊ
സ്സരാദൃശം ॥ പെട്ടെന്നുചിറവാരിധിമദ്ധ്യത്തിൽ കെട്ടിയാലതുമൂല
മരികുലം നഷ്ടമാസ്തമായതിനാൽ മൌനം വിട്ടിന്നുത്സാഹയുക്ത
നായിരിക്ക ॥ ശോകവും പുമാനുള്ളോരുധീരതാഭാവമാകവെ നശിപ്പി
ച്ചുമെന്നോൎത്തിപ്പോൾ ആകുലത്വം വെടിഞ്ഞതി ധീരനായ്സൎവ്വ
കാൎയ്യം സാധിപ്പാൻതുനിന്നാലും ॥ ബുദ്ധിമാനായശേഷശാസ്ത്രജ്ഞ
നായ്സത്യസന്ധനായുള്ള ഭവാനിപ്പോൾ മടിയാതാകും വാ
നരവീരരോടൊന്നു ശത്രുസംഹാരത്തെച്ചെയ്യാലും ॥ കരത്തിൽ വി
ല്ലെടുത്തു ഭവാനിപ്പോൾ ശരത്തെയും തൊടുത്തുരണാങ്കണെ പെ
രുത്തരോഷം കൈക്കൊണ്ടു നിന്നെന്നാലൊരുത്തനുണ്ടൊ നേരിട്ടുനിൽ
ക്കുവാൻ ॥ സഹായിപ്പതിന്നായിട്ടടിയനുംസഹവാനരസേനയോടും
മുദാത്യുത്സാഹസന്നദ്ധനായിട്ടുനിൽക്കുമ്പോൾ നഹിശോകത്തിന്നുള്ളൊ
രവകാശം ॥ സാഗരാന്തത്തെക്കടന്നു ഭവാനതി വേഗത്തിൽതന്നെ
ദേവിയെക്കണ്ടീടും ശോകംബാല്യജന്മാൎക്ക വിചാരിക്കിൽ രാഘവ
ബഹുഭീതിമേല്പയോ ॥ സിന്ധുവെക്കടപ്പാനിന്നു നല്ലതായെന്തൊരു
മാൎഗ്ഗമെന്നു വഴിപോലെമന്ത്രികളാകും ഞങ്ങളോടൊത്തുടൻ മന്ത്രാ
ലോചനചെയ്യാലും മന്നവ ॥ എപ്പോൾസാഗരം സൈന്യങ്ങളൊ
ക്കയും നിഷ്പ്രയാസമായ്തന്നെതരിച്ചീടും അപ്പോൾതന്നെ ജി
തൃപുരജിതനായെന്നുൾപ്പൂവിൽ ദൃഢനിശ്ചയംചെയ്യാലും ॥ കാമരൂ
പികളല്ലൊകപികളും ക്ഷേമവാന്മാരിന്നല്ലൊ രണാങ്കണെ സ്വാമിൻ
ശൈലാദിവൎഷിച്ചു ശത്രുവെത്താമസംവിനാ കൊന്നീടുംനിൎണ്ണയം ॥
എന്തിന്നവരവല്ലതെപ്പറയുന്നു ചിന്തവെണ്ടജയിക്കുംഭവാനിപ്പോൾ
ഹന്തകാണുന്നു നല്ലനിമിത്തങ്ങൾ സ്വാന്തവുംമമ സന്തുഷ്ടമാകു
ന്നു ॥ യുക്തിയുക്തമായ്സുഗ്രീവനിവണ്ണം ഭക്തിയോടുരചെയ്തതു
കെട്ടപ്പോൾ തദ്വചനത്തെക്കൈക്കൊണ്ടുടൻ വായുപുത്രനോടരുൾ
ചെയ്താൻ ജഗന്നാഥൻ ॥ സാഗരജലംശോഷണംചെയ്തിട്ടൊ വെ
ഗത്തിൽ സേതുബന്ധനം ചെയ്തിട്ടൊ യോഗാദികൊണ്ടൊ വാ
രിധിബന്ധിപ്പാൻ രാഘവനാകും ഞാൻ മതിയായിട്ടും ॥ ശ
ത്രുവിൻശ്ലാഘ്യമാകും പുരത്തിന്നിലെത്ര ദുൎഗ്ഗസ്ഥലമുണ്ടെന്നുള്ളതും വി
സ്തരിച്ചുനീ ചൊല്ലുകകേൾക്കുവാനാൾതാരിൽ പാരമുണ്ടല്ലൊകൌതു
കം ॥ കണ്ണുകൊണ്ടുഞാൻ കാണുന്നതുപൊലെ വൎണ്ണിച്ചീടേണംസ
ൎവ്വവും മാരുതെ തിണ്ണംശത്രുബലത്തിൻപരിമാണ നിൎണ്ണയത്തെയും

നന്നാക്കുഥിക്കണി ॥ പുരിതന്നുടെരക്ഷയ്ക്കായിട്ടുള്ള പരിഖാദികളെ
ത്രയുണ്ടെന്നാലും പുരഗോപുരസ്ഥാപിച്ചിട്ടുള്ളതുമരചെയ്യാലും തത്വമാസ്ഥാ
നതെ ॥ സൎവ്വരാക്ഷസവാസസ്ഥലങ്ങളും സൎവ്വവുംകണ്ടറിഞ്ഞവനാ
കയാൽ സൎവ്വരാജസകലത്തെയും ചൊല്ലുവാൻ സൎവ്വഥാനീസമൎത്ഥ
നാകാദ്ദേഹം ॥ ഏവമാരാഘവകല്പനകേട്ടപ്പോൾ കപിവരനാകുമാ
രുതിചൊല്ലിനാൻ ദേവദേവസമസ്തവും കേൾപ്പിക്കാം സാവധാന
മനസ്സായിക്കേട്ടാലും ॥ ഏതൊരുവിധം ദുൎഗ്ഗകൎമ്മംകൊണ്ടായോദ്ധ്യാ
നൊരമരദിവം ഗുപ്തമായ് ബാധയെല്ലാം വരാതെരക്ഷിപ്പതും മാതിരി
കളും സൎവ്വസമൃദ്ധിയും ॥ കൈലാസാധീശൻറെ തേജസ്സുകൊണ്ടല്ലോ രാ
ക്ഷസന്മാരും തങ്ങളിൽതങ്ങളിൽ പക്ഷഭേദമൊരല്പവും കൂടാതെ ശി
ക്ഷയിലേകചിത്തരായ്ക്കാഴ്ത്തും ॥ നന്നായതെല്ലാംപിള്ളിൽ ചതുരംഗ
സൈന്യവുംവിഭജിച്ചതിൽപ്പിന്നെയും പിന്നസ്സാഗരത്തിൻറെ വലി
പ്പവും സന്ദേഹംവിട്ടുവാഹനാസംഖ്യയും ഏന്നുവേണ്ട സകലവും
ചൊല്ലീടാം മന്നവകുലമാണിക്യരത്നമേ ॥ മത്തവാരണസങ്കുലയാ
യിട്ടുമുത്തമരഥസാംപൂൎണ്ണമായിട്ടും ഏത്രയുമൈശ്വൎയ്യമുള്ളോരുരാക്ഷസ
സത്തമന്മാർ നിറഞ്ഞുള്ളതായിട്ടും ॥ നിത്യവുംമോദസങ്കുലയായിട്ടും
നിസ്തുല വാജിസമ്പന്നയായിട്ടും ശത്രുക്കൾക്കേറ്റം ദുൎഗ്ഗമയായിട്ടുമി
ത്തരം ശ്ലാഘ്യയാകുന്നു തൽപുരി ॥ കെട്ടുപൂട്ടുംതഴുതും ദൃഢമായിക്കൊ
ട്ടുംകൂടാതുറപ്പിച്ചുകൊണ്ടതി ശ്രേഷ്ഠമായ് ശത്രുഭീകരമായുള്ള കൊട്ടവാ
തിലുംനാലുണ്ടു ലങ്കയിൽ ॥ നാലുഭാഗത്തുമുണ്ടു കിടങ്ങുകളാലൊചി
ക്കിലതൊക്കെയും ദുൎഗ്ഗമാചാലമവ ശിലാബാണാദിയന്ത്രങ്ങൾ നാലു
വാതുക്കലുമുണ്ടറിഞ്ഞാലും ॥ ശത്രുസൈന്യമവിടെവച്ചന്നൊന്നാകിൽ
തത്ര്യങ്ങളാം യന്ത്രങ്ങൾകൊന്നീടും കീൎത്തിച്ചാലിന്നവസാനമില്ലാ
ത്ത ശസ്ത്രജാലം പലതരംരാക്ഷസർ പുത്തനായ് തീൎത്തിട്ടാനീം പുരിയു
ടെകോത്തളങ്ങളിലൊക്കെയും വച്ചു വസിക്കുന്നു ॥ പൊന്നുകൾകൊണ്ടു നിൎമ്മി
ച്ചിട്ടുള്ളിടെമിന്നും രത്നവുംചെത്തപ്പതിന്നിൽ അന്യന്മാൎക്കധിരോഹി
പ്പാൻ വയ്യാതെതൊരുന്നതമായ സംപൂൎണ്ണമതിലുണ്ടു ॥ ചുറ്റുമുള്ളകിട
ങ്ങുകൾ നാലിലുംഓരോ വിട്ടുള്ളയന്ത്രപ്പാലങ്ങളിൽ ഊറ്റംഭാവിച്ചു
ശത്രുക്കൾ കേറിയാൽ തെറ്റന്നുപൊട്ടി വെള്ളത്തിൽവീണീടും ॥ ഉ
പയോഗവും പാലംകൊണ്ടെന്നാൽ രിപുനാശവുംചെയ്യുമത്രെ
ന്നെകപടമറിയാതതിൽ കേറിയാൽ സപദിജലെവീണു മരിച്ചീടും ॥
ഉത്തരഭാഗത്തുള്ളോരു പാലവുമത്രയുംദൃഢം ശത്രുഭയങ്കരംതദ്ദുൎഗ്ഗ
മമായ് രക്ഷചെയ്യുന്നൊരു ഭൃത്യവാസസ്ഥലവുമുണ്ടെന്നുതാം ॥ കെ

പ്പെട്ടൊരു സേനാരക്ഷാപരനായിട്ടും പൂൎവ്വിൽ ബഹു ധൈൎയ്യമുണ്ടനിത്യ
വും അപ്പുരന്തന്നിൽ യുദ്ധോദ്യുക്തനായിട്ടു പ്രമത്തനായ്വാഴുന്നു രാ
വണൻ ॥ പൎവ്വതാജലം കാടന്നിവകൊണ്ടും നിൎമ്മിതമാകപ്പെട്ടപ്പണി
കൊണ്ടുമെപോലെപരദുൎഗ്ഗമസ്ഥാനായുൎവ്വീശനാലുണ്ടുവല്ലോ ലങ്ക
യിൽ ॥ ധന്യമാകും ത്രികൂടശിഖരത്തിൽ നന്നായ് നിൎമ്മിച്ചിരിക്കുമാല
ങ്കയിൽ ചെന്നകപ്പാൻപോലും സമൎത്ഥരായ്വന്നീടാ നൂനമിന്ദ്രാ
ദിമുഖ്യരും ॥ പിന്നയുണ്ടാപുരിയെത്തുകൾ വാനരന്മാരാലെല്ലാതാ
കുന്നാരാഘവ സുന്ദരതാപ്യം സ്വൎഗ്ഗസമം പുരികണ്ടാലിഞ്ഞാലും സ
ന്ദേഹമില്ലമെ ॥ ചതുരംഗ സൈന്യങ്ങളും നൽസേനാപതിമാരും
നിശാചരവീരരും സതതം നാലു കോട്ടവാതുക്കലും ശിതശസ്ത്രങ്ങ
ളും കയ്ക്കൊണ്ടുനില്ക്കുന്നു ॥ പിന്നെ മദ്ധ്യമഗുല്മത്തിലുമെവം ത
ന്നെ സന്നദ്ധരായിനിന്നീടുന്നു എന്നതുകൊണ്ടു ശത്രുക്കൾക്കെത്ര
യും ദുന്നിരീക്ഷ്യയെന്നാകിലുമപ്പുരി ॥ ത്വൽകൃപകൊണ്ടടിയനതി
നെയും മിക്കവാറും തകൎത്തിരിപ്പു ബലം വെക്കനോലിലൊന്നിപ്പോലും
ഹനിച്ചുവന്നൊരു സമയത്തിൽ നന്നായറിഞ്ഞാലും ॥ അന്തമില്ലാ
ത്ത വാനരസേനകളെന്തുപായംകൊണ്ടെങ്കിലും വേഗത്തിൽ സിന്ധു
വെ തരിച്ചപ്പുരിഭഞ്ജനം ബാധാകൂടാതെ ചെയ്തീടും നിൎണ്ണയം ॥
വാനരാധിപബാലിതനയനാം സേനാനാഥനാം മൈന്ദദ്വിവിദരും
മാനിയാം ജാംബവാനാം പനസനാം ദീനതയില്ലാത്ത നളനാം താരനും ॥
ഊറ്റക്കാരാകുമിന്നിവരുള്ളപ്പോൾ മാറ്റള്ളബലംകൊണ്ടെന്തുപയോ
ഗം തൊറന്നാലതയിവൎക്കൊടുത്താലും മാറാമപ്പുരിഭഞ്ജനം ചെ
യ്യുവാൻ ॥ ദുൎമ്മയായിരിക്കുമാലങ്കയിലിക്കപികളയന്നാമായ് ചെന്നു
ടൻ വിഗ്രഹം ചെയ്തു രാവണമന്ദിരമൊക്കെയും നശിപ്പിക്കുമെസംശ
യം ॥ ഇട്ടിനത്തിൽ മുഹൂൎത്തവുമുണ്ടല്ലോ യാത്രചെയ്വാൻ നമുക്കമി
ചെശപരസതാരമതുകൊണ്ടു ഗമനത്തിന്നുദ്യോഗം ഭവാൻ ചെയ്തു
കൊണ്ടീടുക ഇത്തരമുണൎത്തിച്ചു ഹനുമാനും തത്ര വന്ദനം ചെയ്തു
നിന്നീടിനാൻ ॥ കപടംവിട്ടനിലജൻ ചൊന്നൊരുരിപ്പു മന്ദിരവൃ
ത്താന്തമൊക്കെയും സപദി കേട്ടുഹൃഷ്ടനായ് രാഘവൻ കപിരാജനോടെ
വമരുൾ ചെയ്താൻ ॥ ശിക്ഷയിലനിലാത്മജൻ വൎണ്ണിച്ചു രാക്ഷസേ
ശപരൻതന്നുടെ ലങ്കയെ ഇക്ഷണന്തന്നെ സംഹരിച്ചീടുവൻ ലക്ഷ്മ
ണാഗ്രജനാകുമീരാഘവൻ ॥ മാൎത്താണ്ഡപ്രിയപുത്രനാകുകളിപ്പോൾ
യാത്രചെയ്വാൻ ദൃഢമായിരിക്കയാൽ യുദ്ധത്തിന്നായൊരുപ്പെട്ടാലിത്തിനം
ശത്രുസംഹാരംചെയ്തിടും നിൎണ്ണയം ॥ എവിടെപ്പോയൊളിച്ചാലുമ

ന്നുകൊണ്ടവാന ഞാനശങ്കം ഹനിക്കപൻ സവിധത്തിലെന്നാഗ
മനമെത്രയും ശ്രവിച്ചെന്നാലതുകൊണ്ടുസീതക്കാ ഭവിക്കപ്പോൾജീവനി
ലാഗ്രഹം ഭവിന്നുന്നവാനരാധിശ്വര ॥ വിജയാഖ്യമുഹൂൎത്തമിന്നാ
കയാൽ വിജയം കിട്ടുമിപ്പോൾ പുറപ്പെട്ടാൽ നിജസൈന്യങ്ങളു
ട്ടിവെഗത്തിൽ വ്രജിച്ചീടണം നാമതിനാൽസഖെ ॥ നല്ലതാല്പുറയു
ന്നനിമിത്തങ്ങളെല്ലാം കാണുന്നുണ്ടായതുകൊണ്ടു ഞാൻ കില്ലകൂടാ
തെരാവണനെക്കൊന്നു വല്ലഭയെലഭിച്ചീടുംനിസ്സംശയം ॥ ഇങ്ങിനെര
ഘുനാഥനരുൾചെയ്തു മംഗലതരവാക്കുകൾ കെട്ടപ്പോൾ തിങ്ങുംഭ
ക്തികളുള്ളോരു സഹജനുമംഗദൻ തൻപിതൃവ്യനുമെത്രയും ഭംഗ്യാ
പൂജിച്ചു നിന്നോരനന്തരമിങ്ങിനെ രാമൻപിന്നയുംചൊല്ലിനാൻ ॥
സൈന്യത്തിന്നഗ്രഭാഗത്തു പൊകെണമിന്നുനീലനും മാൎഗ്ഗങ്ങൾനൊ
ക്കുവാൻ സന്നദ്ധരായിട്ടായിരം വാനരരൊന്നിച്ചിപ്പൊൾ ഗമിക്കെ
ണംസുഗ്രീവ ॥ ഫലമൂലാദിയുള്ളൊരുമാൎഗ്ഗേണവലനംചെയ്തുകൊള്ളെ
ണം സൎവ്വരും ചിലശത്രുക്കൾ മാൎഗ്ഗത്തിൽവഞ്ചിപ്പാൻ ബലത്താ
ടാഗമിച്ചുവെന്നാകിലൊ നലമൊടവരെക്കൊന്നു വാനര കുലസംര
ക്ഷചെയ്തുകൊണ്ടീടണം ॥ അല്പവീൎയ്യരാകുന്നവരൊക്കെയുമിപ്രദെശ
ത്തുതന്നെവസിക്കട്ടെ ഉൾപൂവ്വിൽ ധൈൎയ്യദാൎഢ്യമുള്ളൊരുകൾ കപി
പ്രായാത്രക്കൊരുങ്ങി നിന്നീടട്ടെ ॥ സാമ്പ്രതംഗജൻതാനും ഗവാക്ഷ
നും വയ്ശബനാകുംഗവയനുംവെഗേന കമ്പംകൂടാതെ വാനരസെനാ
തൻമുൻപിലായ്ത്തന്നെ യാനംചെയ്തീടട്ടെ ॥ പരിചിൽഗന്ധമാദന
നും പിന്നെപ്പുരഭീഷണനാകുമൃഷഭനും പരംധീരതയൊടിന്നുസൈന്യ
ത്തിന്നിരുഭാഗവും രക്ഷചെയ്തീടണം ॥ ജാംബവാനുംസുഷെണനു
മെത്രയുംസമ്മതനാകും വെഗദൎശിതാനും ഇമ്മഹാസൈന്യം തന്നു
ടെപിമ്പുറം ചെമ്മെരക്ഷണം ചെയ്തുഗമിക്കണം ॥ വാനരസെന
യ്ക്കൊക്കയുമുൾക്കാമ്പിലാനന്ദമെത്ത വളൎത്തിക്കൊണ്ടിങ്ങിനെ മാനമെ
ടിന്ദ്രനൈരാവതമാകുമാനയിൽ കെറിപ്പോകുന്നതുപൊലെ ഞാനും
വായുസുതൻറെ മുകളെറിയാനം ചെയ്തീടാമദ്ധ്യഭാഗത്തൂടെ ॥ നീലഗി
ഗ്ഗജത്തിൻറെ മുകളെറിച്ചാലവെ പൊകുംയക്ഷെശനെപ്പോലെ ബാ
ലീപുത്രൻറെ പൃഷ്ഠമെറി ബ്ബാലൻലക്ഷ്മണൻതാനും ഗമിക്ക
ട്ടെ ॥ ഇപ്രകാരംമനുജെശ്വരൻതൻറെ കല്പനകെട്ടനെരം കപീശ്വ
രൻതൽപ്പദം കൂപ്പി പ്പിന്നക്കപികളൊടൊപ്പമെല്ലാവരൊടും നിയൊ
ഗിച്ചാൻ ॥ രാമകല്പനകെട്ടില്ലയൊ നിങ്ങൾധീമാന്മാരാകും വാനര
വീരരെ സ്വാമിചൊന്നതതിക്രമിച്ചീടാതെ താമസംവിനാഗമ്യതാം

ഗമൃതാം ॥ ഹരിസൈന്യത്തോടേവം നിയോഗിച്ചുകരംകൂപ്പി ദ്ദിന
കരനന്ദനൻ അരികിൽവന്നു ലക്ഷ്മണയുക്തനായശ്രീപ്രീത്യാനമിച്ചുതൃ
കണ്ടപ്പോൾ ॥ തൽക്ഷണന്തന്നെ രാഘവൻമൊദേന ലക്ഷ്മണനൊ
ടും സുഗ്രീവൻതന്നോടും ഋക്ഷവാനരസൈന്യത്തോടും കൂടിദ്ദക്ഷിണ
ദിക്കുനോക്കിപ്പുറപ്പെട്ടാൻ ॥ മന്ദംമന്ദംരഘുപതി പൊകുമ്പോൾപി
ന്നിലായിട്ടാവാനരവീരരും നാദിച്ചുത്സാഹയുക്തരായ്തന്നെ
ചെന്നനയാത്രചെയ്തീടിനാർ ॥ വത്മത്തിൽചിലരോടിക്കളിച്ചിട്ടുപെ
ട്ടന്നങ്ങിനെമെൽപ്പട്ടുചാടീട്ടും ഒട്ടേറഭീമനാദങ്ങൾചെയ്തിട്ടും ഇഷ്ട
മാദ്ധ്വൂപാനാദിചെയ്തിട്ടും ॥ വൃക്ഷങ്ങൾതൊറുമുള്ള ഫലങ്ങളെഭക്ഷി
ച്ചും മരംതട്ടിത്തകൎത്തിട്ടും വക്ഷസ്സുകൊണ്ടന്യോന്യം ചെൎത്തിട്ടുമായവർ പക്ഷ
മൊരൊന്നു തങ്ങളിൽചൊല്ലിനാർ ॥ ലങ്കയിൽചെന്നു ഭീതികൂടാതെ
ഞാൻ പങ്ക്തികണ്ഠനെക്കൊന്നിഹവന്നീടാം വങ്കരാകുന്നരാക്ഷസന്മാ
രെയും ശങ്കവിട്ടുഹനിച്ചുവരാമെന്നും ॥ ശത്രുമന്ദിരമെത്രയും വെഗെ
നഹസ്തങ്ങൾകൊണ്ടടിച്ചു പൊടിയാക്കിസത്വരമായിട്ടും ഞാനിങ്ങുവ
ന്നീടാംപാൎത്താലും മവെശ്യമെന്നുംചിലർ പ്രീത്യാതമ്മിൽപ്പറഞ്ഞും
കൊണ്ടെല്ലാരും യാത്രയുംചെയ്താർ നാഥന്റെപിന്നാലെ ॥ മാൎഗ്ഗശൊ
ധനക്കായി നിയോഗിച്ചുമൎക്കടങ്ങളുമെത്രയും വെഗത്തിൽ അഗ്രഭാ
ഗെഗമിച്ചു വഴികളിലൊക്കയും പരിശൊധനവുംചെയ്താർ ॥ മദ്ധ്യ
ഭാഗത്തിലൂടെ ദശരഥപുത്രന്മാരും ദിനകരപുത്രനും ശത്രുപീഡവരാ
തെ തൻസൈന്യത്തെക്കാത്തു തന്നെഗമിച്ചുകൊണ്ടീടിനാർ ॥ ജാഗ്ര
തയൊടതിബലമുള്ള മൎക്കടവൃശതവലിയും പിന്നെ അക്കനാം
കെസരിയും പനസനുമഗ്ഗജനു മപ്പാൎശ്വത്തെരക്ഷിച്ചാർ ॥ അംബുജ
ബന്ധുപുത്രനോടും കൂടിജാംബവാനാം സുഷെണനും പിൻഭാഗസ
മ്മതരാകുമൃക്ഷങ്ങളോടുകൂടൻ ചെമ്മെരക്ഷിച്ചുയാത്രചെയ്തീടിനാർ ॥
സെനാനായകനാകുന്നനീലനും വാനരന്മാരെപ്പാലിച്ചും മാൎഗ്ഗത്തിൽ
ഊനംകൂടാതെ ദൃഷ്ടിവച്ചുദ്രുതം ദീനംകൂടാതെ യാനംചെയ്തീടിനാൻ ॥
ദരിവക്ത്രപ്രജംഘര ഭസമന്നരചെയ്യുന്ന വാനരരെത്രയും ത്വരയാ
യ്ഗമിച്ചീടെണമെന്നേവം പറഞ്ഞുംകൊണ്ടതിവെഗം പൊയിനാ
ർ ॥ ബലംകൊണ്ടതിദൎപ്പത്തോടായവർ ബലരക്ഷയുംചെയ്തുകൊണ്ടങ്ങ
ങ്ങിനെ പലദിക്കുംകടന്നുടനെ സഹ്യമലയെക്കണ്ടാരെല്ലാവരുമെ
ദാ ॥ മധുപുഷ്പാദിസമ്പൂൎണ്ണമെങ്കിലുമതിലൊന്നുമതിക്രമംചെയ്യാതെ
കൊതി ഭക്ഷിപ്പാനുണ്ടെന്നിരിക്കിലും പതിതൻഭാവം നൊക്കിനട
കൊണ്ടാർ ॥ ഉഗ്രക്രൂരരൊടൊത്തു വസിക്കുന്ന തൃണാദിത്യചന്ദ്ര

ന്മാരെപ്പോലെ ഹരിപൃഷ്ഠത്തിലേറും ദശരഥ നരപാലസുതന്മാ
രും ശോഭിച്ചാർ ॥ അംഗദന്റെപുറത്തു കരേറികൊണ്ടങ്ങിനെ ഗ
മിച്ചീടുന്നലക്ഷ്മണൻ മംഗലകരമാകുംവചനങ്ങളിങ്ങിനെ രഘുനാഥ
നൊടോതിനാൻ ॥ സമരത്തിൽഭവാനിന്നു ശത്രുവെശ്രമമെന്നിയെ വ
ധിച്ചിട്ടയോദ്ധ്യയിൽ സമൃദ്ധാർത്ഥനായ്ഭാര്യാസമേതനായ്ഗമിച്ചീ
ടുമതിന്നില്ലസംശയം ॥ അഭയമത്രെപ്പറയുന്നതുപോലെ ശുഭസൂച
കവായുക്കൾ വീശുന്നുഉപരിതവ വന്നുശബ്ദിക്കുന്നുറപ്പതെ നല്ലപ
ക്ഷികളെല്ലാമെയും ॥ ദിക്കുകളുംപ്രസന്നകളാകുന്നുണ്ടുകനും ബഹുനി
ർമ്മലനാകുന്നു ശുക്രനംപരംശോഭിതനായ്തന്നെ നില്ക്കുന്നുണ്ടു
നുകൂലനായാകാശെ ॥ നല്ലനല്ലമൃഗങ്ങളഖിലവും മെല്ലവെവലംവ
ച്ചുനടക്കുന്നു ഉല്ലസിച്ചിതാസപ്തർഷി നക്ഷത്രമെല്ലാമാകാശെ നന്നാ
യിക്കാണുന്നു വിശ്വാമിത്രനൊടൊത്താത്രിശങ്കുവും വിശ്വനായക
ശൊഭിച്ചുകാണുന്നു നിഷ്കളങ്കംശുഭം;സൂചിപ്പിച്ചാകാശെ മാശ്രയിച്ചുധ്രു
വനാവിളങ്ങുന്നു ॥ നമ്മുടെകുലകൂടസ്ഥനാകുന്ന നിർമ്മലനാകുമി
ക്ഷ്വാകുതന്നെയും സൌമ്യനായ്വിശാഖത്തൊടൊത്തുമിച്ചു ചെമ്മെ
നില്ക്കുന്നതും ഭവാൻകണ്ടാലും ॥ ജയവുംതവവന്നീടുമെന്നതും നി
യത മായുറപ്പിച്ചുകൊണ്ടാലും ഭയംവെണ്ടൊട്ടും ലക്ഷണമൊക്കെയും
തവയിമംഗളാശംസികളാകുന്നു ॥ രക്ഷോനാശത്തെസൂചിപ്പിച്ചീടുന്ന
നക്ഷത്രങ്ങളുദിച്ചു നില്ക്കുന്നതും വീക്ഷണംചെയ്തുകൊണ്ടാലും താ
വകപക്ഷത്തിൽ ജയംവന്നീടുംനിർണ്ണയം ॥ ജ്യേഷ്ഠനാകുന്ന രാമനെ
ലക്ഷ്മണൻ ശ്രേഷ്ഠമാകും വചനങ്ങൾകൊണ്ടെവം പെട്ടന്നാശ്വസി
പ്പിച്ചുടൻ പിന്നെയുംകൊട്ടുംകൂടാതെ ചൊല്ലിത്തുടങ്ങിനാൻ ॥ ക
ണ്ടാലും ഭവാനെത്രയും വെഗേനമണ്ടീടുന്നൊരു വാനരസൈന്യത്താൽ
ഉണ്ടാക്കപ്പെട്ടീടുന്ന പൊടികളെക്കൊണ്ടു സൂര്യപ്രഭയെമറച്ചതും ॥
അംബരത്തിന്നിലെത്രയും വെഗാത്താടംബുദങ്ങൾ ഗമിക്കുന്നതു
പൊലെ നമ്മുടെസൈന്യം തെക്കെദിക്കൊക്കെയും സമ്മോദേന മറ
ച്ചിതാപൊകുന്നു ॥ കപിവീരന്മാരെല്ലാവരും നിജചാപലത്തെ സ്പ
ഷ്ടീകരിച്ചിതാ ഗഭീരനദീതോയത്തിൽ നീന്തുമ്പോൾ വിപരീത
പ്രവാഹത്തെയുംകാണുക ॥ ഉത്സാഹത്തോടിതാ ചിലരൊടുന്നു മ
ത്സരിച്ചു ചിലരിതാചാടുന്നു നിസ്സന്ദേഹം കിലികിലാശബ്ദവും ഭ
ത്സനവുംചിലർതമ്മിൽചെയ്യുന്നു ॥ യൌവനത്തിൻതിളപ്പുകൊണ്ടെ
ത്രയും ഗർവ്വിതരായുരംപൊരുതീട്ടിതാപർവ്വതങ്ങളും വൃക്ഷങ്ങളുംതള്ളിസ്സ
ർവ്വവുംതകർത്തീടുന്നിതുചിലർ ॥ പുഷ്പമെല്ലായിളക്കുന്നിതു ചിലരുച്ച

ത്തിൽ ചിലർശബ്ദത്തെച്ചെയ്യുന്നു തമ്മിൽകളിക്കുന്നിതു ചില
രാഘവസ്തുത്താൽ ചിരിക്കുന്നിതു ചിലർ ॥ എന്തിനു ബഹുഭാഷണം ചെ
യ്യുന്നു നിന്തിരുവടിതന്നുടെ കാൎയ്യത്തിൽ സന്തോഷത്തോടെ ജീവനെ
യുമിവർ ചിന്തചെയ്യാതെ യത്നിച്ചീടും ദൃഢം ॥ കാണ്കരാഘവ സൎവ്വ
ക്കും സുഗ്രീവൻതയ്ക്കലുള്ളൊരു ഭക്തിയെയും ഭവാൻ ശൃംഖലപൊട്ടി
ച്ചുള്ളഗജം പോലെ ലങ്കയെ നോക്കിപ്പാഞ്ഞിതാ പോകുന്നു ॥ യുദ്ധം ചെ
യ്യുവാനാഗ്രഹിച്ചേറ്റവും ബദ്ധപ്പെട്ടുള്ള യാനത്തിൻ ഭംഗിയും പൃഥ്വീ
മണ്ഡലമിക്കപിവൃന്ദത്താലാസ്തൃതമായിരിപ്പതും കണ്ടാലും ॥ ഇത്ഥമഗ്രജ
ൻതന്നോടവനോരോ വൎത്തമാനങ്ങൾ ചൊല്ലിക്കൊണ്ടങ്ങിനെ സത്വ
രം പലകാട്ടുമലകളും പാൎത്തുകണ്ടുകൊണ്ടെല്ലാവരും കൂടിയാത്രചെയ്തു
മഹേന്ദ്രാചലത്തിങ്കലെത്തിനാർ രാമലക്ഷ്മണന്മാർമുദാ ॥ അപ്പോ
ൾതന്നെ ഹരിഗളും തന്നിൽ നിന്നൊപ്പം രാഘവശ്രേഷ്ഠരിരുവരും ഉ
ൾപ്രമോദമിറങ്ങിസ്സഖാവാകുമപ്രമേയദിനേശസുതനോടും ॥ അ
ല്പമല്ലാത്തവാനരന്മാരോടും ക്ഷിപ്രമാത്തമഹേന്ദ്രശിഖരത്തിൽ സു
പ്രസന്നരായ്തന്നെ കരയേറിത്തൽപ്രദേശത്തിൽ നിന്നുനോക്കീടു
മ്പോൾ ॥ മുന്നിലങ്ങിനെ ഘോരമകരാദിവൃന്ദസങ്കുലമായ വരുണ
ന്റെ മന്ദിരത്തെയും കണ്ടു രഘുപതി ചൊന്നാനാദിത്യ പുത്രനോടീവ
ണ്ണം ॥ ഇന്നിവിടത്തിൽ സേനാനിവേശവും നന്നായ്ചെയ്യാലും
സൂൎയ്യസുതഭവാൻ പിന്നെ മന്ത്രവിചാരവും വാനരരൊന്നിച്ചത്ര നമു
ക്കചെയ്യീടണം ॥ മുന്നമാലോചിച്ചുള്ള വഴികളിലൊന്നും കൂടിദൃഢ
മായുറപ്പിച്ചു തന്നെവേണം സമുദ്രംകടക്കുവാനെന്നറിഞ്ഞാലും ബാ
ലീസഹോദര ॥ ഉപായം കൂടാതിന്നു സമുദ്രത്തെക്കപിരാജ കടക്കുന്ന
തെങ്ങിനെ സമ്പാദിപ്പാൻ സൎവ്വരോടും കൂടി ശുഭമാൎഗ്ഗങ്ങളാലോചി
ച്ചീടുക ॥ ശത്രുബാധാവരാതെ വഴിപോലെ കാത്തുകൊള്ളണം സൈ
ന്യത്തെയും ഭവാൻ തത്ര തത്ര മറഞ്ഞിരിപ്പുകളും പാൎത്തീടുമതുമാലോചി
ച്ചീടണം ॥ അരുളപ്പാടിവണ്ണം ശ്രവിച്ചപ്പോളുരുഭക്തികലൎന്നോരാക്ക
പീശനും ഹരിജാതിപലവിധമെങ്കിലുമൊരുമചേൎത്താജ്ഞാതിയെയൊ
ക്കയും ॥ വെവ്വേറെ വരെയിരുത്തി രക്ഷിക്കുവാനോരോരോ നാഥന്മാരെ
യുമേല്പിച്ചു പാരം പ്രീതനായ് ശ്രീരാമചന്ദ്രന്റെ ചാരത്തങ്ങിനെ
ചെന്നുനിന്നീടിനാൻ ॥ ഉഗ്രശാസനനായിട്ടിരിക്കുന്നൊ സുഗ്രീവനെ
വാചൊന്നതുകേട്ടപ്പോൾ അക്കപികളുമാദരിച്ചുവണ്ണം സൽക്കാരം
ചെയ്യിരിക്കുമ്പോഴന്തരെ ॥ സാഗരത്തെയും കണ്ടീടിനാർ വരാകാശ
ത്തൊടുതുല്യമായങ്ങിനെ മേഘനാദംകണക്കതി ഗംഭീരമാകുംശബ്ദ

വും സിന്ധുവിൽകെടുംകുന്നു ॥ ഔന്നത്യമുള്ള കല്ലോലജാലത്തിൽ ചന്ദ്രനുംഗ്രഹനക്ഷത്രസംഘവും എന്നുവേണ്ട ഗഗനത്തിൽ കാണുന്നതൊന്നൊഴിയാതെ സർവ്വവുംകാണകയാൽ ॥ ഇന്നുസാഗരമെന്നതുമാകാശംപിന്നെയെന്നതും വേർതിരിച്ചീടുവാൻ നന്നായുണ്ടുവിഷമമെന്നീവണ്ണം മന്ദതവിട്ടുതങ്ങളിൽചൊല്ലിയും ॥ അക്കരെച്ചെന്നുഗമിക്കവാനേത്രയുമാഗ്രഹത്തോടും വാനരവീരന്മാർ അക്കടലിന്റെവക്കത്തെല്ലാവരും സൌഖ്യമായ്തന്നെ വാണുകൊണ്ടീടിനാർ ॥ വാരിധിതീരെ സേനാനിവേശവും വീരൻരാഘവൻ ചെയ്തിട്ടനന്തരം വാരിജാക്ഷിയായീടുംപ്രിയയുടെ ചാരുസൌന്ദര്യമോർത്തതി ദുഃഖേന ചാരത്തങ്ങിനെ നിൽക്കുമനുജനോടോരോന്നീവണ്ണം ചൊല്ലിത്തുടങ്ങിനാൻ ॥ ജനകന്റെതനുജയെ കാണാഞ്ഞിട്ടനുജ മമസന്താപമങ്ങിനെ ദിനംതോറുംവളർന്നുവന്നീടുന്നുമനസ്സുംപരംഭ്രാന്തമായീടുന്നു॥ കാന്താദൂരത്തെന്നുള്ളിൽനിനച്ചിട്ടും ഹന്തശത്രുബലവാനെന്നീവണ്ണം ചിന്തിച്ചിട്ടും വ്യസനമില്ലാട്ടുമെ ബന്ധുവായികപീശനുണ്ടാകയാൽ ॥ ഗതമായൊരുയൌവ്വനം പിന്നൊക്കെപ്രതിയാനംചെയ്കില്ലെന്നു നിർണ്ണയം അത്രമാത്രംനിനയ്ക്കുമ്പോൾ സങ്കടമതിമാത്രംവളരുന്നുമാനസ ॥ മല്ലാക്ഷിയാകുംസീതയെ കട്ടിട്ടാക്കള്ള രാക്ഷസൻകൊണ്ടുപോയീടുമ്പോൾ വല്ലഭനാഥപാഹിമാമെന്നവൾ ചൊല്ലിയമൊഴിയെന്നെയുംകൊല്ലുന്നു ॥ പിന്നെത്തക്കിണാദിക്കിൽ നിന്നങ്ങിനെ വന്നീടുന്നൊരു മന്ദവാതമെന്നോടായ് ചൊന്നാലെന്തായു ദുർമ്മതനെപ്പോലെ നിന്നുദുഃഖം സഹിയാതെരാഘവൻ ॥ സീതാദേഹത്തിൽ സ്പർശിച്ചുപോരുന്ന വാതമാമകഗാത്രത്തിലുംഭവാൻ വീതസംശയംസ്പർശനംചെയ്യാലും ഖേദത്തെയും കറച്ചാലുമല്ലംനീ ॥ ഏവമോരോരോഭ്രാന്തുപറകയും രാവുംപിന്നെപ്പകലുമൊരുപോലെ ദേവിതൻ വിരഹാഗ്നിയാലെരാവും ദേവൻതൻദേഹം കത്തിജ്വലിക്കയാൽ ആവിലതാപംകലർന്നുള്ളവാക്കുകളീവണ്ണം കഥിച്ചീടിനാൻപിന്നെയും ॥ കീർത്തിപ്പെട്ടദശരഥൻതന്നുടെ പുത്രഭാര്യയായിട്ടുംജനകന്റെപുത്രിയായിട്ടും മാമകപ്രേമത്തിൻപാത്രമായിട്ടും ശോഭിച്ചജാനകി ॥ പാർത്താലെങ്ങിനെ രാക്ഷസീമദ്ധ്യത്തിലാർത്തിപൂണ്ടുകിടപ്പാൻ കഴിവതുംശത്രുസംഹാരംചെയ്തു ഞാനെന്നാമോധാത്രീപുത്രിതൻ ദർശനംപ്രാപിക്കും ॥ ചന്ദ്രബിംബമുഖിയാകും സീതതൻസുന്ദരമാകും പ്രേമാർദ്രദൃഷ്ടിയെ എന്നുകണ്ടുഞാൻമാനസ സന്താപമൊന്നൊഴിയാതെദൂരകളഞ്ഞീടും ॥ ഏകയായ്ശത്രുപീഡിതയായുരം സുഖഹീനയായെല്ലാവുമെൻ വല്ലഭാരോ

കസാഗരത്തിൽ മുഴുകുമ്പൊൾ ഹാ കഷ്ടം മമപൂരുഷതപൊവൃഥാ ॥ ഇ
ങ്ങിനെപല സങ്കടവാക്കുകൾ മംഗലനാകുംരാമൻ പറയുമ്പൊൾ സം
ഗതിചെയ്തു ലക്ഷ്മണനൊരൊരൊ ഭംഗിവാക്കുകൊണ്ടാശ്വസിപ്പി
ച്ചുടൻ ॥ സന്ധ്യാവന്ദനവുംചെയ്തിരുവരും ബന്ധുവാകുന്നസുഗ്രീവ
ൻതന്നൊടും അന്തമില്ലാത്ത വാനരന്മാരൊടും സിന്ധുതീരത്തിലൊ
ത്തുവാണീടിനാർ ॥ നക്തഞ്ചാരികൾക്കീശനാകും ദശവക്ത്രനാം ത
ൻെറലങ്കയിൽ വന്നൊരുമൎത്ത്യദൂതൻ പ്രവൃത്തിച്ചതൊക്കെയുമൊത്തു
പിന്നെയുംപിന്നെയുമങ്ങിനെ സന്താപനായിത്തൻെറ ശിരസ്സല്പംതാ
ഴ്ത്തി ഭൃത്യരൊടീവണ്ണംചൊല്ലിനാൻ ॥ ഒരുവാനരൻവന്നഹൊ നമ്മു
ടെപുരിയിൽകടന്നന്നല്ല സീതയെപരിചിൽകണ്ടു ഗൂഢവൃത്താ
ന്തങ്ങൾ പരിഭാഷണംചെയ്തുടൻ പിന്നെയും ॥ ഒരുശങ്കയുംകൂടാതവ
ൻ മഹാഗിരികാനന ചൈത്യാദിയൊക്കെയും ഉരുകൊപെന ഭഞ്ജിച്ചു ല
ങ്കയെക്കരിയാക്കിച്ചമച്ചുതാ കൂടാതെ ॥ ഘൊരവിക്രമമുള്ളൊരു രാ
ക്ഷസവീരന്മാരെയും കൊന്നുതുമൊത്തിപ്പൊൾ ശൂരന്മാരെപറഞ്ഞാ
ലും ശൊഭനാപാരാമതയെന്തൊന്നു ചെയ്യാൽ ഭവിച്ചീടും ॥ ശ്രെഷ്ഠരെ
നിങ്ങൾചൊന്നാലും യുക്തമായുള്ളതിപ്പൊൾ നാംചെയ്യേണ്ടുന്ന
തെന്തൊ ഒട്ടുംസംശയം വേണ്ട പലരുമായുള്ളൊർ വിട്ടാലൊചിക്കാ
തെ കാൎയ്യങ്ങൾക്കുറിച്ചുള്ളവരിഗ്രഹം ചെയ്യയില്ലിപ്പൊളുള്ളൊരു മന്ത്രിപ്രവ
രരെ ॥ ഉത്തമന്മാരൊടൊത്തു പലരുമക മത്യൈക്യത്തൊടെ വിചാരിച്ചു
കൃത്യങ്ങൾ പാൎത്ഥിവന്മാർ വഴിപൊലെചെയ്യുന്നാകിലതിരിപൊ
ലും ദൊഷംഭവിക്കുമൊ ॥ രാമനാമെദാ സംഖ്യവിട്ടെത്രയും കെമ
ന്മാരാകും വാനരരൊന്നിച്ചു താമസമിപ്പൊളല്പവുംകൂടാതെ മാമകപു
രെ വന്നീടും നിൎണ്ണയം ॥ അതുകൊണ്ടിന്നിനിയും പുരത്തിന്നും മതി
മാന്മാരെ നിങ്ങൾക്കൊസനാക്കും ഹിതമെലിൽ ഭവിപ്പാനൊരുവ
ഴി കഥിച്ചീടുക നീതിജ്ഞരെ നിങ്ങൾ ॥ ഈവണ്ണംനീതിയുക്തമായു
ള്ളൊരു രാവണൻതൻെറ വാക്കുകൾകെട്ടപ്പൊൾ സാവധാനത്തിൽ
കൈകൂപ്പിത്തങ്ങടെ ദെവനൊടുണൎത്തിച്ചാരതിൽചിലർ ॥ ലൊകരാ
വണദെവ ഭവാനൊട്ടും വ്യാകുലതാം ഭവിപ്പാനിടയുണ്ടൊ നാകപൃ
ഷ്ഠത്തൊട്ടുള്ളൊരുലൊകങ്ങളാകവെജയിച്ചിങ്ങിനെ വാഴുമ്പൊൾ ഭീ
കരനായിട്ടിന്നൊരുമാനുഷനാശമിക്കുമൊ നമ്മുടെലങ്കയിൽ ॥ പു
ഷ്പകമെന്നുചൊല്ലുംവിമാനത്തെ നിഷ്പ്രയാസം ലഭിച്ചവനല്ലയൊ
സല്പുരുഷന്മാരാകും ശിവങ്കൽനിന്ന പ്രകാരമീ ച്ചന്ദ്രഹാസത്തെയും
കെല്പെഴുംഭവാനിന്നുലഭിച്ചപ്പൊളല്പനൊരുത്തനൊപെടിപ്പാൻസംഗതി

തെ പുരഭഞ്ജനം ചെയ്വാൻകഴിവരാ ॥ കാമരൂപധരിപ്പവരാണെത്ര
യും സാമർത്ഥ്യമുള്ളരാക്ഷസരിൽ ചിലർരാമപാർശ്വത്തിൽചെന്നുമന
ജന്മാർ നരരൂപസമന്മാരായും പ്രേമഭാവം നടിച്ചുസംഭ്രാന്ത
രായ്ശ്യാമള്ളാം ഗമനാദിവാകഥിച്ചീടട്ടെ ॥ ഭരതാഗ്രജമെകൊണ്ടിന്നടി
യങ്ങൾ നിൻതിരുമുൻപാകെ വന്നെന്നറിഞ്ഞാലും ഉൾക്കൂട്ടിപ്പ
ടജ്ജനത്തെദ്രുതംവരുത്തിക്കൈകേയീപുത്രനമിത്തില്ലിൽ ॥ ഇത്ഥമോരോന്ന
ചൊല്ലീട്ടുശരഥ പുത്രനാംക്കാമ്പിൽ വിശ്വാസമുണ്ടാക്കിസത്വരം
വഞ്ചിച്ചുള്ളാജനത്തെയുമന്യൂ ജീവരാക്കീടുമവരന്നാൽ ॥ കുംഭക
ർണ്ണതനയൻനികുംഭനോ സംഭ്രമംവിട്ടനന്തരമീവണ്ണം ജംഭാരിജിത്തി
ൻ താതൻപാദത്തെക്കുമ്പിട്ടേറ്റവും കോപത്തോടോതിനാൻ ॥
നിങ്ങളെല്ലാരും രാജസമന്തരായ്പുംഗളത്തോടിവിടെ വസിച്ചാലും
അങ്ങുഞാൻ ചെന്നുരാഘവന്മാരെയും ചെങ്ങാതിമാരായ്വരുന്നവ
രെയുംശേഷംമാറ്റും വരാതെ വധിച്ചുകൊണ്ടിങ്ങുവന്നീടാം സന്ദേഹ
മില്ലമെ ॥ പിന്നെവക്രധനുസ്സുമിതുപോലെതന്നെനാകത്തെശ്വരരെനൊ
ടോതിനാൻ ഇന്ദ്രജിത്തഥയജ്ഞക്കല്ലൻ സ്വപ്നമല്ലൻവഹ്നികെത്തുരഭ
സൻരവിരിപു ॥ എന്നതൊട്ടുള്ള വീരനിശാചരരൊന്നൊഴിയാതെശ
സ്ത്രധരരായി നിന്നുകൊണ്ടതികോപെനരാക്ഷസ വൃന്ദനാഥനൊടെ
വർണ്ണത്തിച്ചാർ ॥ അടിയങ്ങളിന്നെല്ലാവരും കൂടി വിടകൊള്ളട്ടെ
വൈരിയെക്കൊല്ലുവാൻ പടിവാട്ടൻ രാഘവന്മാരെയുമടിച്ചുടി
നെ സുഗ്രീവൻതന്നെയും മടികൂടാതെലങ്കയെച്ചുട്ടുള്ള തടിയെറന്ന
വായുസുതനെയും പിടിച്ചൊന്നിച്ചുകൊണ്ടടൻ ചൊരയും കുടിച്ചി
ങ്ങു വന്നീടാമരക്ഷണാൽ ॥ ഇത്ഥമോരോന്ന ചൊല്ലിപ്പരിഘാദി
ഹസ്തത്തിൽ ധരിച്ചുജ്ജ്വലനനിൽക്കുന്ന ഭൃത്യന്മാരെത്താഴ്ന്നാക്കെത്തട്ടി
ത്തുകൊണ്ടുത്തമോത്തമനാകും വിഭീഷണൻ ഭക്തിജ്ഞാനവിനയാദി
സമ്പൂർണ്ണനെത്രയും നീതിശാസ്ത്രാർത്ഥതത്വജ്ഞൻ തത്ത്വയുക്തമായുള്ള
വചനത്തെസ്സത്വരം കഥിച്ചീടിനാനന്നേരം ॥ ജ്യേഷ്ഠഭ്രാതാവെമ
ദ്വചനത്തെയും കെട്ടാലും ഭവാനിന്നവഴിപോലെ ഒട്ടുംസംശയമി
ല്ലിതുചെയ്യുന്നാൽ കിട്ടീടുംതവസൌഖ്യവും മേൽക്കുമേൽ ॥ സാമ
ദാനഭേദങ്ങളാലിക്കാലം രാമനെജ്ജയിച്ചീടാൻകഴിവരാ സ്വാമിൻ
യുദ്ധത്തിലും ജയം കിട്ടുവാൻ കാണ്മാനില്ലല്ലോമാർഗ്ഗം നിനക്കിൽ ॥
ഭാഗ്യഹീനരിലും വിഷയാദിയിലാഗ്രഹിച്ചു വലയുന്നവരിലും വിഗ്ര
ഹമാകുന്നാലാമുപായത്താൽ നിഗ്രഹം ലഭിച്ചീടുമസംശയം ॥ അ
ന്ധാളിത്തമില്ലാത്തവനായിട്ടും ഹന്തയുദ്ധത്തിന്നു ദൃഢനായിട്ടും

സംഹാരസംസ്കൃതരാക്ഷസാദിദൈത്യന്മാരെ സ്സന്തതം ജയിച്ചുള്ളവനായി
ട്ടാമരുവീടുന്ന രാമനെക്കൊല്ലുവാനൊരു പുരുഷനുണ്ടോ ജഗത്തിങ്കൽ
കരഞ്ഞന്മാരിലേകൻ സഹസ്രമത്ത തരണംചെയ്യു ഭീതിയെന്യെ പു
രാ ॥ സുരന്മാരാലും ദുഷ്കരകർമ്മങ്ങളരിമർദ്ദനം ചെയ്യില്ലെ
പരസൈന്യത്തിൻ വീര്യമറിയാതെ പരിഹാസവചനം പറകൊ
ല്ല ॥ ഉദാരമാം ഭവാനൊട് രാഘവൻകാരം പണ്ടൊന്നുംചെ
യ്തിട്ടില്ലല്ലൊ കാരാകാർവേണീസീതയെ നിന്നുടെമാറാത്തുകൊ
ന്നെന്തഹൊസംഗതി ॥ ഖരാദിവധംചെയ്യതും തന്നുടെ ശരീരത്തി
ൻെറ രക്ഷയ്ക്കെന്നോർത്താലും ഒരു ദോഷവുമിങ്ങൊട്ടു ചെയ്യാത്ത
പുരുഷൻെറ സതിയാകുംഭാര്യയെ ॥ പരംവഞ്ചിച്ചു പഹരിച്ചിന്നു
നിൻ പുരം പ്രാപിപ്പിച്ചുള്ളോരവസ്ഥയെ നിരൂപിക്കുകിൽ ദുഷ്കീർത്തി
ക്കാഭവാൻ ദുരിതത്തിന്നും പാത്രമായ്വന്നീടും ॥ ആയുസ്സും തപകോ
ശവും രാജ്യവും പ്രായേണനശിച്ചീടുമിതുമൂലം ന്യായമൊക്കെലനാശ
ത്തെ മൂലമായുവാനായിട്ടിന്നു ഭവാൻതുടരുന്നതും ॥ ധർമ്മതല്പരനായി
ട്ടിരിക്കുന്ന നിർമ്മലനാകും രാമൻെറപത്നിയെ ഇന്നഹോതലവന്നിലി
രുത്തിയാൽ നമ്മുടെകുല നാശംഭവിച്ചീടും ॥ അതിനാൽകൊടുത്തീ
ടുകസീതയെ വിധിപോലെ രഘുപതിക്കായിട്ടു മതിയിലാശവച്ചുനി
ശംകൊണ്ടുകാതിലെന്നാകിൽ ശ്രീരാമൻ ശിതബാണങ്ങൾകൊ
ണ്ടുനിന്മന്ദിരം ശതധാതകർത്തീടുമെന്നോർത്താലും ॥ സുസമ്പദാദികുല
ത്തിന്നുണ്ടാകുവാൻ പ്രസാദിപ്പിച്ചീടണംഭവാനെന്നാൽ അസൽ
സംഗവുംകോപവും ദൂരത്താക്കിസജ്ജിച്ചാലും ഖരാധിനായക ॥
കോപംധർമ്മസുഖയശോനാശനം പാപവർദ്ധനമെന്നറിഞ്ഞിപ്പൊ
ൾ ഭൂപതെ കീർത്തിസൌഖ്യാദിവർദ്ധിപ്പാൻ ശോഭനധർമ്മമാലംബി
ച്ചീടുക ॥ യുക്തിചെയ്തിട്ടുവന്നം വിഭീഷണൻ യുക്തംപോലെവ
ണക്കമൊടിൽചൊന്നൊരു സത്യവാക്കുകൾ കേട്ടുരാവണൻ ക്രൂരമാ
രെയുമൊക്കപ്പിരിച്ചുടൻ രാത്രിയാകയാൽതന്നുടെ സുന്ദര പത്തന
ത്തിൽ പ്രവേശിച്ചുമേവിനാൻ ॥ കാലത്തുകൃത്യംചെയ്തുവിഭീഷണ
നാലോചിക്കുവാൻ പിന്നെയുംജ്യേഷ്ഠൻെറ ശൈലശൃംഗസമാനമു
യർന്നുള്ളൊരാലയത്തിലെയ്ക്കായി പുറപ്പെട്ടാൻ ॥ ഗന്ധർവ്വാവാസം
പോലെയുമഗ്നിതൻ ബന്ധുതൻെറഭവനത്തെപ്പോലെയും കാന്തഭോ
ഗവതീപുരിപോലെയും ചന്തമുള്ളൊരു രാവണമന്ദിരെ ॥ ചെന്നുദാ
രം വരമാകുമാസനം തന്നിൽനക്തഞ്ചരന്മാരാലാദരാൽ വന്ദിതനാ
യ്മരുവുന്നൊരഗ്രജൻ തന്നെക്കണ്ടുവണങ്ങിവിഭീഷണൻ ॥ മന്ത്രിമാ

രൊട്ടമൊന്നു വിജനത്തിൽ മന്ത്രാലൊചന ചെയ്തുവസിക്കുന്നൊ പക്ഷി
കണ്ണൊന്നറികുന്നു ചൊന്നതി ബന്ധുതകലർന്നങ്ങിനെപിന്നെയും ॥ ഹി
തമായിട്ടും ചെറുതുമുഖമായിട്ടു മതിസാന്ത്വമായിട്ടും പലവിധംസ്തുതി
പൂർവ്വമായിട്ടുംദശാനന പറഞ്ഞുകൂട്ടി പ്പാർത്തുതുടങ്ങിനാൻ ॥ എന്നതൊ
ക്കിനാന്തന്നെവന്നഗ്രജ സീതയുമിപ്പുരത്തിന്നകത്തായി ചൊദന്യചക
ദ്ദുർന്നിമിത്തങ്ങളും ജാതമായ്വന്നിതന്നതൊട്ടിങ്ങിനെ ॥ നെയ്യുകൊരി
യൊഴിച്ചാലുമൊട്ടുമെ തിളക്കത്താതെ തന്നെപുകയുന്ന തഴ്ച്ചായ
വ്യങ്ങളിൽവന്നൊന്നുകൾ പയ്യുപ്പയ്യെ വിലസിനടക്കുന്നു ॥ തുന
കംകാമമെല്ലാതാകുന്നു ദീനദീനം നദിക്കുന്നിതശാഖങ്ങൾ നാനാദി
ക്കിലുംകൂട്ടമായ്ശായസ ഘനാന്യചിപ്പിച്ചൂറാകരയുന്നു ॥ രണ്ടുസന്ധ്യ
യ്ക്കുംവന്നശൊമായുക്കളിണ്ടലെന്നിയെ ശബ്ദമത്തെച്ചെയ്യുന്നു കണ്ടിട്ടു
ന്നുവിമാനങ്ങളിൽതവ കൊണ്ടാടി ഗൃധ്രംവന്നിരിക്കുന്നതും ॥ എവ
മൊരൊരൊദ്ദുർന്നിമിത്തങ്ങളും താവകപുരെകാണുകകാരണാൽ ആ
വിലന്തവ ചൊരാതിരിക്കുവാൻ ദേവിയെക്ഷിപ്രം രാമനുനൽകുക ॥
ഇന്നുസീതയെ നൽകാതിരുന്നെന്നാൽ വന്നിട്ടുംനമുക്കൊക്കയും ദു
ഷ്ടം എന്നവെണ്ണ അപായംനശിച്ചീടും നന്നായാലൊചിച്ചാലുംഭവാ
നിപ്പൊൾ ॥ മന്നവൻവൊൻ മന്ത്രവാഴികൾക്കിൽ സന്ദെഹംവിട്ടു
കിട്ടുംഉത്തരം അന്യഥാചെയ്താൽ നാശംവന്നിടും പിന്നെനിന്ദ
നഖപാലചെയ്യിടുക ॥ അക്കാലത്തുരണ്ണണഗുണദൊഷ മൊക്ക
യുംപരിപൂർണ്ണമായുള്ളൊരു വാക്കുകേട്ടതിനെരം ദശമുഖനിക്കണ
ക്കപൊമതുതുടങ്ങിനാൻ ॥ ഒട്ടുംഭീതിയില്ലന്നുടെമാനസെ ശ്രേഷ്ഠ
യാകുംവിഭൂഷകൊട്ടകന്നൊ നാട്ടിലാരുമില്ലെന്നൊജയിക്കുവാൻ ധാ
ർഷ്ട്യമൊന്നുംപറയെണ്ടെനിയ്ക്കിപ്പൊൾ ॥ തനിക്കിഷ്ടംവരുവാൻപാരെതു
ള്ളൊരനുജൻതന്നെധിക്കരിച്ചീവണ്ണം മനതാരിൽ പലവിധചിന്ത
യൊടനങ്ങാതെ ദശാനനൻമെവിനാൻ ॥ കുറച്ചാലൊചിച്ചനന്ത
രംരാവണൻ പിരിച്ചീടിനാൻ സർവ്വജനത്തെയും പുരത്തിൽചെന്നു
സീതയെചിന്തിച്ച് പരിക്ഷീണമനസ്സൊടവൻപിന്നെ ॥ നാകൊ
ത്തുതാൻചെയ്യെണ്ടുന്നകൃത്യങ്ങ ളൊക്കയുമാപ്പരൊത്തുനിനച്ചുടൻ ശീ
ഘ്രംശ്രേഷ്ഠരഥത്തിൽകരെയറി നിർഗ്ഗമിച്ചാൻ സന്നദ്ധനായിപ്പിന്നെയും
ശസ്ത്രപാണികളായ്തതദാരാവണ ഭൃത്യന്മാർമനെകം പുരൊഭാഗെ
ആത്തഘൊഷിച്ചുകമ്പടിയായ്പല വാദ്യഘൊഷസമെതം നടകൊ
ണ്ടാർ ॥ മരത്തുചാമരശംഖാദിയെച്ചിലർ ഹസ്തന്നിലെടുത്തുകൊ
ണ്ടങ്ങിനെ പാർശ്വപെന്നതെൻ പിന്നാലെയുംബാറു ഭക്തികളുണ്ടു

ധനൊമമിപ്രാജയിച്ചൊരു മാറ്റിയാകമിനിക്കവിചാരിക്കിൽ മാനവ ന്മാരെക്കൊണ്ടെളുവാകുമൊ ദീനതനിങ്ങടം ചിന്തിച്ചുചൊല്ലുക ॥ സീതയെക്കൊടുക്കാതെതന്നെരല്പ നാഥനെനിങ്ങടം ചെന്നുകൊന്നീടണം ബാധകൂടാതതിന്നുള്ളമാൎഗ്ഗങ്ങടം സാധുവാംവണ്ണമാലൊചിച്ചീടുക ॥ പഞ്ചബാണശരാൎത്തനായീവണ്ണം മഞ്ജുമഞ്ജും ചൊല്ലുള്ളരാവണൻ വാഞ്ഛയാനുരൂപാചൊന്നതുകെട്ടപ്പൊളഞ്ചാതെകുംഭകൎണ്ണനരചെയ്താൻ ॥ കഷ്ടംകഷ്ടമീമന്ത്രവുംസീതയെ കട്ടിടാൻഗമിച്ചീടുമ്പൊഴംചൊന്നതുണ്ടെ ഒട്ടുംസംശയമില്ലിവട്ടംകാരണം കെട്ടുപൊകുംനിൻ പട്ടണമൊക്കയും ॥ അങ്ങെല്ലാട്ടും സദൃശമല്ലിത്തൊഴിൽ ഭാഗ്യചൊല്ലുന്നവനല്ലഞാനിഹ എങ്ങുംന്യായം തൊറാതെനടക്കുകിൽ മംഗളംവരും സന്ദെഹമില്ലമെ ॥ ന്യായമീവണ്ണമെങ്കിലുംനിന്നുടെ മായാമൊഹമനുസരിച്ചിന്നുഞാൻ സായുധനായ്ഗമിച്ചു രിപുകുല കായനാശംവരുത്തിത്തന്നീടുവൻ ॥ രാമലക്ഷ്മണന്മാരെഹനിച്ചുഞാൻ സാമൊദംഹരി സൈന്യത്തെയും തിന്നുവൻ കാമംപൊലിന്നുമദ്യംകുടിച്ചിഹ സ്വാമിൻവാണാലും വിജയനായ്ത്തന്നെ രാമനാശത്തെകെട്ടും കരംപൊടം സീതയും താമസംവിനാസ്വാധീനയായ്വരും ॥ മഹാരാജാവതിക്രുദ്ധനായിന്നിതു മഹാപാൎശ്വനറിഞ്ഞിട്ടനന്തരം മൂഢത്വംനെരംചിന്തിച്ചുനാഥനെ സ്വാതന്ത്ര്യമുള്ളി വന്ദിച്ചുണൎത്തിച്ചാൻ ॥ വിശ്വനാഥദെവാനെ ജയിക്കവാൻ വിശ്വത്തിൽ പാൎത്താലെവനുണ്ടാക്കൂടും കാൎയ്യമാവായ്കടിയ്ക്കെതിഹ സീതയെവശ്യയാക്കിസ്സുഖെന രമിച്ചാലും ॥ സ്വാധീനയായി വന്നില്ലവളെങ്കിലാധിവിട്ടു ബലാൽ കരിച്ചുണ്ടിനെ പാദങ്ങളുംപിടിച്ചുമത്താക്കാമെണാധ തീൎമാരാരാം രമിച്ചാലും ॥ മാരസങ്കടംതീൎന്നാൽ ശത്രുക്കൾഎന്നൊക്കെ വന്നാലവരുടെ വിക്രമസാരമില്ലാതെയാക്കിയയക്കവാൻ ധീരനാകുംഭവാനുണ്ടൊട്ടൽഭുടം ॥ സ്വസ്ഥനായ്ഭവാനത്ര വസിച്ചാലും ശത്രുസംഹാരങ്ങളുംചെയ്തീടുവൻ ഇത്തരംമഹാപാൎശ്വൻ പറഞ്ഞപ്പൊളുത്തരം ദശകന്ധരൻ ചൊല്ലിനാൻ ॥ അല്ലയൊമഹാപാൎശ്വ നിൻവാക്കുകളെല്ലാമെത്രയുന്നല്ലതന്നാകിലും കള്ളംവിട്ടെൻറ പൂൎവ്വവൃത്താന്തമെതെച്ചൊല്ലാം ഗൂഢമെന്നാകിലുംകെട്ടാലും ॥ പുഞ്ജികസ്ഥലിയെന്നുപെരായുള്ളമഞ്ജുവാണിയായീടുംസുരസ്ത്രീയെരഞ്ജിപ്പെന്ന്യവഴിക്കുബലാൽമരിച്ചുഞ്ജസാ ഞാൻചെന്നാശീകരിക്കയാൽ ॥ ബ്രഹ്മദെവനാതൊക്കെയറിഞ്ഞന്നിൽ ചെമ്മെകൊപിച്ചു ശാപമതുനൽകിനാൻ സമ്മതംകൂടാതിന്നിമെൽനിയൊരുപെണ്മണിയെച്ചെന്നാശ്രീകരിച്ചെ

ന്നാൽ നിൎമ്മൎയ്യാദിയാകും നിൻതലപത്തുമായമ്മഹീതലെപൊട്ടി വീണീ
ടുമത്രെ ॥ ഇപ്രകാരമായുള്ളൊരു ശാപമെന്നാൽപ്പൂൎവ്വിൽ സദാ ചിന്തി
ക്കകാരണാൽ അപ്പതിവ്രതയാകുന്ന സീതയെ ധൎഷ്ണ്യ ചെയ്വാനി
ച്ഛിക്കുന്നില്ലഞാൻ ॥ അതുകൊണ്ടാദ്ദശരഥൻ തന്നുടെ സുതനാകുന്ന
രാമനെ ഞാൻതന്നെ ശിതബാണങ്ങൾവൎഷിച്ചുവെഗെന വധിച്ചിട്ടി
വളെ വരുത്താകുവൻ ॥ ഭൂതനാഥസഖാവിൻ സഹജന്റെ നീതി
ശാസ്ത്രവിരുദ്ധവചനത്തെ സൊദരനാംവിഭീഷണൻ കെട്ടവം സാ
ദരംജ്യെഷ്ഠൻ തന്നൊട്ടുണൎത്തിച്ചാൻ ॥ ഹിതംകിട്ടുവാനുള്ളതല്ലിന്നു
നീ കഥിച്ചീടുന്നതൊന്നും ദശാനന കഥം സീതയാകുന്നൊരു സൎപ്പ
ത്തെ രതിസ്സായ്ഭവാനാഗ്രഹിച്ചീടുന്നു ഇതുഹെതുവായ്നമ്മുടെ വം
ശവും ഹതമാസ്സുതമില്ലൊരുസംശയം ॥ പൎവ്വതൊപമന്മാരാകും വാ
നരർ സൎവ്വദിക്കും വളയുന്നതിൻമുൻപിൽ ഗൎവ്വശൂന്യ്രാമനായ്ക്കൊണ്ടു
സീതയെസ്സൎവ്വഥാ കൊടുത്താലും മടിക്കൂടാതെ ॥ രാക്ഷസശിരസ്സൊക്ക
യും രാമന്റെ തീക്ഷ്ണശസ്ത്രങ്ങൾ ഖണ്ഡിച്ചീടും മുൻപിൽ രക്ഷൊനായ
ക രാമന്നു നൽകുക ലക്ഷണവതിയാകുന്ന സീതയെ ॥ കുംഭകൎണ്ണനു
മിന്ദ്രജിത്തുംപിന്നെ വയ്ന്ബനാകുംഭവാനും പ്രഹസ്തനുംകുംഭനുംമഹാ
പാൎശ്വനും വയ്ന്ബരിൽമുൻപനാകുംമഹാകായനുമഥാ ॥ ജൃംഭനൊ
കാമമഹൊദരനും പിന്നെക്കുംഭകൎണ്ണസുതന്മാരും വജ്രനും ഇന്നീച്ചൊ
ന്നവരാരുംദശരഥ നന്ദനൻ തന്റെമുന്നിൽനിന്നീടുവാൻ സന്ദെഹ
മില്ലശക്തരായ്വന്നീടാ പിന്നെമററുള്ളവർമതിയാകുമൊ ॥ ദെവദെവ
നാകുന്നൊരുരാഘവൻ രാവണഭവാൻ തന്നെകണ്ടെന്നാകിൽ ജീവ
ഹാനിവരുത്തുമെന്നൊൎത്തുനീ ദെവിയെരാമനായ്ക്കൊണ്ടുനൽകുക ॥ ഉ
ത്തമനാകുംസൊദരനസ്സഭാമദ്ധ്യനിന്നുകൊണ്ടെവം പലവിധം യു
ക്തി യുക്തമായ് ചൊന്നതു കെട്ടപ്പൊ ളുത്തരമാപ്രഹസ്തനരചെ
യ്താൻ ॥ യക്ഷകിന്നര ഗന്ധൎവ്വദെവതപക്ഷിപന്നഗ ജാതികളൊക്ക
യുംരാക്ഷസരെഭയപ്പെട്ടിരിക്കവെപാരം ശിക്ഷിപ്പാനിന്നു മൎത്ത്യനാളാകു
മൊ ॥ രാജാവിന്നൊട്ടും ശ്രെയസ്സില്ലാതുള്ള വ്യാജയുക്തപ്രഹസ്ത വചാ
നത്തെപൂജിക്കാതെവിഭീഷണൻ പിന്നെയുംഭ്രാജമാനവചനമുരചെ
യ്താൻ ॥ പ്രഹസ്ത നീയും രാക്ഷസരാജനും മഹാപാൎശ്വാദി നക്തഞ്ച
രന്മാരും മഹാനാകുംരഘുപതിയെക്കുറിച്ചിഹ ചൊല്ലിയതെല്ലാം വൃ
ഥാതന്നെ ॥ രാമനൊരണന്തന്നിൽ ജയിക്കുവാൻ നാമിന്നൊരുത്താൽ
കഴിവരാനില്ലെന്നുയം സ്വാമിക്കുററാമനൎത്ഥകരമാകും വാമവാക്കര ചെ
യ്യുന്നതല്ല ॥ തൊണികൂടാതെ വാരിധിക്കപ്പുറം പൊണമെന്നുനി

നച്ചാൽ കഴിവരാ നാണില്ലെന്നതുപോലെയാകും രാമ പ്രാണഹാനി
വരുത്തുവാനിച്ശിച്ചാൽ ॥ ധൎമ്മനിഷ്ഠയും ശസ്ത്രശസ്ത്രാദികൾ സമ്യക്കാ
യുള്ളറിവും പടുത്വവും സന്മാൎഗ്ഗത്തൊടാരാതുള്ള ഗമനവും ചെമ്മെയു
ള്ളവർ യുദ്ധത്തിൽ തൊല്ക്കുമൊ ॥ ഇങ്ങിനെയുള്ള സൎവ്വഗുണങ്ങളും
മംഗലനാകും രാമനുണ്ടാകയാൽ ഭംഗമപ്പുറത്തുണ്ടാകുവാനൊട്ടും സം
ശതിവരാ ദുൎമ്മന്ത്രചിന്തയാ ॥ ആൎത്തിപൂണ്ടുമരുവുന്നനാഥന്റെ കീൎത്തി
യെക്കെടുത്തിടുവാനായിഹ മിത്രരൂപേണ വാഴുന്നനിങ്ങളും ശത്രുവാ
യ്ത്തന്നെ വന്നീടും നിൎണ്ണയം ॥ ശത്രുപക്ഷത്തിൻ വൃദ്ധിക്ഷയാദിയും
നിത്യവുംനിജവൃദ്ധിക്ഷയാദിയുംബുദ്ധ്യാചിന്തിച്ചുചൊല്ലുന്നവനെല്ലൊ
ഭൎത്താവിൻഹിതം ചൊല്ലുന്നമന്ത്രിയും ॥ ആയതുകൊണ്ടിന്നെല്ലാജ്ജന
ത്തിന്നും കായനാശംവരാതെയിരിപ്പാനും ശ്രെയസ്സേറെഭവിപ്പാനും
സീതയെ ന്യായമായ്ദ്രുതം രാമന്നുനൽകുക ॥ ഇന്ദ്രവൈരികതുല്യമതി
യാകും തന്നുടെ പിതൃവ്യൻചൊന്നവാക്കുകൾ ഒന്നൊഴിയാതെകെട്ടു
ഹൊകോപത്തൊടിന്ദ്രജിത്തവാ ചൊല്ലിത്തുടങ്ങിനാൻ ॥ താതസൊ
ദരനിസ്ഥിരചിത്തനിൽ ജാതനായൊരു പൂരുഷനല്ലയൊ ഭീതപൂൎവ്വ
മല്ലെല്ലൊമനുജരെ ഭീതിപൌലസ്ത്യ വംശജന്മാൎക്കമെ ॥ ബലവീൎയ്യ
പരാക്രമശൌൎയ്യാദി ജ്വലിച്ചുകൊണ്ടിരിക്കുന്നനമ്മുടെ കുലന്തന്നി
ലിന്നൊരുത്തൻവിഭീഷണനൊരുംഭീതിപ്പെട്ടൂജനിച്ചുവല്ലൊ ॥ ഹന്തഭീതരാ
യെന്തുഭവാനിപ്പൊളുളതിന്നാണെവം ഭീതിപ്പെട്ടിട്ടുന്ന ചിന്തിച്ചാ
ലെകരാക്ഷസനാൽതന്നെ വാനരവൃന്ദമാരാലുന്നിടും ശത്രുകൾ ॥ ഗീ
ൎവ്വാണേശനെ യുദ്ധത്തിൽവെന്നുഞാൻ ഗൎവ്വംതീൎത്തുപറഞ്ഞയച്ചില്ലു
യൊ പൎവ്വതംപൊലുള്ളൈരാവതത്തിന്റെ സൎവ്വദന്തത്തെയും പറി
ച്ചില്ലയൊ ॥ വിക്രമമെവരുള്ളൊരിനിക്കിപ്പോൾ മൎക്കടത്തെയുംമൎത്ത്യ
നെയുംകണ്ടാൽ ഉൾക്കാമ്പിൽഭയമുണ്ടാകുമൊഭവാ നിക്കണക്കുവിക
ത്ഥനംചെയ്യൊല്ലെ ॥ പാകവൈരിജിത്തവംപറയുന്ന ഘൊരവാക്കു
കൾ കെട്ടുവിഭീഷണൻ വെഗമുത്തരം ചൊല്ലിനാൻജ്യെഷ്ഠന്റെഭാഗ
ധെയംനശിക്കാതിരിക്കുവാൻ ॥ ബാലനാകുംനിനക്കിന്നൊരുമന്ത്രമാ
ലൊചിക്കുവാനുള്ളൊരുപാടവം കാലദേശാദ്യവസ്ഥയറിവാനും ശീ
ലംകെട്ടൊരു നീമതിയാകുമൊ ॥ അതിബാലനായ് സാഹസശീല
നായ്മതിഹീനനായ് ദുൎമ്മാൎഗ്ഗവൎത്തിയായ് കലഹപ്രിയനായുള്ളവും നി
ന്നെയീ സ്സദസ്സിൽവരുത്തിച്ചവനാരൊരാൻ ॥ ഇന്നുനിന്നെയുമായവൻ
തന്നെയും കൊന്നാലന്യന്മാൎക്കൊക്കെ ശുഭംവരും അന്യഥാചെയ്യാ
ലിക്കുലമിവക ദുൎന്നയംകൊണ്ടു നന്നാകയായ്വിച്ചീടും ॥ ബ്രഹ്മദണ്ഡ

ത്തടെ നാമധെയമിന്നില്ലാതെയാക്കുവൻ രാമലക്ഷ്മണന്മാരെയും കൊ
ന്നുടൻമാമകതാതപ്രീതിയുംനൽകുവൻ ॥ വീരവാദങ്ങളീവണ്ണം ചൊ
ല്ലിക്കൊണ്ടാരും കാണാതവണ്ണംമറഞ്ഞവൻ പാരമദൃശ്യനാരഘുപ
തിമാരുടെനെരെ ദിവ്യാസ്ത്രവർഷംതുടങ്ങിനാൻ ॥ പരംശസ്ത്രിതനാ
യിട്ടവനെവം മറഞ്ഞിങ്ങിനെ സർവ്വജനത്തെയുംശരംകൊണ്ടു വലച്ചു
ന്നതു കണ്ടിട്ടരചെയ്താൻ സുമിത്രാകുമാരകൻ ॥ ജ്യെഷ്ഠാ പങ്കജസംഭ
വാസ്ത്രമതെയ്താൻ വിട്ടീരാക്ഷസ വംശമൊടുക്കുവൻ പെട്ടന്നായ
തിന്നനുവാദമരുളിട്ടുവന്മാത്രമാഗ്രഹിച്ചീടുന്നെൻ ॥ സൊദര
ന്റെ വചനമതുകെട്ടുടൻ സാധുശീലൻ രഘുപതിചൊല്ലിനാൻ യാ
തുധാനകുലമിന്നൊരുത്തന്റെ ഹെതുവാൽക്ഷയിപ്പിപ്പു ധർമ്മമൊ ॥
അതുകൊണ്ടു നാമിനിയവനെത്തന്നെ വധിച്ചീടുവാനുള്ളൊരുപായ
മെതുമതിയിൽ നന്നായാലൊചിച്ചീടെണം ചതിപാരാതെനശി
ക്കയുംവെണം ॥ കാണാതിങ്ങിനെ മായകൊണ്ടിന്നിവൻ വാണാലും
തെല്ലും ശങ്കയില്ലെന്നുമടംബാണം കണ്ടീടുമെന്നരുൾചെയ്തുടൻ തൂണി
യിൽ നിന്നെടുത്താനൊരസ്ത്രത്തെ ॥ ഏവം രാഘവൻ നിശ്ചയിച്ചു
ള്ളൊരുഭാവമൊക്കെയും ദൃഷ്ടമായന്നുരാവണാത്മജൻ താനറിഞ്ഞ
സ്ഥലം കൈവിട്ടുടൻപശ്ചിമദ്വാരെണ ॥ ചെന്നുമായകൊണ്ടി
ങ്ങിനെജാനകിതന്നുടെ സ്വരൂപമതുമുണ്ടാക്കി സ്യന്ദനത്തിൽ
കരെറിപ്രത്യക്ഷനായ്‌ത്തന്നെനിന്നാൻ കപികുലമദ്ധ്യത്തിൽ ॥ പ്ര
ത്യക്ഷസ്വരൂപത്തൊടെ മൈഥിലിതന്മദ്ധ്യ രാവണിതന്റെൽപ്പതുക
ണ്ടപ്പൊൾ യുദ്ധംചെയ്വാൻപവനസുതാദികളൊത്തു പർവ്വതഹസ്തരാ
യെത്തിനാർ ॥ ഇന്ദ്രജിത്തിന്നരികത്തുമാരുതി ചെന്നനെരത്തവ
ന്റെരഥം തന്നിൽ ഖിന്നയായശ്രുവിട്ടന്ന ജാനകിതന്നെക്കണ്ടൊരു
ദുഃഖിതനായ്‌നിന്നാൻ ॥ വൃത്രശത്രുജിത്തന്നൊരു മായയാതീർത്തു
വച്ചുള്ള ജാനകിതന്നുടെ മൂർദ്ധജമതും ചുറിപ്പിടിച്ചു കൊണ്ടി
ത്തരം വായുപുത്രനൊടൊതിനാൻ ॥ ഇത്തരുണി നിമിത്തമല്ലൊ
നിങ്ങളിത്ര വന്നതും വിക്രമംചെയ്യുന്നതും മൃത്യുവിന്നിന്നിവളെക്കൊടു
ക്കുന്നെൻശക്തനെങ്കിൽ നീരക്ഷചെയ്തീടുക ॥ എന്നീവണ്ണമവനൊ
ഴികെട്ടാറംഖിന്നഭാവം നടിച്ചാജനകജാമന്നവാത്മജ പാഹിമാം
പാഹിമാമെന്നു ചൊല്ലിക്കരഞ്ഞുതുടങ്ങിനാൾ ॥ രൊദനമെവം കെ
ട്ടുടൻമാരുതിഖെദലജ്ജാദയാരൊഷപാരിധൈര്യസ്ഥനായുള്ളൊരു രാ
വണപുത്രനൊടൊതിനാൻ ബഹുനിന്ദചെയ്തിങ്ങിനെ ॥ ദുഷ്ടബുദ്ധെ
നൃശംസദുരാചാര നിഷ്ഠുരനിർഘൃണരാവണനന്ദന കഷ്ടമിങ്ങിനെചെ

നിപ്രകാരം താപമാഗമിച്ചതുമന്നെൻെറ വാണിയെസ്വീകരിയ്ക്കായ്കയാ
ദുസ്സഹമായിട്ടന്നാളകൈകേയിയ്ക്കു വിപ്രിയം ചെയ്യുകൊണ്ടല്ലയൊ ॥ ഉഗ്രാചാരതാ
ടകറപ്പുൻ പാരത്തുള്ള നിർമ്മൎയ്യാദോപചാരം ഭവാനാരാംധൎമ്മമായ്ത്ത
ന്നെ മഹിതത്തിങ്കൽക്കൊണ്ടല്ലൊ നമ്മൾക്കെവം വ്യസനം ഭവിച്ചു
തും ॥ ധനമൂലമാകുന്നു ധൎമ്മാദിയും ജനമാന്യതയും ബന്ധുസൌഖ്യവും
മനുജന്മാൎക്കെന്നുള്ളതറിഞ്ഞിട്ടും വനവാസത്തെ ശ്രേയസ്സെന്നോ
ൎത്തില്ലെ ॥ കാട്ടിൽപോകകൊണ്ടല്ലയൊ രാഘവദൂഷ്യനാകുന്ന രാവ
ണൻ സീതയെകട്ടുകൊണ്ടുഗമിച്ചതും തത്സുതൻ വെട്ടിമരിക്കയില്ലവാൻ
സംഗതിവന്നതും ॥ കഴിഞ്ഞുള്ളകഥകൾ നിനച്ചുവമ്പെഴുതുക ഫലി
ച്ചിട്ടിഹ കിംഫലം വഴിമെൽപ്പുട്ട വെണ്ടതാലൊചിപ്പാനെഴുന്നൊരാ
ലും ധീരനാകുംഭവാൻ ॥ സീതയെക്കൊന്നതിൻെറ പകരമായ്
നീതികെട്ടുള്ള രാക്ഷസവംശത്തെ പ്രേതശയ്യം പ്രാപിപ്പിപ്പാനാ
വാരം തന്നാലും നാഥനാകും ഭവാൻ ॥ പ്രിയനാകുന്നലക്ഷ്മണൻ
രാഘവകാര്യമങ്ങു വച്ചിരിക്കെണ്ടൊരൊരൊ ന്യായധൎമ്മാൎത്ഥയുക്തവ
ചനത്തോട്ടുമാന ഏകരമായ് ചൊല്ലുന്നെപ്പോൾ ॥ തത്രസാധുധന
സ്സരാകും നിജഭൃത്യരൊത്തു വിഭീഷണൻ വന്നുടൻ തദ്ദശകണ്ഠനെ
ന്നെന്നവരൊട് ചൊദ്യം ചെയ്യുമ്പൊൾ സൌമിത്രിചൊല്ലിനാൻ ॥ ജ
നകാത്മജയെ ദശകന്ധരതനയൻ ഹനിച്ചെന്നുള്ള വൃത്താന്തം ഹ
നുമാൻവന്നു ചൊല്ലിക്കെട്ടില്ലാരും മനാകെട്ടവരായെന്നറിഞ്ഞാ
ലും ॥ വല്ലഭയെ വധിപ്പിച്ചിരുന്നങ്ങിനെ ചെല്ലുംരാജ്യ ത്തൊന്നെന്നു
ള്ളചിന്തയാ തള്ളൽപാരം വളൎന്നൊൻെറ ജ്യേഷ്ഠനും വല്ലാതെവലയു
ന്നൊന്നറിഞ്ഞാലും ॥ അതിസങ്കടമാത്താവെവം ലക്ഷ്മണൻ കഥനം
ചെയ്തവാക്കുകെട്ടുത്രയും ഹിതകാരിയാകുന്ന വിഭീഷണൻ പ്രതിവാ
ക്കരചെയ്തു തുടങ്ങിനാൻ ॥ നിരൂപിച്ചാൽ നിൻ വാക്കുകളൊട്ടുമെ ശ
രിയല്ല വധിച്ചീടാ സീതയെ തരുണീമണിതന്നിലുള്ളാഗ്രഹം കുറച്ചു
ള്ളഗ്രജനെന്നറിഞ്ഞാലും ॥ രാമചന്ദ്രന്നു സീതയെനൽകുവാൻ സാ
മപൂൎവ്വം വളരപ്പറഞ്ഞിട്ടും കാമബാണവശനാകയാലവൻ ധീമാനെ
ങ്കിലും കെട്ടില്ലൊരുമൊഴി ॥ ഇത്രമാത്രമനുരാഗമുള്ള വനിതയെ
ണിയ്ക്കു മൃത്യുവരുത്തുമൊ ഇതെന്തൊഴിലൊക്കപ്പൊൾ ഭവാനാക്കിന്നു
ചിന്താരിൽഭ്രമം ചെയ്യാനായിടണം ॥ ലൊകമൊക്കജ്ജയിപ്പാനവ
നൊരു യാഗവുമാരംഭിച്ചെന്നറിഞ്ഞാലും ശൊകകാലമല്ലൊട്ടുമി
വാനതിവെഗമായതിൻ വിഘ്നത്തെച്ചെയ്യെണം ക്രതുവിന്നിന്ദ്രജി
ത്തുനിശ്ശമൊക്കവിധിപൊലെ സമാപിച്ചെന്നാകിലൊ ഹതരെക്കിൽ

നിന്നരണ്ടാമതും ദിവ്യരഥവാജിമുതലായതൊക്കയും ॥ എന്നാലായവ
നെ ജയിച്ചീടുവാനിന്നൊരുത്തനുമില്ലായ്കവന്നീടാ മന്ദത വിട്ടു നിജ
നെ സൈന്യങ്ങളോടൊന്നിച്ചങ്ങൊട്ടയച്ചാലും രാഘവ ॥ ലക്ഷ്മണൻ
യാഗസ്ഥാനത്തു ചെന്നവൻ തീക്ഷ്ണബാണങ്ങളാൽ വധിച്ചീടുന്നാകി
ലൊ രാക്ഷസാഗ്രണിതാനുമായാഗമത്ര തൽക്ഷണം നിഷ്ഫലമായി
ട്ടുവന്നീടും ॥ അപ്രമത്തനായ് ലക്ഷ്മണനാമനാം സപ്രയത്നം
കൂടാതവനാശുമഖപ്രദേശത്തിൽ നിഗ്രഹിച്ചീടേണമെന്നു ചൊല്ലി
ൽഭവാനൊത്തയച്ചീടുക ॥ ഇത്തരമവൻ ചൊന്നതു കേട്ടുള്ളംസ
ന്തോഷിതനായ് നിന്നഥ രാഘവൻ ശത്രുതൻവധത്തിനുള്ള മാർഗ്ഗ
ത്തെ വിസ്തരിച്ചു നീ ചൊൽകെന്നരുൾചെയ്താൻ ॥ അരുൾചെയ്തമൊ
ഴികേട്ടുടൻ തന്റെ ഗുരുപുത്രന്നു ധാതാവു നൽകിയ വരത്തിന്റെ മ
ഹത്വമശേഷവും പരിചൊടുണർത്തിച്ചാൻ വിഭീഷണൻ ॥ ഇന്ദ്ര
ജിത്തിൻ തപംകൊണ്ടു തുഷ്ടനായ് ചൊന്നാൻ പത്മജനായവനൊ
ടേവം തന്നീട്ടുമന്നാൻ നിന്നിഷ്ടവരമെല്ലാം നന്നായ്മൂടിച്ചുകൊണ്ടാ
ലുംബാലക ॥ എന്നരുൾചെയ്തഭിപ്രായപ്പെട്ടുള്ള തൊന്നൊഴിയാത
വന്നതകിദ്ദ്രതാ പിന്നെയും രജനീചരനായകനന്ദനൻ തന്നോടേവമ
രുൾചെയ്താൻ ॥ അടൽമദ്ധ്യനികുംഭിലനാമക വടവൃക്ഷത്തിൻ
മൂലെ വിധിപോലെ മടിയെന്യെ നിയമത്തൊടെ ചെയ്യുന്നാലുടനെ
കിട്ടും യുദ്ധസാമഗ്രികൾ ॥ ദിവ്യബ്രഹ്മശിരസ്സെന്നൊരസ്ത്രവും സൌ
വർണ്ണമയമായ രഥാദിയും ഹവ്യഭുക്കേകീടും നിനക്കെന്നാൽ സർവ്വജെ
താവായ്ത്തന്നെനീ വന്നീടും ॥ യുദ്ധമദ്ധ്യത്തിൽ ചെയ്യുന്നയാഗവും ശ
ത്രുവന്നുമുടക്കീടും പൊർചെയ്യാൽ അന്യപ്രാണനായ്പ്പന്നീടുമല്ലാ
തെമൃത്യുവും നിനക്കില്ലെന്നു കല്പിച്ചാൻ ॥ ഏവമാപത്മജത്തെ വര
നാകാവണോത്മജൻ ദുർജ്ജയനെങ്കിലുംതാവകാനുജൻ കൊന്നീടുമെ
ന്നുള്ളിൽ ദേവനന്നായിത്തന്നൊട്ടയച്ചാലും ॥ ഇത്ഥമിന്ദ്രജിത്തി
ന്റെ വരബലമത്യത്ഭുതമായതശേഷവും ഭക്തിപ്രമാദിയുക്തനി
ശാചരസത്തമൻ കഥിക്കുന്നതുകേട്ടപ്പോൾ ॥ സീതാവല്ലഭനാകുന്ന
രാഘവൻ സോദരനെ വിളിച്ചേവം ചൊല്ലിനാൻ വാതപുത്രാദി
വാനരന്മാരൊടും പ്രീതിയെറും വിഭീഷണൻ തന്നൊടും ॥ ഒത്തുയാ
ത്രചെയ്കിന്ദ്രജിതാവിന്റെ ദുർന്നീതിവരുത്തിക്കൊണ്ടുപൊന്നാലും ത
ൽസ്ഥാനാന്തവകാട്ടിത്തരും പരം ബന്ധുസൌഹൃദനാകും വിഭീഷണ
ൻ ॥ എന്നീവണ്ണം രഘുപതിതന്നുടെ സന്ദേശത്തെശ്രവിച്ചാര
നന്തരം നന്നായ് ലക്ഷ്മണനഗ്രജപാദാരവിന്ദം വന്ദിച്ചീവണ്ണമെ

ത്തിച്ചാൻ ॥ അഗ്രജദേവൻകാരുണ്യമുണ്ടെങ്കിൽ വ്യഗ്രഭാവംവെടി
ഞ്ഞുഞാനിക്ഷണം വിഗ്രഹത്തിൽശക്രജിത്തിനെ നിഗ്രഹിച്ചുതി
രിച്ചുവന്നീടുവൻ ॥ ഇപ്രകാരമുണർത്തിച്ചുപിന്നെയും തൽപ്പദത്തെനമി
ച്ചുടൻസൌമിത്രി തൽപ്രസാദവും വാങ്ങിവഴിപോലെ തൽപ്രദേശ
ത്തിൽനിന്നുപുറപ്പെട്ടാൻ ॥ ജാംബവാൻതാനുമംഗദനും പരാധർമ്മതൽ
പരനാകും ഹനുമാനും സൌമ്യശീലൻ വിഭീഷണനുംബാഹുസത്തരാ
കാവാനരശ്രേഷ്ഠരും ॥ വിനയാന്വിതന്മാരായിട്ടുസാദരംപണിചെയ്തു
കൊണ്ടിപ്പുറത്തൊള്ളകപിമെന്നജഗൽപരകല്പനയാഗ്രതമനുയാത്രചെയ്തീടി
നാരെവരും ॥ വില്ലുമിത്തുകലച്ചുകവചാദ്യംനല്ലവണ്ണംധരിച്ചുലക്ഷ്മ
ണൻ തെല്ലുംഭീതികൂടാതെ വിഭീഷണൻചൊല്ലിക്കെട്ടസ്ഥലാന്തികം
പ്രാപിച്ചാൻ ॥ അത്തിട്ടിൽചെന്നനേരം വിഭീഷണൻസത്വരക്ഷ
ണ്ണായ്‌രാവണനന്ദനൻ നിൽക്കീടുംസൈന്യക്കൂട്ടത്തെയും കാട്ടിക്കത്രി
യാഗ്രണിയോടേവം ചൊല്ലിനാൻ ॥ കൂരിരുട്ടോടുതുല്യാകാരത്തെല്ലാം
ഉരന്തായിനീ കാണുന്നസൈന്യത്തെ ഭേദംചെയ്യാൻ വെണ്ടുംപ്ര
യത്നമിതെല്ലാമതിനാൽ യാഗംനാശംചെയ്യാലും ॥ ഇതിനെഭേദിച്ചു
ന്നാലവൻ യാഗംമതിയാക്കി നിൻനേരിട്ടുവന്നീടും അതിപാപിയാ
കുന്നവനെന്നതാൽ വധിച്ചീടുക ദിവ്യാസ്ത്രത്താൽ ഭവാൻ ॥ ഇതിനെ
ചൊല്ലുംബന്ധുതൻവാക്കു കെട്ടുംഗദാദിയോടോതിനാൻ ലക്ഷ്മണ
ൻസംഹാരംചെയ്തു രാക്ഷസക്കൂട്ടത്തിൻ ഭംഗംചെയ്യാലും നിങ്ങളി
നിക്ഷണം ॥ മനോവന്ദിതനാകുന്ന ലക്ഷ്മണൻ തന്നുടെഗിരമീവണ്ണം
കേട്ടപ്പോൾ ഇന്ദ്രജിത്തിന്റെ സൈന്യത്തെമർദ്ദിപ്പാൻ ചെന്നെതിരി
ട്ടാരക്കപി ശ്രേഷ്ഠന്മാർ ॥ കുപിതന്മാരായ്നേരിട്ടെതിർത്തീടും കപി
വീരരെവീക്ഷണംചെയ്തപ്പോൾ അഭയന്മാരായ്‌രാക്ഷസരുംനേരെയു
ഭിയാനം ചെയ്തീടിനാർ വേഗത്തിൽ ॥ വായുനന്ദനൻ ദ്രുമമാകു
ന്നൊരായുധം കൊണ്ടുരാക്ഷസന്മാരുടെ കായംതല്ലിത്തകർത്തതി കൊ
പത്തോടായവരുടെ സംഘത്തെ ഭേദിച്ചാൻ ॥ ശക്രജിത്താവും ത
ന്നുടെ സൈന്യത്തെ മർക്കടകുലശ്രേഷ്ഠന്മാർ വന്നേവം അക്രമിച്ചു
വലച്ചതുകേട്ടുടൻ തൽകർമ്മംനിർത്തി പ്രത്യക്ഷനായ്നിന്നാൻ ॥
യാതുധാനേശനന്ദനനും പിന്നെസ്വരഥത്തെക്കൊണ്ടുതേർതെളിപ്പിച്ചു
ടൻ വാതജാദിഭാവം കണ്ടമർഷിത ചേതസ്സായിട്ടവനോടു നേരിട്ടാ
ൻ ॥ അന്നേരംപ്രിയനാകും വിഭീഷണൻ ചൊന്നാൻസൌമിത്രി
യെ വിളിച്ചീവണ്ണം ഇന്ദ്രജിത്തിതായാഗം മതിയാക്കി വന്നുനിൽക്കു
ന്നു കണ്ടുകൊൾകഭവാൻ ॥ യാഗമദ്ധ്യത്തിലെന്യേ മരണമിപ്പാകാ

രിജിത്തിന്നില്ലെന്നറിഞ്ഞാലും വേഗമായത്തു കൊണ്ടിവനെപ്പരലോകം
പ്രാപിപ്പിച്ചീടുക ലക്ഷ്മണ ॥ മുഖ്യബന്ധുവായീടുന്ന രാക്ഷസശ്ലാഘ്യൻ
തന്നുടെ വാക്കുകൾ കേട്ടപ്പോൾ നോക്കിക്കണ്ടഥ ലക്ഷ്മണനായവൻ
നിൽക്കുന്ന ദിക്കിലേക്കായ് ഗമിച്ചീടിനാൻ ॥ ത്വരിപ്പിച്ചുംകൊണ്ടനന്ത
രം സ്നേഹത്തോടൊരുമിച്ചു ഗമിക്കും വിഭീഷണൻ അരിതൻയാഗ
സ്ഥാനവും പേരാലിൻതറയും ചൂണ്ടിക്കാട്ടിക്കൊണ്ടോതിനാൻ ॥
സഖേ ലക്ഷ്മണ ഭൂതപ്രീതിക്കിഹ മഖം ചെയ്തു സമാപിച്ചു പോകയെ
ന്നാൽ അഘശീലനായീടുമിവൻ ദ്രുതം സകലക്കുമദൃശ്യനായ്ച്ചമഞ്ഞീടും ॥
യുദ്ധം ചെയ്തിട്ടിവനെജ്ജയിക്കുവാൻ ത്രിലോകേശനാകുന്ന വിഷ്ണുവും
ശക്തനാകയില്ലായതിനാൽ ക്രതുമദ്ധ്യത്തിൽതന്നെ നിഗ്രഹിക്കേണം
നീ ॥ തുംഗപ്രജ്ഞനാകും സഖാവിൻഗിരമംഗീകാരവും ചെയ്തഥ ല
ക്ഷ്മണൻ സംഗരത്തിന്നു സന്നദ്ധനായ് നിന്നിട്ടിങ്ങിനെ രിപുത
നയനോടു ചൊല്ലിനാൻ ॥ ഇന്ദ്രജിത്തേ വാ യുദ്ധത്തിന്നായ് നിന്നെസ്സ
ന്ദേഹം കൂടാതാഹ്വാനം ചെയ്യുന്നേൻ ॥ വന്നെതിരിട്ടുനിന്നു സമ
രത്തെത്തന്നെ കൊൾക നീ സാമർത്ഥ്യമുണ്ടെങ്കിൽ ॥ ഇതി ലക്ഷ്മണഭാഷി
തം കേട്ടപ്പോളതികോപേന രാവണപുത്രനും രഥത്തെത്തിരിപ്പിച്ചാ
പ്പിതൃവ്യൻറെ സ്ഥിതിയെക്കണ്ടവനോടു ചൊല്ലിനാൻ ॥ താതസോ
ദരനിക്കുലന്തന്നിൽ ജാതനായ്ത്തന്നെ വന്നിട്ടുമീവണ്ണം ഭ്രാതൃന
ന്ദനൻതന്നെയും കൊല്ലിപ്പാൻപ്രീതിപൂർവ്വം ശ്രമിപ്പതു യുക്തമോ ॥ വെ
ദസ്സൂത്രവചന വിശ്വാസമൊന്നാതി സ്നേഹാദിയോ ഭവിച്ചീടുകി
ൽ ഏതൊരു പുമാനീവണ്ണമുള്ളോരു സാധുനിന്ദിത കർമ്മത്തെച്ചെയ്തി
ടും ॥ തന്നുടെ ജനം നിർഗ്ഗുണമായിട്ടുമന്യലോകം ഗുണയുക്തമായിട്ടും
വന്നെന്നാലും സ്വജനത്തെവിട്ടരിതന്നിൽ വിശ്വാസം ചെയ്യുന്നതും യു
ക്തമോ ॥ ശത്രുവും നിജകാര്യത്തിൽ സാഹായ്യം മാത്രമിച്ഛിച്ചു ബന്ധു
തചെയ്തിടും ഓർത്താലും കാര്യം സാധിച്ചാൽ പിന്നനിമ്മിത്രതവിട്ടുനി
ന്നെയും കൊന്നീടും ॥ അരിയെന്നുമറിയായിട്ടല്ലാതെ വരികില്ലെന്നറി
ഞ്ഞാലും ധർമ്മത്തെ ഗുരുപുത്രനിലീവണ്ണം ദ്രോഹം നീ നിരൂപിപ്പതും
നന്നായ്‌വന്നീടുമോ ॥ അത്രനല്ലും നിന്നപ്രിയം ചെയ്യുന്നവൻ ചരി
യെ ചെന്നാശ്രയിച്ചിപ്പോൾ നീ ഇച്ചതി ചെയ്കകാരണം സജ്ജന
ശോച്യനായ്ത്തന്നെ വന്നീടും നിർണ്ണയം ॥ രോഷപൂർണ്ണനായ് ശക്ര
ജിത്തീവണ്ണം ഭാഷിക്കും മൊഴി കേട്ടോരനന്തരം ദോഷലേശമില്ലാത്ത
വിഭീഷണനീഷൽ കൂടാതവനോടുരചെയ്താൻ ॥ ദുഷ്ടമാമകശീലഗു

ണാദികളൊട്ടും നിയ്യിന്നറിയുന്നതില്ലയൊ നിഷ്ഠുരകുല ജാതനെന്നാ
കിലും ക്ലിഷ്ടകർമ്മങ്ങൾ ചെയ്യുന്നവനൊ ഞാൻ ॥*അധർമ്മക്രൂരകർമ്മാ
ദി ചെയ്യുവാൻ രതിയുള്ളവനല്ല ഞാനെന്നതും അധികംകാലമാ
നിച്ചിരുന്നിട്ടും മതിയിൽ തവബോധം ജനിച്ചില്ല ॥ പുരകുള
ത്തൊളസ്ഥലമങ്ങിനെ പരിചിൽ ത്യജിച്ചീടേണമെന്നും പരദാര
പരദ്രവ്യഹാരികൾ പരിത്യാജ്യന്മാരെന്ന വിധിയുള്ളയാൽ ॥ ദുഷ്ടമി
ത്രക്കൂട്ടാമതയും ചെയ്യാനാഗ്രഹം പാരമുള്ള നിൻതാതനെ വിക്രമാദി
ഗുണങ്ങളുണ്ടെങ്കിലും സൽക്കരിക്കാതെ ഞാനിന്നുപേക്ഷിച്ചേൻ ॥
ഇപ്പരിയുന്നിൻദേഹകൃത്തും നിശ്ശമിപ്പോൾതന്നെ നശിക്കുമെന്നുള്ള
തും ഉൾപൂവ്വിൽ ദൃഢനിശ്ചയം ചെയ്തു നീ ക്ഷിപ്രം ലക്ഷ്മണപാർശ്വ
ചെന്നീടുക ॥ ന്യഗ്രോധാന്തികംതന്നിൽ ശമിപ്പതിന്നാഗ്രഹിയ്ക്കേണ്ട
നിശ്ശിനിദ്രമർമ്മതെ ഉഗ്രകർമ്മം തുടർന്നതും വ്യർത്ഥമായ് നിഗ്രഹംതന്നെ കി
ട്ടുംനിനക്കിഹ ॥ ഏവമായ പരോതി നിൽക്കുമാനേരം സാവകാശ
നാസ്സായതനയനും തൃ വലിയരണ്ടാമത്തെ വെടിഞ്ഞവൻ ദേവസാ
ദനെപ്പൂരഞ്ഞറിനാൻ ॥ ക്രൂരവാക്കുകളിവം വിഭീഷണൻ നേരെ
നിന്നുരചെയ്യതുകേട്ടപ്പോൾ ഘോരദൃഷ്ട്യാ പിതൃവ്യനെ നോക്കിക്കൊ
ണ്ടാക്രോശത്തോടായവൻ നിൽക്കുമ്പോൾ ॥ ഹനുമൽഗളം ത
ന്നിൽ കരയേറി ലാനരോഷത്തോടാഹ്വാനം ചെയ്യുറാം മനകൊ
മ്പിന്നാലെപ്പോലടനിൽക്കുന്ന മനുജേന്ദ്രനെക്കണ്ടേവമോതിനാൻ ॥ ഏ
ന്നോടിന്നുപൊരുതുവാൻ സൌമിത്രേ വന്നാവും ദ്രുതംശക്തനെന്നാ
കിൽ നീ വഹിത്തുപത്തെസ്സംഹരിക്കപോലെ നിന്നെ ഞാൻ ഭസ്മമാ
ക്കിച്ചമക്കുവൻ ॥ മുന്നംമൂഢഞാൻ രാത്രിയുദ്ധത്തുകൾ പന്നഗാസ്ത്ര
ത്താൽബന്ധിച്ചുനിങ്ങളെ മണ്ണിടത്തിൽ പതിപ്പിച്ചതും നിനക്കിന്നു
വിസ്മൃതിവന്നെന്നു തോന്നുന്നു ॥ വല്ലാതുള്ളൊരുപദ്രവത്തിൻ സ്മൃതി
തെല്ലന്നാലുമുണ്ടെന്നാലവൻ പിന്നെ ശല്യമേൽക്കുവാനാഗ്രഹിച്ചീട
മൊ കൊള്ളരുതാത്തവൻതന്നെ നീദൃഢം ॥ മമബാണത്തിൻ വീര്യ
മറിഞ്ഞിട്ടും കമതഭേവൻ പിന്നെയുമിങ്ങിനെ സമരംചെയ്യതിന്നു
വരികയാൽ* ശമനാലയന്തന്നിലെല്ലാക്കുവൻ ॥ ഗർജ്ജനമേവം കെ
ട്ടുഫലക്ഷ്മണനജിതമെയ്യനാല്ലുഭിച്ചീടിനാൻ തൽജ്ജയമെവംവാക്കു
കൊണ്ടല്ലാതിന്നാർജ്ജിച്ചീടുകില്ലെന്നറിഞ്ഞീടുക ॥ മാതെല്ലയൊ മുന്നം
നീങ്ങളെയ്യുരജാലന ബന്ധനം ചെയ്യതും കാരച്ചെങ്കിലും ശക്ത
നെന്നാൽ നേരെ പൊരുതും വീര്യമുള്ളവരാക്കയും ॥ ദുഷ്ടമെറികൾ
ചൊല്ലുന്നതൊക്കയും കാട്ടിത്തന്നാലും കർമ്മംകൊണ്ടുംതഥാ ഒട്ടൊ

ത്ഥവാക്കൊതാതെനിൻഗളം വെട്ടിത്തലയന്നിലിട്ടീടുവൻ ॥ ഇത്ഥം
ലക്ഷ്മണൻചൊല്ലുംമൊഴികെട്ടാൽ ഉഗ്രസ്വനായുള്ള നിശാചരൻ ഏ
റ്റവുംകൊപിച്ചാശീവിഷത്തിനൊടൊത്ത ബാണനികരത്തെ വർഷി
ച്ചാൻ ॥ സുമിത്രാത്മജൻ താനുമന്നേരം സമമായ്ത്തന്നെ ബാ
ണംപ്രയോഗിച്ചു അമിതമായുള്ളവിധ വിക്രമം ശ്രമംവിട്ടവർ ചെയ്തു
കൊണ്ടങ്ങിനെ അമർഷാന്വിതന്മാരായിരുവരും സമരത്തിൽകവച
ത്തെ ഖണ്ഡിച്ചാർ ॥ വില്ലിലെന്നല്ല സർവ്വശസ്ത്രത്തിലും തുല്യരായ്ത്ത
ന്നെ നിന്നുപൊരുതുമ്പോൾ തെല്ലുമന്തരം ബാണംതറച്ചീടാതില്ലവ
രുടെ ദേഹത്തിലെങ്ങുമെ ॥ പൂത്തുനിൽക്കുന്ന കിംശുക വൃക്ഷത്തി
നൊടൊത്തിരിക്കുന്ന രണ്ടുശരീരവും യുദ്ധവൈമുഖ്യംകൂടാതെ
നിന്നുനിന്നാരിവണ്ണംബഹുദിനം ॥ തന്നുടെഭൃത്യരൊടും വിഭീഷണ
നൊന്നിച്ചുജസാ രാക്ഷസസേനയെ കൊന്നുകൊന്നൊട്ടൊട്ടൊടുക്കി
ച്ചെന്നീവണ്ണം ചൊന്നാൻ വാനരശ്രേഷ്ഠരൊടന്നേരം ജ്യേഷ്ഠനി
ന്നുപരായണമായിട്ടിരുപ്പുന്നതോർത്തുചഞ്ചലമില്ലല്ലൊ ശ്രേഷ്ഠരെ പ്രഹ
സ്താദികളെ ഹനിച്ചിട്ടുപോലിന്നിവനെയും കൊല്ലുക ॥ സമുദ്രത്തെ
കടന്നിപ്പോൾ ഗോഷ്പദപ്രമാണാംഭസ്സിന്നപ്പുറം പ്രാപിപ്പാൻ ശ്ര
മിക്കാതതുപൊലിഹ നിങ്ങളിസ്സമരം കണ്ടുനിൽക്കുന്നതെന്തഹോ ॥
മൽക്കരംകൊണ്ടീബ്ബാലന്റെ നിഗ്രഹം യോഗ്യമല്ലെന്നിരിക്കിലും
ഞാനിപ്പോൾ നിഗ്രഹിപ്പാനൊരുമ്പെട്ടാൽ കണ്ണിൽനിന്നൽഗമിക്കു
ന്ന ധാരയാൽ ഒരിയും ॥ ഉണ്ണിയാകുമിവന്റെ ശിരസ്സുഞാൻ കണ്ണു
കൊണ്ടൊട്ടും കാണാതിരിക്കുമ്പോൾ ഖണ്ഡിച്ചീടേണമെങ്ങിനെ
യെന്നതുതിണ്ണം ചൊല്ലുകവാനരശ്രേഷ്ഠരെ ॥ ദുഷ്ടനാകുമിവനെസ്സു
മിത്രതൻ ജ്യേഷ്ഠപുത്രൻ ഹനിച്ചീടുന്നിന്നുയാം ശിഷ്ടസൈന്യ സമൂ
ഹത്തെനിങ്ങളും ചെന്നൊട്ടുംവൈകാതെ നിഗ്രഹിച്ചീടുക ॥ ഇതി
രാക്ഷസശ്രേഷ്ഠവചസ്സുകേട്ടതുപൊലെ രണംതുടങ്ങിനാരവർ അതി
ശൌര്യവാനിന്ദ്രജിത്തും നിജ മതികൌശലം സർവ്വവുംകാട്ടിനാൻ ॥
മെഘത്തിനുള്ളിലാദിത്യചന്ദ്രന്മാർ വെഗത്തിൽ പൊയ്മറയുന്നതുപൊ
ലെ രാഘവൻ താനുമിന്ദ്രജിത്തും ശരമാകും പഞ്ജരന്തന്നിൽ മറയു
ന്നു ॥ ഇന്ദ്രസൂര്യന്മാരെപ്പോലെതന്നെ ദ്രുതം പിന്നപ്രത്യക്ഷരായിട്ടും കാ
ണുന്നു ജന്യസാമർത്ഥ്യം കൊണ്ടവർ ബാണത്താൽ തന്നെദിക്കുകളെല്ലാ
മിരുട്ടാക്കുന്നു ॥ ചോരയാകുന്നാലിയന്നാൽ ഉച്ചരം ഭീതികരമായിട്ടൊഴു
കുന്നു സാരമെയാദിമാംസാശികൾ ഇച്ചതി ക്രൂരരെങ്ങുമത്യുഗ്രനാദം ചെയ്യു
ന്നു ॥ കത്തുന്നില്ലൊട്ടുമഗ്നിയും മാരുതൻ തെല്ലുവീശുന്നതുമില്ലാതെ

ല്ലുമെ ഇത്രിലോകം നശിക്കുമെന്നോർത്തുടൻ സ്വസ്തിവാദത്തെച്ചൊ
ല്ലുന്നു സജ്ജനം ॥ ഘോരമാകുന്നയുദ്ധത്തിൽ ശത്രുവിൻ സാരഥി
യെക്കൊലചെയ്യാൻ സൌമിത്രി ശ്ശരനിന്ദ്രജിത്തുന്നതാൻ തന്നെ
സാരഥ്യത്തെയും ചെയ്തു പൊരുതിനാൻ ॥ അപ്പോളമരന്മാർ ക
ണ്ടവനെപ്പാരമൽഭുതപ്പെട്ടതി പരം പൂജിച്ചാർ തല്പനേരംകഴിഞ്ഞ
പ്പോളായവനൊപ്പം യുദ്ധവും സാരഥ്യവും ചെയ്യാൻ ॥ ശക്തി
പൊരാതിരിക്കയാലാഹവശ്രദ്ധയും വിട്ടുനിന്നാനരക്ഷണം തദ്രഥ
ചേർത്ത വാജികളെക്കപിസത്തമൻ ഹനിച്ചാരാത്തക്ഷണത്തിൽ ॥ ഹ
തവാജിയുമായപ്പോളായവൻ രഥത്തിൽനിന്നിറങ്ങികൊണ്ടങ്ങിനെ
പാദസഞ്ചാരിയായ്ത്തന്നെപിന്നെയും മതിതൻധൈര്യം കൊണ്ടുപൊ
രുതിനാൻ ॥ കാച്ചിങ്ങിനെ യുദ്ധംചെയ്തിട്ടവൻ പാരത്തേൻ നിജ
സൈന്യത്തോടിവണ്ണം ഇരുട്ടാകയാലിപ്പോളിസ്സൈന്യവും പരസേന
യുമേതാകമെന്നൊട്ടും തിരിച്ചുയ്പോടറിയുവാനാരാലും നിരൂപിച്ചാ
ൽ കഴിയുന്നതല്ലൊട്ടും ॥ അതുകൊണ്ടിപ്പോളങ്ങുപോയ് ഞാനുത്തമ ര
ഥം സ്വീകരിച്ചിങ്ങുവന്നീടുവാൻ ഇതരികളറിയാതിരിക്കുവാൻ യത്ന
മാനരായ്ത്തന്നെ പൊരുതണം ॥ ഇങ്ങിനെ സ്വജനത്തോട്ടുരചെ
യ്തസ്സംഗരസ്ഥലം വിട്ടു രാവണി തങ്ങടെ പുരംപ്രാപിച്ചതിദ്രു
തമിങ്ങുവന്നാൻ രഥസ്ഥനായങ്ങിനെ ॥ രാക്ഷസേശപുത്രന്റെ
ലാഘവമീക്ഷിച്ചേത്രയും വിസ്മയത്തോടപ്പോൾ ലക്ഷ്മണാദികളെ
ല്ലാവരുമിരപക്ഷം കൂടാതവനെ പ്രശംസിച്ചാർ ॥ പാപമേറുന്നരാവ
ണിയുംതദാ കോപിച്ചങ്ങിനെ യുദ്ധം തുടങ്ങിനാൻ ഉപബാലകൻല
ക്ഷ്മണൻ ദുഷ്ടന്റെ ചാപത്തെയും മുറിച്ചുതള്ളീടിനാൻ ॥ പിന്നെ
യുധനസ്സായവൻ കല്ലാണ്ടാൻ തന്നുടെ ശരം കൊണ്ടതുംലക്ഷ്മണൻ
ഛിന്നമാക്കികളഞ്ഞിട്ടുടൻ നല്ല പൊന്നുകൊണ്ടുള്ള ചട്ടയും ഭേ
ദിച്ചാൻ ॥ സാരഥിയെയുമവ്വണ്ണം ലക്ഷ്മണൻ ധീരതയോടെ നി
ഗ്രഹംചെയ്തപ്പോൾ ആത്തനതന്നെ തെല്ലില്ലാതെ വാഹങ്ങളാരണ
ത്തിന്നുവിഘ്നം വരുത്താതെ തേരും കൊണ്ടുനടപ്പതുകണ്ടപ്പോൾ പാ
രംവിസ്മയം പൂണ്ടാരഖിലരും ॥ അൽഭുതവാഹനാകുമവൻ പിന്നെ
തൽപ്രദേശത്തിൽനിൽക്കും പിതൃവ്യനെ നിർഭത്സിച്ചും കൊണ്ടായ
വൻതൻനേരെയൂറ്റിച്ചീടിനാൻ ബാണസമൂഹത്തെ ॥ സുരകൾ
ങ്ങളിവണ്ണം കണ്ടപ്പോൾ ക്രൂരഭാവമശേഷംവെടിഞ്ഞുടൻ ശരകൊ
ണ്ടുഹനിച്ചാൻ സുതൻതന്റെ രഥവാഹങ്ങളെയും വിഭീഷണൻ ॥
തേരിൽനിന്നുനിലത്തിറങ്ങിയുടൻ സാരമാകുന്ന ശക്തിയെത്തൽ

ക്ഷണം പാരം കോപം കലൎന്നപ്പിതൃവ്യന്റെ നെൎക്കിന്ദ്രജിതാവും പ്രയോഗിച്ചാൻ ॥ സൌമിത്രിദ്രോഹം ചെയ്യുന്നതുകണ്ടപ്പോൾ സുമിത്രാത്മജൻതാനുമാശ്ശക്തിയെ ശ്രമംകൂടാതെ പത്താക്കിഖണ്ഡിച്ചാശ്ശുരസ്ഥലന്തന്നിൽ പതിപ്പിച്ചാൻ ॥ വ്യൎത്ഥമായിട്ടാശ്ശക്തിയെക്കണ്ടുടനതിരോഷം പിതൃവ്യനെക്കൊല്ലുവാൻ നിസ്തുപമമതാംശരത്തെയും തത്രനിന്നിന്ദ്രജിത്തുവിട്ടീടിനാൻ ॥ സൌപാപകാലത്തിൽ പണ്ടുപദേശിച്ച കൌബേരാസ്ത്രത്തെസ്സൌമിത്രിയുന്തദാ തൃപതിജ്ജും ശരത്തെത്തടുക്കുവാൻ കോപത്തോടതിവേഗം പ്രയോഗിച്ചാൻ ॥ ദിവ്യാസ്ത്രരണ്ടും കൂട്ടിമുട്ടിപ്പൊടിഞ്ഞുഭൂമിയിൽതന്നെ വീണതുകണ്ടപ്പോൾ ശസ്ത്രത്തോടറിവുള്ള ദിവ്യാസ്ത്രത്തെസ്സൎവ്വത്തെയും പ്രയോഗിച്ചാരായവർ ॥ ആകാശരണഘോഷം കണ്ടീടുവാനാഗമിച്ച സകലദേവതകളും രാഘവാനുജൻജിതാവായ്‌വന്നീടാമെന്നാകിനാർ സന്ദേഹവാദങ്ങളന്നേരം ॥ ഏതൊരസ്ത്രത്താൽ ദേവാസുരാദിവൈജതാവായ്‌രാവണനുമഹേന്ദ്രനും സാധ്യവായിട്ടാൽ ദിവ്യമാകുംശര മാരണം ചെയ്യാൻ സൌമിത്രിയുംതദാ ॥ ആക്ഷേമത്താൽ തടുക്കുവാൻ വയ്യാതശക്രസംബന്ധിയാകുമാസ്ത്രണത്തെ ആക്കാലം നിജവില്ലിൽ തൊടുത്തുകൊണ്ടിക്കണക്കൊസ്ത്രത്തോടുരചെയ്യാൻ ॥ ധൎമ്മനിഷ്ഠയും സത്യപ്രതിജ്ഞയും നമ്മുടെയഗ്രജനെങ്കിലിന്നു സമരാങ്കംസകലക്ഷ്മണംവിപ്പനിന്നിന്ദ്രജിതാദിയെ നിഗ്രഹിച്ചീടുക ॥ ഇത്ഥംപ്രാൎത്ഥിച്ചുവൈന്ദ്രമാകുന്നൊരസ്ത്രത്തെ പ്രയോഗിച്ചതിവേഗത്തിൽ ശത്രുതൻശിരസ്സാണത്താൽ ശോഭിച്ചുമുത്തമാംഗം മുറിച്ചുപതിപ്പിച്ചാൻ ॥ ഇന്ദ്രജിത്തിൻ നിധനംകണ്ടംബരനിന്നീടും സൎവ്വദേവാദിവൃന്ദവും ദുന്ദുഭിസ്വനത്തോടുചേൎന്നുടൻ മന്ദാരപ്രസൂനത്തെയും വൎഷിച്ചാർ ॥ സന്തോഷത്തോടന്നേരമാദേവഗന്ധൎവ്വാദികളിവണ്ണംചൊല്ലിനാർ അന്തണൎക്കിന്നിഞങ്ങൾക്കുമിന്നു തൊട്ടു ഭീതികൂടാതാകിത്തന്നെയല്ലൊ ॥ തപലക്ഷ്മണനെല്ലാക്കമെലിവണ്ണം ഭവിച്ചീടട്ടെനിത്യമംഗളം അവരവർ മാത്സൌമിത്രിയെസ്തുതിച്ചുവിടം വിട്ടയാനംചെയ്തീടിനാർ ॥ അക്കപികളുമന്നേരം ലക്ഷ്മണ വിക്രമത്തെപ്രശംസചെയ്യുന്ന്യോന്യം തൽകഥതന്നെപിന്നെയും ചൊല്ലിക്കൊണ്ടാക്കൂത്താടിക്കളിച്ചുതുടങ്ങിനാർ ॥ അരിനിഗ്രഹം ചെയ്തസൌമിത്രിയും പരം രക്തമണിഞ്ഞുംകൊണ്ടങ്ങിനെ നരശ്രേഷ്ഠനെക്കാണ്മാൻ വിഭീഷണ കരമാലംബിച്ചാശു പുറപ്പെട്ടാൻ ॥ സാദരമഗ്രജാന്തികെചെന്നുതൽപാദം തൊട്ടഭിവാദ്യവും ചെയ്തുടൻ യാതുധാനനാ

പുത്രവധത്തെത്താനാദിതൊട്ടുണർത്തിച്ചാൻ യഥാക്രമം ॥ ഇന്ദ്രജ
ത്തിന്റെ നിഗ്രഹമീവണ്ണമാവന്നനുജൻ പറഞ്ഞതുകേട്ടപ്പോൾ തന്നു
ടെ തുടതന്നിലെടുത്തുവെച്ചാന്നു മൂർദ്ധാവിലാഘ്രാണിച്ചിങ്ങിനെ ॥
പന്നഗേശകലയാൽ ജനിച്ചോരു തന്നനുജനെസ്സാന്ദ്രം പുണർന്നുട
ൻ കണ്ണിലും മുദാജാനകീവല്ലഭൻ പിന്നതത്രനിന്നീവണ്ണം ചൊ
ല്ലിനാൻ ॥ അതിമായാവിയാകുന്ന രാവണസുതനെ നീ വധിച്ചതി
നെന്നോർക്കുമ്പോൾ ഹൃദയമമവിസ്മയമേത്രയുമധികം വളർന്നീടുന്നു
ലക്ഷ്മണ ॥ ശക്രാദികളും ജയിപ്പുവാൻ വയ്യാതൊരത്യുഗ്രനെ നീ വധി
ച്ചുകൊണ്ടിക്കാലം ത്വദ്ഗ്രഹം മമസർവ്വവും സാധിച്ചെന്നുൾകാമ്പിൽ
ധരിച്ചീടുകബാലക ॥ അരിയാകുന്നരാവണൻതന്നുടെ കരമാകുന്ന
തിന്ദ്രജിത്താകുന്ന സുരനാഥജിത്തിന്നുമരിക്കയാൽ നിരമിത്രനായ്
ത്തന്നെ ഭവിച്ചു ഞാൻ ॥ നാഥനായ് നീ ഭവിക്കകൊണ്ടിന്നു ഞാൻ സീ
തയെയുംലഭിച്ചീടുംനിർണ്ണയം ആധികൂടാതെരാവണനദ്യതാൻ വീത
പ്രാണനാക്കീടുവൻ ലക്ഷ്മണ ॥ ഇത്ഥംചൊല്ലിസ്സുമിത്രാതനയന്റെ
ശസ്ത്രപീഡകളൊക്കെശ്ശമിപ്പിപ്പാൻ വൈദ്യകാരിൽ വച്ചുത്തമനാ
യീടുംഭൃത്യനെ വിളിച്ചവനോടുചൊല്ലിനാൻ ॥ ശരംകൊണ്ടതിമാത്രമ
നുജന്റെ ശരീരംവ്രണപ്പെട്ടുകിടക്കുന്നു നിരുപദ്രവനാക്കിദ്രുതം നി
ന്നെന്നരികിൽ കൊണ്ടുവന്നാലുംവാനര ॥ ജന്യത്തിന്നുഗമിച്ചവ
രൊക്കയും ഭിന്നഗാത്രരായ്ത്തന്നെവരികയാൽ ഇന്നിവർക്കുള്ളൊ
രുപീഡയും നന്നായ്തീർത്തിങ്ങുകൊണ്ടുവന്നീടണം ॥ കല്പിച്ചുള്ളവാ
ക്കീവണ്ണം കേട്ടുടൻതൽപ്രതികാരം ചെയ്താസ്സുഷേണനും ക്ഷിപ്രം
നിർവ്രണരാക്കീട്ടവരോടൊത്തപ്രദേശത്തിൽചെന്നു നിന്നീടിനാ
ൻ ॥ രാഘവന്നരികത്തു സുഖമായിട്ടാഗമിച്ചോരനുജനെക്കണ്ടു
പ്പോൾവ്യാകുലംവിട്ടധികമുത്സാഹനാരാഘവൻതത്രവാണരുളീടിനാ
ൻ ॥ ആടലോടരണാങ്കണന്തന്നിൽ നിന്നോടിപ്പോയ നിശാചര
രൊക്കയും പേടിച്ചുംകൊണ്ടവിടെച്ചെന്നിക്കഥാ വാടീടും വദനത്തൊ
ടുണർത്തിച്ചാർ ॥ തമ്പുരാനെ ദശകന്ധരതവവയ്മ്പനാകും സുത
നെയുംസോദരൻ അമ്പയപ്പിച്ചു സൌമിത്രിയെക്കൊണ്ടിന്നായമ്പി
നൊടെ മൃതഗാത്രനാക്കിനാൻ ॥ ഏവംഭൃത്യവചസ്സുകേട്ടത്രയും
രാവണൻ ഖിന്നമാനസനായ്‌ത്തദാ ദേവരാജജേതാവിൻ ഗുണങ്ങ
ളോർത്താവലാതിവാക്കോതിത്തുടങ്ങിനാൻ ॥ ഹാഹാവത്സസമസ്ത
ഗുണാകരബാഹുവിക്രമാൽ ദേവേന്ദ്രൻതന്നെയും ആഹവത്തിൽ
ജയിച്ചിട്ടിരുന്നോനിൻ ദേഹമെങ്ങിനെ നഷ്ടമായ്തീർന്നതാൽ ॥ ഏ

ന്നായുധനിൻജനനിയെയും പിന്നസ്സുന്ദരിയാകും ഭാൎയ്യയെയുംതഥാ
നന്ദനസുഖമെയൈശ്വൎയ്യരാജ്യാദിയുമിന്നുപെക്ഷിച്ചുവിട്ടല്ലൊപോയിനീ ॥
പുത്രസംഗ്രഹണ മൊരൊന്നായുരന്നൊരതൊന്നു രാവണൻപിന്നെ
യുംപിന്നെയും ദുഃഖിതനായ് പ്രലാപിച്ചുടനെത്രയും ചിത്തകൊപത്തൊ
ടിവണ്ണം ചൊല്ലിനാൻ ॥ ആയതാക്ഷിയായിട്ടുന്ന സീതയെ മായ
കൊണ്ടെല്ലാമതുതൻ കൊന്നതും ആയവളുടെരമ്യതരമാകുംകായം
സത്യമായ്ഖണ്ഡനം ചെയ്യുവൻ ॥ ഖാംഗം കല്ലൊണ്ടിവണ്ണം ക
ഥിച്ചവൻ വൎഗ്ഗവാണിവസില്ലുമുദ്യാനത്തിൽ ശീഘ്രം ചെന്നാ
ജാനകകുമാരിതൻ നിഗ്രഹത്തിന്നുപാണെതുടുത്തിടിനാൻ ॥ കഷ്ടംസാ
ഹസംചെയ്യരുതെ നിശ്ചന്നിഷ്ഠബന്ധുക്കൾ ചൊല്ലുന്നതൊന്നുമെ
കെട്ടീടാതെഹനിപ്പാൻവരുന്നതും ശിഷ്യയാകുന്ന സീതകണ്ടെത്ര
യും ॥ ഭീതിയുംഗാത്രവെപഥുവും പര മാധിയും പൂണ്ടിവണ്ണമുര
ചെയ്യാൾ എത്രയും സംശയമില്ലിവനിന്നെന്നെ പ്രാണനാഥൻറ പ
ത്തനെചെത്തിടും ॥ ഹനൂമൽഗളംതന്നിൽ കരെറിത്തൊൻ മനുജെ
ന്ദ്രനൊടന്നുചെന്നാകിൽഇനിക്കുവാഹ്യവിധമായുള്ളമനസ്താ
പം ഭവിക്കുമൊ ഹാകഷ്ടം ॥ ഇഷ്ടവാക്കിനൊക്കകൊതിരുന്നതും ക
ഷ്ടകാലത്തിൻവൈഭവമാകണം ഒട്ടും ശങ്കയില്ലെനിക്കിതെ ഹേതുവാ
യിട്ടിട്ടുരഘുവംശവിനാശവും ॥ ഇത്ഥംദേവിയും കെണുചൊല്ലി
ട്ടമ്പൊടംബുദ്ധിയുള്ളു സുപാൎശ്വനിശാചരൻ സത്വരം സപാമിത
ന്നെതടുത്തുകൊണ്ടിത്തരം ബഹുമാനിച്ചുണൎത്തിച്ചാൻ ॥ ഉഗ്രവീൎയ്യ
ഭവാനിതരുണിയെ നിഗ്രഹിക്കുന്നതൊട്ടും ശരിയല്ല നൊക്കിക്ക
ണ്ടാലുമിന്നിവാംതന്നുടെ വിഗ്രഹത്തിൻ സുഭഗതമൊക്കയും ॥ താ
മസകാതടിയങ്ങളൊടൊന്തൊരാമനെ ഭവാൻ നിഗ്രഹിച്ചിന്നിഥ
താമരാക്ഷിയായിട്ടുമിവളൊന്നുതാമസിപ്പതുകാണ്മാൻകൊതിക്കുന്നെ
ൻ ॥ അപ്പൊഴതു കെട്ടഥരാവണൻ തൽപ്രദെശം വിട്ടപ്പൊഴെ ചെ
ന്നുടൻ അല്പമല്ലാത്ത മൂലബലത്തെക്കണ്ടിപ്രകാരമവരൊടു ചൊല്ലി
നാൻ ॥ മമപ്രീതികിട്ടീടുവാൻനിങ്ങളും ഗമിച്ചീടെണമിക്ഷണത്തിൽ
തന്നെസമരെരിപുനിഗ്രഹം ചെയ്യുമെൻറ സുമഹൽസങ്കടത്തെയും
തീൎക്കണം ॥ ഇത്ഥംചൊല്ലിദ്ദശമുഖനന്നെരം യാത്രയാക്കിനാൻമൂ
ലബലത്തെയും ഭൃത്യാശാസനംകെട്ടവരും തദായുധസന്നദ്ധരാ
യ്ഗമിച്ചീടിനാർ ॥ അന്ധതാമിസ്രാണവരുംഗ്രത്താ രാമന്നന്തികത്തിൽ
ഗമിച്ചാരന്നേരം ഗാന്ധൎവ്വാസ്ത്രത്താൽ സൎവ്വജനത്തെയും സ്വാന്ത

ഭ്രഷ്ടരാക്കീടിനാൻ രാഘവൻ ॥ നോക്കീടും ദിക്കിലൊക്കയും രാഘവ
വിഗ്രഹംതന്നെ കാണുകയാലായവർ നിൽക്ക നിൽക്കെന്നുരച്ചുകൊ
ണ്ടന്യോന്യം പൊരുതുള്ളൂ മരണത്തെപ്രാപിച്ചാർ ॥ കണക്കില്ലാ
തെവന്നോരു സൈന്യത്തെ ക്ഷണത്തിൽ ക്ഷയിപ്പിച്ചതു കണ്ടപ്പോൾ
രണകൗശലം ശ്ലാഘിച്ചമരന്മാർ പ്രണതന്മാരായിനിന്നു സ്തുതിചെ
യ്താർ ॥ മൂലസേനാവിനാശമീവണ്ണം ചാലെക്കേട്ടു ഭരാക്ഷസനാ
രിമാർ ആലയംതോറും നിന്നുകൊണ്ടിങ്ങിനെ ബാലകന്മാരോടൊത്തു
മുറയിട്ടാർ ॥ പതിതൻമൃതിവന്നു നമുക്കെന്നും സുതരൊക്കെനശിച്ചു
നമുക്കെന്നും ഹതബന്ധുവായ്പ്പോന്നല്ലോനാമെന്നും . വിധിതന്നെനമു
ക്കിതെന്നും ചൊന്നാർ ॥ ചെച്ചയില്ലാത്തശൂർപ്പണഖ ചൊന്ന പച്ച
ക്കാമസമനാകുംരാമനെ ഇച്ഛിച്ചെന്നതു മൂലമിസ്സങ്കടം നിശ്ചയമാ
യ്ഭവിച്ചെന്നും ചൊല്ലിനാർ ॥ നമ്മുടെ കുലനാശം വരുത്തുവാനി
മ്മഹാപാപയാകുന്ന കാരണം തന്മൂലമല്ലെ രാവണൻരാമന്റെ
പെണ്മണിയെച്ചെന്നാശു ഹരിച്ചതും ॥ ഖരാദിശ്രേഷ്ഠരാക്ഷസന്മാ
രുടെ മരണത്തെ ശ്രവിച്ചിട്ടും രാവണൻ അരിതന്നുടെസാമർത്ഥ്യമൊ
ട്ടുംതാനറിഞ്ഞില്ലല്ലോ ദുർബുദ്ധിമാനായിട്ടും പരമസ്നേഹംകലർന്നവിഭീ
ഷണനുരചെയ്തതും സ്വീകരിച്ചില്ലല്ലോ ॥ രക്ഷിതാവായിട്ടാരുനമു
ക്കിപ്പൊളിക്ഷിതിയിൽ ഭവിക്കും നിനയ്ക്കുകിൽ രക്ഷോവല്ലിയാകുംസീത
നിമിത്തമീ രാക്ഷസകുലം നാശത്തെപ്രാപിക്കും ॥ ഇത്യാദിപ്രലാപ
ത്തെപലവിധം തരുണിമാർചെയ്തുപിന്നെയും ഹസ്തംകൊണ്ടുത
ൻവക്ഷസ്സടിച്ചതി മാത്രമുച്ചത്തിലങ്ങിനെ രോദിച്ചാർ ॥ സ്ത്രീകളൊ
ക്കെ ഗൃഹംതോറും നിന്നേവം ശോകത്താൽപ്രലാപിപ്പതുകേട്ടപ്പോൾ
ലോകരാവണനാകുന്നരാവണൻ വ്യാകുലം പൂണ്ടുനിന്നാനക്ഷണം ॥
പിന്നെധൈര്യമവലംബിച്ചിങ്ങിനെചൊന്നാൻ ശേഷിച്ച സൈന്യ
ത്തൊടീവണ്ണം സ്യന്ദനം നിങ്ങൾകൊണ്ടുവന്നീടണമിന്നുഞാൻതന്നെ
യാത്രചെയ്തീടുന്നേൻ ॥ എന്നീവണ്ണമുള്ളാജ്ഞകേട്ടായവർ ചെന്നു
തേരുംകൊണ്ടാഗമിച്ചീടിനാർ ചന്ദ്രഹാസമെടുത്തുഭരാക്ഷസ മന്ന
വൻതാനും സ്യന്ദനമേറിനാൻ ॥ തൂര്യവർഗ്ഗവുമായുധധരന്മാരായത്യ
ട്ടഹാസം നടിച്ചുപുറപ്പെട്ടാർ മൃത്യുസൂചകദുർന്നിമിത്തങ്ങളും തത്രകണ്ടു
തുടങ്ങിപലവിധം ॥ നിമിത്തത്തെ നിനയ്ക്കാതെരാവണൻ സമര
സ്ഥലംപ്രാപിച്ചുടൻതന്നെ സമസ്തഹരിസേനയെയുംപരം വിമർദ്ദിച്ചു
വലച്ചുതുടങ്ങിനാൻ ॥ ഹരിസേനയെരാവണനീവണ്ണം ശരനിർഭിന്ന
ഗാത്രരാക്കുന്നതും നിരീക്ഷിച്ചുടൻ സുഗ്രീവനാശുകോപിച്ചൊരു ഭൂധരത്തെ

ത്താനും വധിച്ചാൻ ॥ സൈന്യമൎദ്ദനംകണ്ടുവിരൂപാക്ഷൻ ചെന്നു യുദ്ധരണവുംതുടങ്ങിനാൻ അന്നേരത്തവൻതന്റെ ഗജത്തെച്ചെന്നൊന്നടിച്ചു ഹനിച്ചാൻകപീശ്വരൻ ॥ വാളും ചൎമ്മവുംകയ്ക്കൊണ്ടു രാക്ഷസനാലസ്യം തെല്ലുംകൂടാതുടൻതന്നെ ബാലിസോദരൻ തന്റെപുരൊഭാഗേകാളും കൊപേന ചെന്നു നിന്നീടിനാൻ ॥ അല്പനേരംരണമവർ തങ്ങളിലൊപ്പമായ്ത്തന്നെ ചെയ്തുടനെത്രയുംകെല്പുഴന്നൊരുവാനര രാജനാസപ്ലവിഷ്ടനെ നിഗ്രഹിച്ചീടിനാൻ ॥ അതുകണ്ടിട്ടമൎഷിതനായുള്ളൊരതി ദുഷ്ടമഹോദരൻ തന്നെയും വധിച്ചപ്പോൾ ദിവാകരപുത്രനെസ്തുതിചെയ്താരമരസിദ്ധാദികൾ ॥ ഇത്ഥമായവരും മൃതനായപ്പൊളാത്തകൊപം മഹാപാൎശ്വനെന്നുള്ള നക്തഞ്ചാരിയുമംഗദന്നന്തികെ സത്വരംചെന്നു യുദ്ധം തുടങ്ങിനാൻ ॥ ബഹു വിക്രമിയാകുന്നൊരംഗദൻമഹാപാൎശ്വ നിശാചരൻതന്നെയും നിഹനിച്ചുടൻ സന്തുഷ്ടചിത്തനായ്സ്വഹൃൽ സന്നിധൌശോഭിച്ചുമെവിനാൻ ॥ വിരൂപാക്ഷാദി രാക്ഷസശ്രേഷ്ഠന്മാർ പരലൊകപ്രവിഷ്ടരായുണ്ടപ്പോൾ സുരവൈരിദശമുഖൻ കൊപത്തൊടുരചെയ്താൻ സ്വസാരഥിയൊടെവം ॥ സീതാകാന്തന്നരികത്തെല്ലായ്പ്പൊഴും സൂതനീരഥംകൊണ്ടുപൊയീടുക ഞാനതിദ്രോഹത്തെച്ചെയ്യുവന്റെ ഗളം ഛെദിച്ചല്ലാതെ പിന്തിരികില്ലെന്നാൻ ॥ അറിവില്ലാത്ത രാവണനീവണ്ണമുരചെയ്ത വചനത്തെക്കെട്ടുടൻ നരപാലസുതനാകും രാമന്റെ പുരൊഭാഗത്താക്കീടിനാൻ തേരവൻ ॥ അരിസൈന്യത്തിന്മൎദ്ദനം ചെയ്തുകൊണ്ടരികിൽതന്നെ വന്നദശാനനൻ മരുവുന്നതുകണ്ടഥരാമനും ശരത്തെത്തൊടുത്തുദ്യുക്തനായ്നിന്നാൻ ॥ ക്രുദ്ധനായ്ത്തദാ രാഘവന്റെ നെരെശ്ശസ്ത്രവൎഷംതുടൎന്നാൻ ദശഗ്രീവൻശാത്രസ്സൎവം വരുത്താതെരാഘവൻ കത്തിയമ്പുകൊണ്ടാക്കയും ഖണ്ഡിച്ചാൻ ॥ ഉൎവ്വീനാഥസുതനാകും രാമനും ശീൎവ്വാണാരിയായിട്ടുംദശാസ്യനും സവ്യദക്ഷിണമാൎഗ്ഗേണ യുദ്ധത്തിൽ സൎവ്വസാമൎത്ഥ്യവും തത്രകാണിച്ചാർ ॥ ഭാസുരതരഗാത്രനായിട്ടുന്ന കൊസലെന്ദ്രനെ നിഗ്രഹച്ചീടുവാൻവാസവാരിയായിട്ടുന്നരാവണനാസുരാസ്ത്രം പ്രയൊഗിച്ചാനന്നേരം ॥ വ്യാഘ്രപന്നഗസിംഹഗൃദ്ധ്രാദിതൻവിഗ്രഹത്തെധരിച്ചുംകൊണ്ടൊസ്സുരാഉഗ്രതയൊടെ രാഘവനിഗ്രഹമാഗ്രഹിച്ചു വരുന്നതുകണ്ടപ്പോൾ ॥ വഹ്നിദെവതമാകുംശരം രാമൻതന്നിരസനംചെയ്വാൻ പ്രയൊഗിച്ചചന്ദ്രസൂൎയ്യാദിരൂപമായമ്പുകളും ചെന്നരിശരസംഹാരവുംചെയ്തു ॥ അദ്രി

വ്യാസ്ത്രവും വ്യർത്ഥമായ്ക്കണ്ടുടൻ രൌദ്രാസ്ത്രത്തെപ്രയോഗിച്ചു രാവണ
ൻ ചിത്തഭ്രാന്തികൂടാതത്തും രാഘവൻ പ്രത്യസ്ത്രത്താൽതട്ടിത്തുകൊ
ണ്ടീടിനാൻ ॥ പ്രവരതരദിവ്യാസ്ത്രവർഷം ചെയ്യുവരിവണ്ണം യുദ്ധം
ചെയ്തീടുമ്പോൾ അവകാശവുമുണ്ടാക്കിലക്ഷ്മണൻ പ്രവേശിച്ചാനരി
ജയകാംക്ഷയാ ॥ കല്യനാകുംരജനീചരേശന്റെ വില്ലും സാരഥിയും
ധ്വജമെന്നിവയെല്ലാമൊരു കൊണ്ടായുധം വർഷിച്ചിട്ടില്ലാതാക്കിനാൻ
വീഴ്ത്തുവാൻലക്ഷ്മണൻ ॥ രഥയോജിതവാജികളെത്തദാ ഗദകൊണ്ടു
ഹനിച്ചു വിഭീഷണൻ അതുകണ്ടതികോപേന സോദരമൃതിചെയ്യാൻ
ക്ഷിതിതന്നിൽനിന്നവൻ ॥ ശക്തിയെപ്രയോഗിച്ചാനതു കണ്ടിട്ടുഗ്ര
യും കോപത്തോടെ സൌമിത്രിയും പത്രാ വച്ചശരത്രയംകൊണ്ടതും
കൃത്തമാക്കിക്കളഞ്ഞീടിനാൻത്രിധാ ॥ ലംഘിപ്പാൻ കഴിയാതതാ
തശക്തിയെലങ്കാനായകൻ പിന്നയുംകൈക്കൊണ്ടാൻ ശങ്കവിട്ട
ഥസൌമിത്രിയും ബാണസംഘവർഷത്താൽ ക്ഷുരിരിട്ടുണ്ടാക്കി ॥ സ
ഖാവാകും വിഭീഷണനെദ്ദൂരമകലത്താക്കി രക്ഷചെയ്തീടിനാൻ അ
കതാരിലതിക്രോധം പൂണ്ടവൻ രഘുനാഥസഹജനോടോതിനാൻമ
ത്സഹജന്റെ രക്ഷചെയ്തീട്ടവാനതുസാധിച്ചാതലക്ഷ്മണനിന്നെഞാൻ
ദുസ്സഹമാകുമീശ്ശക്തിയാൽതന്നെനിസ്സന്ദേഹംഹനിക്കുവനിക്ഷണം ॥
എന്നു ചൊല്ലിപ്രയോഗിച്ചു ലക്ഷ്മണൻതന്നുടെ നേരെയായിട്ടാശ്ശക്തി
യെത്തന്നെരത്തതുകണ്ടുടൻ രാമനും ഖിന്നചിത്തനായ്മംഗളംപ്രാ
ർത്ഥിച്ചാൻ ॥ ശക്തിവന്നുപതിച്ചപ്പോൾ സൌമിത്രികൃത്തമൂല മ
ഹീരുഹത്തെപ്പോലെ ആർത്തനായ്പതിച്ചങ്ങോട്ടുമിങ്ങോട്ടും പാർത്തല
ത്തിലുരുണ്ടുതുടങ്ങിനാൻ ॥ സോദരമേവം കണ്ടതികഷ്ടമെന്നോതിത്ത
ത്രയഗ്രാന്ത്യനൊരു പരം ഖേദത്തോടെവസിച്ചിട്ടുടൻതന്നെ ജാത
ധൈര്യനായ്നിന്നുരഘുപതി ॥ പിന്നെയുംരോഷത്തോടെ ദശമു
ഖനോടന്നിച്ചങ്ങിനെ യുദ്ധം തുടങ്ങിനാൻതദന്യോന്യം ജീവഹാനി
വരുത്തുവാൻതന്നെ വാഞ്ഛിച്ചിരുവരുംമേവിനാർ ॥ മാനശാലിയാ
യിട്ടുന്നരാഘവൻ വാനരന്മാരോടെവമരുൾചെയ്യാൻ ഞാനും രാ
വണനുംകൂടിത്രതലെ നൂനംമേലിൽ വസിക്കില്ലിതുസത്യം ॥ സ്വ
സ്ഥചിത്തരായ്നിങ്ങളെല്ലാവരും യുദ്ധഘോഷത്തെകണ്ടു നിന്നീടു
കിന്നിദ്ദിവസം ജനകജയെക്കട്ടൊരിദ്ദശമുഖൻ തന്നെഹനിക്കുവൻ ॥
അപ്രമേയനായീടുന്ന രാഘവനിപ്രകാരംപ്രതിജ്ഞയും ചെയ്തുടൻത
ൽശരവർഷത്താൽ ശത്രുവെത്തൽപ്രദേശനിന്നാട്ടിപ്പായിച്ചാ
ൻ ॥ രാക്ഷസേശൻ പലായനംചെയ്തപ്പോൾ സക്ഷതദേഹനായ്

തുവീട്ടുന്ന ലക്ഷ്മണനെക്കണ്ടൊൽപ്രലാപത്തോടക്ഷിതിയിൽ വസി
ച്ചുംഭഗവാനെ ॥ ദുഃഖംചെയ്യുന്നേരം സുഷേണനാം പാൎശ്വത്തിൽചെ
ന്നുവെഗേന രാമനെ വിശ്വാസംവരുമാറുള്ള വാക്കുകൊണ്ടാശ്വസി
പ്പിച്ചനന്തരമായവൻ ॥ ഔഷധങ്ങളെക്കൊണ്ടുവന്നീടുവാൻ പ്രെഷ
ണംചെയ്യാറ്മാരുതപുത്രനെ ഭാഷണംകെട്ടമാത്രം പവനജനീഷൽ
വിട്ടുതാന്മുന്നം ഗമിച്ചോരു ॥ പൎവ്വതംതന്നിൽ ചെന്നുടനൌഷധം
സൎവ്വമുള്ളമഹീധരശൃംഗത്തെ ചൊവ്വോടെ കയ്യിലാണ്ടായവൻ വെ
ഗത്തൊടുപ്പിന്നാഥ സമീപെവന്നീടിനാൻ ॥ വൈദ്യശാസ്ത്രനിപു
ണൻ സുഷേണൻചെന്നാൎത്തിതീൎപ്പാൻ വിശല്യകരണിയെഹ
സ്ത്യൂചെത്തുടൻ മൎദ്ദിച്ചുനാസയിൽ വീഴ്ത്തിതൽക്ഷണം തൽ
പീഡനീക്കിനാൻ ॥ ശക്തികൊണ്ടുള്ളശല്യം തീൎന്നായവൻതത്രവ
ന്നുളു കണ്ടഥ രാമനാവിർഭാനാകും സുഷേണനെയും വായുപുത്ര
നെയും വളരെപ്രശംസിച്ചാൻ ॥ സഹജൻതയ്കൽവാത്സല്യത്തോ
ടഥസഹസാ ദെഹത്തൊടണച്ചുങ്ങിനെ സപ്രഹൎഷംകൊണ്ടനുജ
ന്റെ ദെഹത്തെസ്സഹസ്തേനമന്ദം തലൊടിനാൻ ॥ ശല്യനിൎമ്മു
ക്തനായസൌമിത്രിയും ചൊല്ലിനാൻ നിജജ്യെഷ്ഠനൊടന്നേരം തെ
ല്ലും വൈകാതരിയെക്കൊലചെയ്യാനുള്ളയത്നം ഭവാനിപ്പൊൾചെ
യ്യേണം ॥ ഭാൎയ്യാഹൎത്താവിൻനിഗ്രഹം ചെയ്യുമെന്നായ്യസത്യവും
ചെയ്യില്ലയോഭവാൻ സൂൎയ്യനസ്തമിക്കുന്നതിൻ മുൻപിലിക്കാൎയ്യം
ചെയ്താപ്രതിജ്ഞ സാധിച്ചാലും ॥ അനുജഗിരമീവണ്ണം കെട്ടടന
നുജെന്ദ്രനായീടുന്നരാമനും അന്നെരമൊന്നാചെയ്തുരണാങ്കണെധനുഷ്പാ
ണിയായ്ചെന്നുനിന്നീടിനാൻ ॥ അന്യസ്യന്ദനന്തന്നിൽ കരെ
റിക്കൊണ്ടന്നെരം തത്രരാക്ഷസാധീശനാം വന്നുടൻ പാരംരുഷ്ടനായ്രാ
മന്റെമുന്നിൽ ചെന്നുശിലീമുഖംവൎഷിച്ചാൻ ॥ ധീരനാകുന്നരാഘ
വനങ്ങൊട്ടും നാരാചങ്ങളസംഖ്യം പ്രയോഗിച്ചനെരിട്ടായവരിങ്ങി
നെ തങ്ങളിൽഘോരമായ്ത്തദാ യുദ്ധം തുടങ്ങിനാർ ॥ തെൎത്തട
സ്ഥിതനായ്ദശവക്ത്രനും പാൎത്ഥിവസ്ഥനായ്രാമനുമീവണ്ണം യുദ്ധം
ചെയ്യുന്നതുകണ്ടുമഹേന്ദ്രനും യുക്തമല്ലിതെന്നുള്ളിലുറച്ചുടൻ ॥ മാത
ലിയെവിളിച്ചുതൻ തെരുടനാദരെണ കൊടുത്തയച്ചീടിനാൻ തു
ഭിതെയശ കല്പനകൊണ്ടുടൻഭൂതലെവന്നു മാതലിയുംചൊന്നാ
ൻ ॥ തെരുകൊണ്ടിഹദേവെന്ദ്ര കല്പനാകാരണമാഗമിച്ചേൻ രഘൂ
ത്തമതെരാരൊഹിച്ചാലും വെഗംഭവാനിതിൽ സാരഥ്യത്തെയും ഞാ
ൻതന്നെചെയ്തീടാം ॥ ഇതിമാതലിചൊന്നതു കെട്ടപ്പൊളതിനെ

ച്ചെന്നഭിവാദ്യം ചെയ്തുടൻ നതകന്ധരനായ്ക്കലം വച്ചതിലധിരോഹ
ണംചെയ്താൻരഘുപതി ॥ ഘോരമായുള്ളൊരായോധനമപ്പോളാരം
ഭിച്ചാരനുപമമായ്ത്തന്നെ ചാരണനൊട്ടുള്ളസ്ത്രമയയ്ക്കയും വാരണം
പ്രത്യസ്ത്രംകൊണ്ടുചെയ്കയും ॥ ഭീതികൂടാതിവണ്ണം രണമവർ ചെയ്തി
ട്ടൊരനന്തരം രാവണൻരാമൻെറ കേതുഖണ്ഡിച്ചനേകശരം കൊണ്ടാ
മാതലിയെയും പാരം വലപ്പിച്ചാൻ ॥ അക്കർമ്മംദശഗ്രീവൻെറ ക
ണ്ടപ്പൊൾസ്വർഗ്ഗവാസികളും കപിവർഗ്ഗവുംഉൾക്കാമ്പിൽ പരം ഭീ
തിപൂണ്ടങ്ങിനെയനാകി ദുഃഖിതരായ്ത്തന്നെമെവിനാർ ॥ അപ്പോ
ൾ ശ്രീരാമചന്ദ്രനരക്ഷണമുൾപ്പൂവിൽഖിന്നഭാവം നടിച്ചുടൻസ
ഭ്രൂകുടീംവളച്ചുകുപിതനായ്ക്കല്പാന്ത ക്രൂരരുദ്രസമം നിന്നാൻ ॥ അതു
ല്യമായവന്നരാമൻെറ വക്ത്രമന്നേരം സർവ്വഭൂതങ്ങളുംവിത്രസ്തന്മാ
രായ്‌രാവണനും തഥാ ചിത്തചാഞ്ചല്യം പാരമുളവായി ॥ വിമാന
സ്ഥിതരായുള്ളവരും ദേവപ്രമുഖ ജനസംഘമശേഷവുംഭയമായ്ത്ത
ന്നെനിന്നവർചെയ്യുന്ന സുമഹത്സമരംകണ്ടുചൊല്ലിനാർ ॥ രാ
മരാമജയിക്കെന്നുദേവാദിവ്യോമസ്ഥന്മാർ വദിച്ചുതുടങ്ങിനാർ കെ
മരാവണനീജയിക്കെന്നവർ പ്രേമത്തോടസുരന്മാരുംചൊല്ലിനാർ ॥
മൊളിൽനിൽക്കം സകലരുമിവണ്ണം ചാലെചൊല്ലുന്നനെരം ദശ
മുഖൻവ്രീളകൂടാതെ ഭീകരമാകുന്നശൂലം കയ്യിലാണ്ടരിയൊടുരചെയ്താ
ൻ ॥ പട്ടതാനിനക്കുണ്ടെങ്കിൽശൂലം തട്ടീടുകമാനുഷനിന്നും
ചൊടിച്ചങ്ങിനെ ചൊല്ലിദ്ദശാനനൻ മടിച്ചീടാതെവിട്ടാനാശ്ശൂല
ത്തെ ॥ വലിച്ചായവൻ വിട്ടോരശ്ശൂലവുംജ്വലിച്ചുനഭസിവരുന്നതു
കണ്ടിട്ടുംചലിച്ചീടാതെ രാമൻ ശരാസനം വളച്ചുശൊട്ടുംബാണം
തെന്നവർഷിച്ചാൻ ॥ ശരമൊക്കെയുംശൂലമന്നേരം കരിയാക്കിച്ചമച്ച
തുകണ്ടുടൻ സുരനായകൻതന്നൊരു ശക്തിയെക്കരതാരിൽ ധരി
ച്ചുഹരാമനും ॥ അതുകൊണ്ടാദ്ദശഗ്രീവശ്ശൂലത്തെ ഹതമാക്കിദ്ദ്രുതമ
വൻതന്നെയും ശതബാണംവലിച്ചുവിട്ടെത്രയും ഗതധൈര്യനാക്കി
ത്തലതാഴ്ത്തിച്ചാൻ ॥ മന്ദഹാസത്തെച്ചെയ്തഥരാഘവൻപിന്നെപ്പങ്ക്തി
മുഖനൊടുരചെയ്താൻ മനാതങ്ങളില്ലാത്തതരം നൊക്കിവന്നുകാ
നനെ ചൊരനെപ്പോലെ നീ ഖിന്നയാകുംപ്രിയയെബ്ബലാൽക്കരിച്ചു
ന്യായെനകരസ്ഥമാക്കീട്ടിപ്പൊൾ ധന്യൻശൂരൻ ഞാനെന്നുനടിപ്പു
തും നന്നായവൈശ്രവണാനുജത്മതെ ॥ ഭിന്നമര്യാദനെല്ലുജനിയ്ക്കി
പ്പൊളെന്നുടെ ദൃഷ്ടിഗൊചരനാകയാൽ മുന്നം ചെയ്യൊരുകർമ്മഫലം
നിനക്കിന്നുതന്നീടാം സ്വീകരിച്ചീടുക ॥ മാമകശരനിർഭിന്നഗാത്രനാ

യ്ഭൂമിയിൽ ശയിച്ചീടുന്നനിന്നെയുംഗൊമായുമുതലായുള്ള ജന്തുക്കൾ
സാമൊദമൊടെന്നും ഭക്ഷണംചെയ്യുമിട്ടും ॥ ഇത്ഥമൊരൊന്നരുൾചെയ്തു
രാഘവനസ്ത്രവൎഷം ചെയ്തപ്പൊൾദശാനനൻ തെൎത്തടത്തിലായുധ
പീഡിതഗാത്രനായുരു മന്ദനായ്മെവിനാൻ ॥ നാഥന്റെതൻപാരവ
ശ്യത്തെക്കണ്ടുടൻ സൂതനും നിജധൎമ്മപ്രകാരെണ ബാധ കൂടാതെദി
ക്കിലാസ്യന്ദനം വീതസന്ദെഹം കൊണ്ടുപൊയ്നിൎത്തിനാൻ ॥ സാ
രഥിയൊടുബൊധമുണ്ടായപ്പൊൾ പാരം കൊപിച്ചുചൊന്നാൻദശാ
നനൻ തെരുപിന്തിരിച്ചീടുവാനെന്തൊരു കാരണമതുചൊൽകനീ
സാരഥെ ॥ നിഷ്ഫലമാമകീൎത്തിയുംതെജസ്സും വീൎയ്യശൌൎയ്യാദിയും
കളഞ്ഞിതിന്നു ദുഷ്ടശസ്ത്രങ്ങളുവാകിൽശ്ശത്രുവിൻ കയ്യിൽകീൎത്തിയുംനെ
ന്നാമെല്ലാട്ടുത്തല്ലൊ ॥ ഏവമാദികപിതനായങ്ങിനെ രാവണൻ പറ
യുന്നതുകെട്ടപ്പൊൾ ഭാവജ്ഞനാവാനാകുന്ന സൂതനും സാവധാന
മുണൎത്തിച്ചാനന്തരം ॥ മന്നവ ഭവാൻകെട്ടാലും സൂതന്മാരിന്നകാല
ത്തിലിന്നവിധമായിതന്നെ ചെയ്യേണമെന്നുള്ള ശാസ്ത്രത്തെതന്നെ
വിശ്വസിച്ചീവണ്ണം ചെയ്തേൻഞാൻ ॥ പരിശ്രാന്തനായ്ദെവ
ഭവാനെയും പരം ശത്രുവിൻശൌൎയ്യാദിവൎദ്ധിച്ചും ഉരുക്ഷീണംഹയ
ങ്ങൾക്കും കാണ്കയാൽതിരിച്ചേനഹം തെരെന്നറിഞ്ഞാലും ॥ ഇത്ഥം
സാരഥി ധൎമ്മമായ്താഴ്മയൊടുത്തരത്തെ കഥിക്കുന്നതുകെട്ടപ്പൊൾ
ചിത്തകൊപമകന്നവൻ സൂതന്നുഹസ്തഭൂഷണമൊന്നതകിടിനാൻ ॥
സൽക്കാരത്തൊടുടൻ അന്നുരാവണനക്കാലത്തുരെക്കെണ്ടതും ചൊ
ല്ലിനാൻശീഘ്രമെന്നുടെതെൎത്തടം രാഘവൻ നിൽക്കുംസ്ഥാനത്തുചെ
ല്ക സാരഥെ ॥ ഭൎത്താവിന്നാജ്ഞ കെട്ടപ്പൊളവ്വണ്ണം ഭൃത്യനാകുന്ന
സൂതനാതെൎത്തടം ശത്രുതൻപുരൊഭാഗത്തുകൊണ്ടുപൊയ് നിൎത്തി
നാനതിവെഗത്തിലങ്ങിനെ ॥ രാമസന്നിധൌ കുംഭൊൽഭവനാകും
മാമുനിശ്രെഷ്ഠനാഗമിച്ചക്കാലം പ്രെമത്തൊടിഹ സാഹായ്യംചെയ്യു
വാൻ കാമിച്ചേവം കഥിച്ചുതുടങ്ങിനാൻ ॥ ഗുണസമ്പൂൎണ്ണരാമ ഭ
വാനിഹ ക്ഷണത്തിൽജയം പ്രാപിപ്പതിനായിപ്രണയത്താൽ ശ്രവി
പ്പിച്ചീടുമന്ത്രം ഗുണഗുഹ്യമനശ്വരം പാവനം ॥ ആദിത്യഹൃദയാ
ഖ്യം സൎവ്വമംഗലം പാതകഹരമായുഷ്യവൎദ്ധനം ചെതസിതാപശൊക
മൊഹാദികളെതുമുണ്ടാകയില്ലതറിഞ്ഞെന്നാൽ ॥ ഭക്ത്യാമൂന്നുപ്രാവി
ശ്യമീമന്ത്രം മാൎത്താണ്ഡധ്യാനം ചെയ്തുജപിക്കുന്നാൽ യുദ്ധെശ
ത്രുജയംലഭിച്ചുത്തമകീൎത്തിയെബ്ഭവാൻപ്രാപിക്കുമെന്നുന്നയം ॥ എന്നു
രചെയ്തഗസ്ത്യനാമന്ത്രത്തെ നന്നായ്രാമന്നുപദെശിച്ചുജസാ പി

ന്നെ വന്നൊരുമാൎഗ്ഗത്തെയുംനൊക്കിത്തന്നെ മാതലിശ്രെഷ്ഠൻ നട
കൊണ്ടാൻ ॥ ഉപദെശപ്രകാരമാമന്ത്രമാത്ര ജപിച്ചുയ്ക്കൊണ്ടു വ
ന്ദനംചെയ്യപ്പൊൾ രിപുവെക്കലചെയ്യുംനിയ്യെന്നെവം തപൊധനൻതാ
നംതൊഷിച്ചു ചൊല്ലിനാൻ ॥ മിത്രവന്ദനംചെയ്തുരാഘവൻ യു
ദ്ധൊദ്യുക്തനായ തെരിൽ കരയെറി തന്റെനിന്നടൻനെരവരുന്നൊ
രു ശത്രുവെക്കണ്ടു സൂതനൊടൊതിനാൻ ॥ സാരഥ്യത്തിന്നുള്ളവ
നാകയാൽ പറയെണ്ടുന്നൊൻ നിന്നൊടുചൊല്ലെണ്ടു ഈരണത്തി
ന്നുവെണ്ടുന്നതുപൊലെ തെൎന്നിവഴിപൊലെതെളിയ്ക്കണം ॥ ഇതി
രാഘവവാക്കുകൾകെട്ടടൻ മൊദംകൈക്കൊണ്ടുമാതലിയുംകരെ പ്രതൊദ
ത്തെപ്പിടിച്ചുപസവ്യമായ് രഥത്തെ തെളിച്ചീടിനാൻ സത്വരം ॥
ഐന്ദ്രകാൎമ്മുകം കൈക്കൊണ്ടുരാമനു മിന്ദ്രനെപ്പൊലെ ശൊഭിച്ചുമെവി
നാൻ അനന്തരം ദെവകൃതംരാമനെച്ചുറ്റുംതുള്ളിരണംതുടങ്ങീടി
നാൻ ॥ ദെവയക്ഷാദിശ്രെഷ്ഠരുമമ്പരെ രാവണവധം കാണ്മാൻവ
ന്നീടിനാർ ദൈവചൊദിതമായുലമാതിരില്ലാവിൎഭൂതമായ്വന്നു നിമി
ത്തവും ॥ രാഘവൻനിജസൌഖ്യദൃംപര രാഗത്തൊറാം ഭയദവുമാ
യ്ത്തദാ ലൊകവിസ്മയംചെയ്തും നിമിത്തംകണ്ടുരാഗതാനന്ദനായ്ച്ച
വീടിനാൻ ॥ തൊറാ പിന്തിരികില്ലെന്നുറച്ചുവെററം ക്രൂരമായ്ത
ങ്ങളിലന്നെരം ഏററുപിന്നയുദ്ധമായൊധനംചെയ്തിട്ടുററം കൂടാതെനാ
രാചം വൎഷിച്ചാർ ॥ സപവീൎയ്യങ്ങളെദ്ദൎശിപ്പിച്ചന്യൊന്യമവരങ്ങിനെ
യുദ്ധം ചെയ്യുന്നെരം അവിടത്തന്നെ നിന്നുകൊണ്ടാരണ മവലൊക
നം ചെയ്താരഖിലരും ॥ വാനരഗണം രാഘവയുദ്ധവും വാനവാരി
കൾ രാവണയുദ്ധവും മാനിച്ചുംകൊണ്ടവിടത്തിൽ ചിത്രസമാനരാ
യ്ത്തന്നെ സൎവ്വരുംമെവിനാർ ॥ രാക്ഷസെന്ദ്രധ്വജത്തെ ദ്രുതംതദാ
ലക്ഷ്മണാഗ്രജൻ ശിക്ഷയിൽഖണ്ഡിച്ചു രുക്ഷനാകും ദശഗ്രീവനക്കൎമ്മ
മീക്ഷണംചെയ്തുക്രുദ്ധനായ്നിന്നാൻ ॥ മാതലിതൻശരീരത്തിലും
രഘുനാഥൻതന്നുടെ ദെഹത്തിലുംപിന്നെ ക്രൊധരക്താക്ഷനായ്ല
ഘുഹസ്തനായ് ഭീതികൂടാതവൻ ശരംവൎഷിച്ചാൻ ॥ അരിയാൽകൃത
കൎമ്മംസഹിയാതെ പുനരപിരാഘവനാതദാ ശരവൎഷത്തെ
ച്ചെയ്യുന്നുകണ്ടെവ രിയാടിത്തുടങ്ങിനാരെവരും ॥ ആകാശത്തൊടു
പമിച്ചുചൊല്ലുതിന്നാകാശംവിനാ മററൊന്നുകാണുമൊ സാഗര
ത്തൊടു മുപ്പ്യന്നതുല്യമായ്സാഗരമല്ലാതൊന്നുണ്ടൊ ലൊകത്തിൽ ॥
എന്നതുപൊലെ രാമദശഗ്രീവ ജന്യത്തൊടുപമിച്ചു പറയുവാൻഇ
ന്നിവൎക്കിലുള്ളരണമല്ലാതൊന്നുമില്ലെന്നറിഞ്ഞുകൊൾകെവരും ॥

ഇത്ഥം സൎവ്വജനങ്ങളുമന്യോന്യം തന്നിന്നരംചെയ്യും ദശാന്തരെ ക്രു
ദ്ധനായ് ദശഗ്രീവശിരസ്സുകൾ അസ്ത്രംകൊണ്ടരിഞ്ഞിട്ടാൻ രഘുപതി ॥
അപ്പോൾ തത്തുല്യമായിട്ടൊരുശിരസ്സുൽഭവിച്ചു സകലരുംകാണവെ
അത്ഭുതപ്പെട്ടതും മുറിച്ചനന്തരം തൽപ്രദേശെ പതിപ്പിച്ചുരാമനും ॥
നൂറൊന്നായവൻ തന്റെശിരസ്സുവം തൊറ്റന്നനന്തരം ഖണ്ഡനം
ചെയ്തിട്ടും കുറവൊട്ടും കൂടാതദശ ശിരസ്സുകളാൽശോഭിതനായ്ത്ത
ന്നെകണ്ടപ്പോൾ ॥ എന്തൊരത്ഭുത മെന്തുവിധമിനിപ്പകതികണ്ടൊന്ന
കൊല്ലുന്നതൊന്നൊന്നും അന്തരംഗത്തിൽകൌസല്യാനന്ദനൻ ചി
ന്തിച്ചനന്തരമോതിനാൻ മാതലി ॥ ശിരസ്സുതുമുറിച്ചാലു മിന്നി
വൻ മരിക്കില്ലെന്നറിഞ്ഞാലുംരാഘവ ഉരസ്സിൽ ബ്രഹ്മസംബന്ധി
യാകുന്ന ശരത്തെഭവാൻവിട്ട ഹനിച്ചാലും ॥ ഏവംസൂതൻസ്മരി
ച്ചനെരത്താ രാവണനെക്കൊലചെയ്യതിന്നായ്ദേവൻ ഹസ്തത്തിൽ
ബ്രഹ്മാസ്ത്രംസ്വീകരിച്ചാപിമ്മോദ മഭിമന്ത്രണംചെയ്യാൻ ॥ വിധി
പോലെ നിന്നാകൎണ്ണമാകൎഷിച്ചതിമാനുഷനാകുന്ന രാമനും അതി
വേഗമാബ്രഹ്മാസ്ത്രംരാവണവധംചെയ്യാൻപ്രയോഗിച്ചാനനന്തരം ॥
പ്രതിവാരണമില്ലാതൊരസ്ത്രംചെന്നതി ഗാഢം ദശാനനൻതന്നുടെ
ഹൃദയത്തിൽ പതിച്ചപ്പോളായവൻ മൃതനായ്പതിച്ചീടിനാൻ ഭൂതലെ ॥
ഹതശിഷ്ടനിശാചരരാക്കെയു മതുകണ്ടപ്പോൾ പേടിച്ചുമണ്ടിനാർ
മുമ്മുൽകൊണ്ടവാനരരുംബഹു വിധത്തിൽജയ ശബ്ദവുംഘോഷി
ച്ചാർ ॥ വിഗതഭയം ദുന്ദുഭികളുംകൊട്ടിഗ്ഗഗനസ്ഥസുരവരരുംരഘു
നാഥരഥോപരിപുഷ്പവുംസകലന്മാരും കാണക്കലെ വൎഷിച്ചാർ ॥ ദുഷ്ട
താബ്ധിയാകുംദശവക്ത്രന്റെനിഗ്രഹംകഴിഞ്ഞപ്പോൾഗഗനവുംദിക്കും
പാരം തെളിഞ്ഞുഗഗനത്തിലൎക്കനുംസ്ഥിരശോഭനായ്മെവിനാൻ ॥
സുരമദ്ധ്യത്തിൽശോഭിച്ച ദേവേന്ദ്രൻ മരുവുന്നതുപോലെരഘുപതി
അരിനിഗ്രഹംചെയ്യുന്നനെരത്താ ഹരിസൈന്യത്തിൻ മദ്ധ്യത്തിൽ
ശോഭിച്ചാൻ ॥ ഭ്രാതാവീവണ്ണംപഞ്ചതപ്രാപിച്ചാ ഭൂതലത്തിൽ
കിടപ്പതുകണ്ടപ്പോൾ സൊദര സ്നേഹംചിന്തിച്ചുയാൽപര മാതുര
പ്പെട്ടുചൊന്നാൻ വിഭീഷണൻ ॥ വീരവിക്രാന്തവിഖ്യാതപൌരുഷ
ദൂരിതരിപുഷണ്ഡജഗൽപതെ പോരിൽപിന്തിരിയാത്തമഹാരഥ ഭൂ
രിദാതാവെ കാരുണ്യവാരിധെ ॥ എത്രയുംമാൎദ്ദവത്തൊടിരിക്കുന്ന മെ
ത്തമേൽ ശയിക്കേണ്ടുംഭവാനിപ്പോൾ പാതലത്തിൽപതിച്ചുകിടപ്പ
തു എന്തുകൊണ്ടുഞാൻ കാണേണ്ടതെങ്ങിനെ ॥ ഇത്ഥംനിന്നുവി
ലാപിച്ചിട്ടുംനിജ മിത്രമാകും വിഭീഷണൻ തന്നുടെ ആൎത്തികളൊക്കെ

തിക്കുവാനായുദ്യതം പാൎത്ഥിവാത്മജനെവധംചെയ്വാൻ ॥ കഷ്ട
മെവാകഥിച്ചീടുന്നതെന്തു നീ ശ്രേഷ്ഠനാകിലുംനിയതമായ്സംഗരെകി
ട്ടുമൊ ജയം ധീരതയുള്ളവൎക്കിഷ്ടമല്ലമൃതിയും സമരത്തിൽ ॥ മന
സ്താപമെന്തിനിക്കിദ്ധതാം ഭവാനിനിവെണ്ടുന്നകാൎയ്യം ചൊല്ലുന്നെവം
മനുജെന്ദ്രന്റെ കല്പനകെട്ടതിവിനയത്തൊടുണൎത്തിച്ചാനായവൻ ॥
ഭ്രാതാവിന്നിന്നു രാജയൊഗ്യമായിപ്രെതസംസ്കാരംചെയ്യുന്നതിന്നാഗ്ര
ഹം ചെതസി മമവൎദ്ധിച്ചീടുന്നാലനുവാദം തന്നാലും വെഗാദ
യാനിധെ ॥ താഴ്മയൊടെ വിഭീഷണനിവണ്ണംചെമ്മെയാചിച്ചനെ
രംഭഗവാനും നിന്മതം പൊലെവെഗെന നീ സൎവ്വ കൎമ്മവുംചെയ്തു
കൊൾകെന്നരുൾചെയ്താൻ ॥ അക്കാലം രജനീചരനാഥനാൽസത്
കൃതമാരായുള്ളൊരുന്നഭാൎയ്യമാർ ഒക്കെയുംരണഭൂമിയിൽ വന്നതിദുഃഖത്തൊ
ടെ കരഞ്ഞുതുടങ്ങിനാർ ॥ ബാഷ്പാപാരമൊഴിപ്പിച്ചനന്തരം കാരു
ണ്യത്തൊടാൎത്തുശരീരത്തെ തൽപരിഗ്രഹമൊക്കപ്പിടിച്ചുകൊ
ണ്ടിപ്രകാരംകരുണം വിലാപിച്ചാർ ॥ ഒരുനാരിനിജരമണന്റെ
കരംകണ്ഠത്തിൽ വച്ചുകെണീടിനാൾ ചരണം പിടിച്ചന്യയായിട്ടാ
ളുരസ്സിൽ പതിച്ചുകാവിലാപിച്ചാൾ ॥ ശിരസ്സുമങ്കെചിലർവെച്ചുപ
രവും കുരരിപ്പക്ഷിയെപ്പൊലെ രൊദിച്ചാൾ കരുണകെട്ടുനിൽക്കു
ന്നവൎക്കുള്ളിൽ പരമുണ്ടാക്കിക്കൊണ്ടവർരൊദിച്ചാർ ॥ ജ്യെഷ്ഠപ
ത്നിയാകും മയപുത്രിയുമിഷ്ടമെറുന്നവല്ലഭൻ തന്നുടെ കഷ്ടാവസ്ഥ
കണ്ടെത്രയും സങ്കടപ്പെട്ടിവണ്ണംപ്രലാപിച്ചാളന്നെരം ॥ ത്രൈലൊ
ക്യശത്രുഭയങ്കര കാലകാലപ്രിയമമവല്ലഭ ആലംബംഭവാന
ല്ലാതിന്നില്ലാത്ത ബാലയാകുന്നൊരെന്നെവിട്ടെങ്ങുപൊയ് ॥ ഈ
ശ്വരന്മാരും നെരിട്ടുനിൽക്കാതവിശ്വജെതാവായിട്ടും ഭവാനിപ്പൊ
ൾ ഇക്ഷ്വാകും ക്ഷുദ്രമനുഷ്യനാൽ നിഗ്രഹം ഹതനായതെങ്ങി
നെ ॥ മനുജനല്ലീരാമനെന്നുള്ളതും ജനസ്ഥാനവധംകെട്ടറിഞ്ഞു
ഞാൻവനചാരിയാകുന്നൊരു മാനുഷൻ നിനച്ചാലതിന്നാളായ്വ
ന്നീടുമൊ ॥ വാനരനെകൻവന്നു പുരംതവ നാനാത്രപെണമൊ
ദിച്ചും ലങ്കയിൽ ഹാനിചെയ്തപ്പൊൾതന്നെ പരം മമ ദീനമായ്വന്നു
മാനസംവല്ലഭ ॥ ലൊകരക്ഷണംചെയ്വതിന്നായ്നരാകാരം പൂണ്ടു
പത്മനാഭൻതന്നെ സാകംവാനരരൂപമാകും ദെവലൊകത്തൊടി
ഹവന്നെന്നായ്വന്നെൻ ॥ നാഥവല്ലഭരാമന്റെകയ്യിൽ നീ സീത
യെ നൽകിസ്സന്ധിചെയ്യേണമെന്നുഞാൻ പ്രീതിയൊടന്നുചെയ്തതല്ലാ
വും ബൊധിച്ചീടായ്കയാലല്ലൊമരിച്ചതും ॥ ഖ്യാതയാകും വസി

ഷ്ടപ്രിയയെക്കാൾ പാതിവ്രത്യത്തിൻനിഷ്ഠയേറീടുന്ന സീതതൻത
പൊവഹ്നിയാൽതന്നെ നീ ഭൂതിയായ്ഭവിച്ചെന്നും നിനയ്ക്കുന്നെ
ൻ ॥ പാപശീലത്വംതന്നെ ഭവാനെവമാപത്തുണ്ടാകുവാനുള്ളകാ
രണം ശോഭനമനസ്സാകയാൽ സോദരൻ പ്രാപിച്ചു നിജരാജ്യവും
സൌഖ്യവും ॥ സൌന്ദൎയ്യാഭിജാത്യാദികൾ കൊണ്ടൊത്താലെന്നൊ
ടൊപ്പമല്ലാതൊരു സീതയെ ചെന്നു നീ കാമിച്ചീടുകകാരണംവ
ന്നുജാതിക്കില്ലിന്നാകയും സങ്കടം ॥ കൎമ്മമല്പവുംസാധിക്കാതെത
ന്നെനീ മരിച്ചന്യലോകത്തിലായല്ലൊ രാമനൊത്തിനിമേലിൽ സു
ഖമായിത്താമസിക്കുമിസ്സീതയും നിൎണ്ണയം ॥ എന്നെമാത്രമിസ്സങ്കട
സാഗരത്തിലാക്കിവച്ചാൻ പൊയതൊട്ടുമെ നന്നായിട്ടില്ലതു
കൊണ്ടൊരുമിച്ചുതന്നെ കൊണ്ടുപൊയീടണമെന്നെയും ॥ മേരുമന്ദ
രനന്ദന കൈലാസചാരുചൈത്രരഥാദി സ്ഥലത്തെന്നെ പാരം
പ്രീത്യാരമിപ്പിച്ചിട്ടിക്കാലം വീര മിണ്ടാതെതന്നെ നിയ്യെങ്ങുപൊ
യ് ॥ കഷ്ടം കാമഭോഗങ്ങളിൽനിന്നെന്നെ ഭ്രഷ്ടയാക്കിച്ചമച്ചു
ല്ലൊനിയ്യിപ്പൊൾ ഭ്രഷ്ടയായ്ത്തന്നെനിത്യം വസിച്ചുഞാൻ പൊ
ട്ടുനാരിയെപ്പോലെയായ്വന്നല്ലൊ ॥ ഇത്രിലോകം ജയിച്ചുഭവാനെ
വാ മൃത്യുഗ്രസ്തനായ്ക്കാണുകകാരണം ॥ അദ്ധ്യധികരിക്കുന്നെൻ രമ
ണഞാൻ പാൎത്ഥിവക്കുള്ള ചഞ്ചലാക്ഷിയെ ॥ മദ്യപാനസഫലമു
ന്നംനിൻമുഖം നിത്യരത്നകിരീടാദികൊണ്ടൊരം നിസ്തുലപ്രഭമായ്വ
ന്നതിക്കാലം രക്തംകൊണ്ടണിഞ്ഞതല്ലൊ മഹാകഷ്ടം ॥ പിതാവാ
യ് ദാനവേശൻ നീ വല്ലഭൻ സുതനിന്ദ്രജിത്തെന്നുള്ള ഗൎവ്വത്താൽ
വിധവയായ്വരും ഞാനെന്നല്പവുംമതിയിൽ ശങ്കിച്ചില്ലല്ലൊവല്ലഭ ॥
സമ്മതനാകും മാരീചൻചൊന്നതും ധൎമ്മൊത്തുവിഭീഷണൻ ചൊ
ന്നതുംനിന്മനസ്സിൽ കടക്കൊയ്കകൊണ്ടിനിയ്ക്കിമ്മഹാ ദുഃഖത്തിന്നിടവ
ന്നെല്ലൊ ॥ ഭയശോകാദിവശ്യയായ്ക്കൊണ്ടെവം മയപുത്രിവിലാപിച്ചു
നന്തരം സഹായബുദ്ധിയും വിട്ടുവിസംജ്ഞയായ്ശയിച്ചീടിനാൾ വ
ല്ലഭവക്ഷസ്സിൽ ॥ പ്രാണനാഥൻറമാറിടെ മോഹിച്ചുവാണീടും
മയപുത്രിയെക്കണ്ടപ്പൊൾ കെണ്ണകൊണ്ടന്യനാരിമാരാശ്വാസവാ
ണിയും ചൊല്ലിത്തത്രനിന്നീടിനാർ ॥ ചെന്നുനിയ്യിവൾക്കാശ്വാസമു
ണ്ടാക്കിപ്പിന്നെ രാവണസംസ്കാരംചെയ്യാവൂ എന്നുരാഘവൻചൊ
ന്നാൻ വിഭീഷണൻതന്നൊടെത്രയും കാരുണ്യത്തൊടപ്പൊൾ ॥
ഇതിരാഘവകല്പനകേട്ടപ്പൊൾ മതിമാനാകുമായവൻ ചൊല്ലിനാൻ
അധൎമ്മിഷ്ഠനായ്ഘോരം പരദാരരതനായ്പാപശീലനായ്മേവുന്ന ॥ ഭ്രാ

ന്ത്രപനായുള്ളോരു ശത്രുവിൻപ്രേതകർമ്മം വിധിപൊലെ ഞാൻ
ചെയ്താൽ സാധുലോകമാകമാനം ശ്ലാഘിച്ചിടുന്നൊരുമൊരുവ
നൊവാകഥയില്ലൊല്ല ॥ ഇത്തരമവൻചൊന്നതുകെട്ടുടനന്തരം രഘുനാ
ഥനുംചൊല്ലിനാൻ മൃത്യുപര്യന്തമല്ലാതെ വൈരത്തെ ചിത്തത്തിൽകരു
തീടുകയുക്തമൊ ॥ ധർമ്മന്തന്നെ നീ ചൊന്നതെന്നാകിലുമെന്മതം
വഴിപൊലറിഞ്ഞീടണം ദുർമ്മതിതന്നൊരാവണനെങ്കിലും കർമ്മങ്ങൊ
ണ്ടതിവിശ്രുതനല്ലയൊ ॥ അതുകൊണ്ടിന്നു രാജസംസ്കാരത്തിൻ
വിധിപൊലെ നീ ചെയ്ക വിഭീഷണ ഇതിരാഘവശാസനം കെട്ടുട
നതുപൊലെ ചെയ്തീടിനാനായവൻ ॥ വിഗ്രഹത്തെക്കണ്ടീടുവാ
നാകാശമാർഗ്ഗെവന്നുവസിച്ചും സുരാദികൾസുഗ്രീവാദിയാൽ ചെയ്യ
പ്പെട്ടുള്ളോരുവിക്രമത്തെയും ലക്ഷ്മണകർമ്മവും ഉൾക്കൊണ്ടപാരം തെ
ളിഞ്ഞുപറഞ്ഞുകൊണ്ടൊക്കെയും ഗമിച്ചീടിനാരന്നെരം ॥ സുരനാ
യകസാരഥിതന്നെയും പരിപൂജനംചെയ്തയച്ചീവണ്ണം അരികിൽ
മരുവീടും സഹജനൊടരുൾചെയ്താൻ വിജയീരഘുപതി ॥ ശത്രു
നിഗ്രഹം ചെയ്വാൻ വിഭീഷണനൊത്തുപകാരത്തെച്ചെയ്കയാൽ
സത്വരമിപ്പുരിയിലിവനെച്ചെന്നദ്യനിഷ്ഠാഭിഷെചനം ചെയ്ക ॥
കല്പനകെട്ടനെരം സുമിത്രാതനൂജനാം വിനയത്തൊടങ്ങിനെ ഇപ്പൊ
ൾചെയ്തീടാമെന്നു മുന്നതിച്ചിട്ടുപുരത്തിന്നകത്തുചെന്നാദരാൽ ॥
വരപീഠെവിഭീഷണൻ തന്നെയുമിരുത്തിജ്ജലകുംഭമെടുത്തുടൻ പു
രിജ്ജനകളും നാഥനാജ്ഞപൊലെ പരിതൊഷണ ചെയ്താനഭിഷെ
കം ॥ സചാമാത്യാവൃതംശെ വിഭീഷണൻ രാമനാൽദത്തരാജ്യം ല
ഭിച്ചപ്പൊൾ പ്രെമത്തൊടാസചജന സന്താപത്തെസ്സാമവാചാ കള
ഞ്ഞു സുഖിപ്പിച്ചാൻ ॥ പുരവാസികൾ വച്ചൊരുകാഴ്ചയും കരങ്ങൊ
ണ്ടെടുത്തായവൻ രാമന്റെ തിരുമുൻപാകെച്ചെന്നതി വെഗത്തിൽ
തിരുക്കാഴ്ചയായ്വച്ചു വണങ്ങിനാൻ ॥ കൃതകാര്യനായ്പുന്ന വിഭീഷണ
വദനംകണ്ടു തുഷ്ടനായ്രാമനുമ്മൊദംപിന്നെയുമായവനെക്കൊണ്ടാനതുസ
ർവ്വവുംസ്വീകരിച്ചീടിനാൻ ॥ പിന്നെത്തന്നുടെപാർശ്വെ വിനീതനായ്പ്പ
ദനംചെയ്തു നിൽക്കുംപവനന്റെ നന്ദനൻതന്നൊടെവമരുൾചെ
യ്താൻ മന്നവാത്മജനാകുന്ന രാഘവൻ ॥ വാതപുത്രപരിചയമുള്ള
നീ സീതയെക്കണ്ടിവൃത്താന്തമൊക്കെയും ഓതിത്തൽപ്രതിസന്ദെശമെ
ന്നെയുംബൊധിപ്പിക്കെണമെത്രയുംവെഗത്തിൽ ॥ രാമവാണികളീവ
ണ്ണം കെട്ടുടൻ കാമഗനാകും വായുതനയനും യാമിനീചരപൂജിതനാ
യ്വൈദെഹിതാമസിക്കുന്നൊരുദ്യാനം പ്രാപിച്ചാൻ ॥ തത്രരാക്ഷസീമ

ദൈന്യ മലിനയായെത്രയും കൃശഗാത്രിയായ്മേവുന്ന പാൎത്ഥിവാത്മജ പത്നിയെക്കണ്ടഭിവാദ്യംചെയ്തരികത്തു നിന്നീടിനാൻ ॥ വാതനന്ദനനന്തികെ വന്നഭിവാദനംചെയ്തു നിൽപ്പതുകണ്ടപ്പൊൾ ജാതമായൊരുഹൎഷത്തിൻ വെഗത്താൽസീതയും മൌനമാവെന്നമെവിനാൾ ॥ സൌമ്യമായ്ത്തദാ വാനരപുംഗവൻ തന്മുഖംകണ്ടു പാരം വിനീതനായ് നിൎമ്മലരാഘവനായക സന്ദെശം ചെമ്മെ ചൊൽവതിന്നാരംഭിച്ചീടിനാൻ ॥ വിദെഹാത്മജെ രാഘവനിക്കാലം ഹതശത്രുവായ്സൊദരയുക്തനായ് കൃതകൃത്യനായ്സൈന്യസമെതനായ്നിതരാംകുശലത്തൊടെ വാഴുന്നു ॥ ത്വൽക്കുശലത്തെച്ചൊദിപ്പാനും രിപുനിഗ്രഹത്തെ ധരിപ്പിപ്പതിന്നുംഞാൻ ഇക്കാലംരഘുനായക കല്പനകൈക്കൊണ്ടത്രസമാഗമിച്ചീടിനെൻ ശ്ലാഘ്യജീവനൊടും കൂടീട്ടിപ്പൊൾഞാൻ ഭാഗ്യന്തന്നെ ഭവതിയെക്കണ്ടതും ॥ ആശ്വസിച്ചടിയൻ ചൊല്ലുംവാക്കിനെ വിശ്വസിച്ചാലും ലങ്കാപുരമിപ്പൊൾ വിശ്വദ്രൊഹിയെക്കൊന്ന വിഭീഷണവശ്യമാകയാൽ ത്വൽഗൃഹമായ്വന്നു॥ സന്തൊഷമുള്ള വാക്കുണൎത്തിച്ചുവാനന്തികെ തവവന്നടിയനും നിന്തിരുവടിയ്ക്കിക്കാലം മൌനത്തിന്നെന്തു കാരണമെന്നറിഞ്ഞില്ല ഞാൻ സ്വാന്തത്തിൽ ഭവതിക്കുള്ളഭിപ്രായം ബന്ധുതകൊണ്ടടിയനൊടൊതുക ॥ ഹനൂമാനെവം ചൊല്ലിനിന്നീടുമ്പൊൾ ജനകാത്മജ താനുമരുൾചെയ്താൾ മനുജെശവിജയത്തെക്കെട്ടുഞാൻ മനസ്സന്തൊഷത്തിന്റെ വശയായെൻ ॥ ഇത്രമാത്രം പ്രിയത്തെപ്പറഞ്ഞതിന്നൊത്തതായൊരു വസ്തുവിന്നൊട്ടും പ്രത്യുപ്പിപ്പതിന്നെന്നുചിന്തിച്ചിട്ടുത്രിലൊകത്തിൽ കാണുന്നില്ലൊന്നുമെ ॥ വരയാകുന്നദെവിയാലിവണ്ണമരുളിച്ചെയ്യപ്പെട്ടതു കെട്ടപ്പൊൾ ഹരിവീരനായിട്ടും ഹനൂമാനാ പരംവാദിച്ചുണൎത്തിച്ചാനന്തരം ॥ ഭുവനെശപ്രിയെ ത്വദ്വചനവും ഭവതിയ്ക്കുറാം ചെന്നതായിട്ടുന്ന തവപ്രീതിലഭിച്ചാലതിൽപരമിവനൊന്നൊരു വസ്തുലഭിയ്ക്കേണ്ടു ॥ എങ്കിലുമൊന്നു യാചിക്കുന്നെൻ തവസങ്കടമുളവാക്കിയ രാക്ഷസ മങ്കമാരെ വധിപ്പാനനുവാദമെകൽ പ്രെമമുണ്ടെന്നാകിൽ തന്നാലും ॥ സൌമ്യനാകുമവൻ മൊഴി കെട്ടപ്പൊൾ ധൎമ്മമൊൎത്തരുൾചെയ്താൾജനകജാ മൎമ്മംഭെദിക്കുംവാക്കിവർ ചൊന്നതന്നുമഹാപാപിപ്രീതിയ്ക്കെന്നൊൎത്താലും ॥ ഭൎത്തൃശാസനം കെൾക്കൊതൊരിക്കലും ഭൃത്യവൎഗ്ഗംവസിപ്പതു യുക്തമൊ ഇത്തരുണികളായതിനാലിനിയ്ക്കൊൎത്തിനൽകിയതായിട്ടിരിക്കേണം॥ ദുഷ്ടൻനഷ്ടനായ്വന്നതിൻശെഷമിക്കൂട്ടമെന്നെ വലക്കുന്നില്ലൊട്ടുമെദിപ്പൊം നീ

കവൊന്നാരാലെളുതാകാ കഷ്ടകാലത്താലെവം ഞാൻക്ലെശിച്ചെൻ ॥
നൂനംപൂൎവ്വകൃതാശുഭത്തിൻ ഫലംതാനിദാനീമനുഭവിച്ചീടുന്നു ദീന
മാരാകും രാക്ഷസീമാരുടെ ഹാനിചെയ്യതിന്നാഗ്രഹിക്കൊല്ലനീ ॥ സ
തിതൻമൊഴിയിവണ്ണം കെട്ടുറാം പ്രതിനന്ദിച്ചുണൎത്തിച്ചു മാരുതി വ
ജ്ജാനകിദെവിയൊ ദശരഥസുതനൊടുണൎത്തിക്കെണ്ടു സന്ദെശം ॥ അ
കപിശ്രെഷ്ഠൻ വന്ദിച്ചുണൎത്തിച്ചു വാക്കുകെട്ടരുൾചെയ്തു ജനകജാ
ശീഘ്രം രാഘവവക്ത്രത്തെക്കാണ്മതിന്നാഗ്രഹിക്കുന്നു ഞാനെന്നുചൊ
ൽകനീ ॥ ഇത്ഥംദെവിതൻവാക്കുകൾ കെട്ടപ്പൊൾ ധാത്രീനന്ദിനി
ക്കാനന്ദം പിന്നെയും വൎദ്ധിപ്പിക്കെണമെന്നൊൎത്തു മാരുതപുത്രനെവമു
ണൎത്തിച്ചാനാദരാൽ ॥ സ്ഥിരമിത്രനായ്സൊദരയുക്തനായ്നിരസ്താ
രിയായ്മെവുന്നരാമനെ പരിചൊടിന്നു തന്നെഭവതിയുംപരിതുഷ്ട ഹൃ
ദയയായ്ക്കണ്ടീടും ॥ ഇത്തരമുണൎത്തിച്ചവൻദെവിയെ ഭക്ത്യാവന്ദിച്ചു
നുമതിയുംവാങ്ങി സത്വരംരാമസന്നിധൌചെന്നഭി വാദ്യവുംചെ
യ്തരികിൽ നിന്നീടിനാൻ ॥ കൊസലെശ്വരൻ തന്നൊടുണ
ൎത്തിച്ചാൻ ദാസനാകുന്ന മാരുതിയുംപിന്നെ കൌസല്യാത്മജതാ
വകസന്ദെശം ഭാസുരാംഗിയെ കെൾപ്പിച്ചെൻസൎവ്വവും ॥ ദുഷ്ടനാ
ശവുംതവജയവും പരിക്ലിഷ്ടയാകുന്നദെവിയുംകെട്ടപ്പൊൾ തുഷ്ടയാ
യ്പൂൎവ്വപ്രത്യയംകൊണ്ടെന്നൊടൊട്ടുംസംശയം കൂടാതരുൾചെയ്താൾ ॥
ശത്രുസംഹാരം ചെയ്തുകൃതാൎത്ഥനായ്വാണീടും ഭൎത്തൃവക്ത്രത്തെക്കാ
ണ്മാൻ ആൎത്തിപൂണ്ടിരിക്കുന്നു ഞാനെന്നും പാൎത്ഥിവാഗ്രണിയൊ
ടുണൎത്തിക്കണം ॥ എന്നാടിയനൊടാദരാൽദെവിയും വന്ദനത്തൊ
ടും പ്രെമത്തൊടും കൂടെ പിന്നെയുംപിന്നെയുമരുൾചെയ്യുന്നു മന്ന
വഭവാനിന്നറിഞ്ഞീടുക ॥ സത്യനിഷ്ഠനാകുന്ന ഭഗവാനും വചന
ത്തെക്കെട്ടമാത്രന്തന്നെനെത്രത്തിൽ സലിലം വാൎന്നിറച്ചുകൊണ്ടു
ത്രയും ധ്യാനതൽപരനായ്നിന്നു ॥ വക്ത്രവുംതാഴ്ത്തിദീൎഘശ്വാസത്തെ
യും തത്രചെയ്തുടനന്തികെനിൽക്കുന്ന ഭക്തനാകും വിഭീഷണനെ
വിളിച്ചിത്തരമരുൾചെയ്താൻരഘുപതി ॥ ജാനകിയെ നീ ചെ
ന്നുടനെശിരസ്സ്നാനം ചെയ്യിപ്പിച്ചംഗരാഗാദിയും നാനാഭൂഷണ
വും ദെഹെചെൎത്തുകൊണ്ടാനയിക്കുകമമസമീപെദ്രുതം ॥ ഇത്ഥം
രാഘവകല്പനകെട്ടപ്പൊൾ സത്വരംസഖാവാകും വിഭീഷണൻ ത
ത്രചെന്നഥ നാരീവദനത്താൽ ഭൎത്തൃശാസനം ദെവിയെക്കെൾപ്പി
ച്ചാൻ ॥ അതുകെട്ടൊരുനെരത്താസ്സീതയും പ്രതിവാക്യമരുൾചെയ്താ
ളിവണ്ണം അദ്യനാസ്നാനംകൂടാതെതന്നെ ഞാൻ പതിയെക്കാണ്മാ

നാഗ്രഹിച്ചീടുന്നേൻ ॥ എന്നതുംചെയ്യുന്നേരം വിഭീഷണൻപി
ന്നെയും സ്ത്രീമുഖേനാലറിയിച്ചാൻ മന്നവാജ്ഞയെയധികരിക്കാതെനീ
സന്ദേഹം വിട്ടുസർവ്വവുംചെയ്യേണം ॥ ഇപ്രകാരം പറയുന്ന വാക്കു
കൾകേട്ടുപതിവ്രതയാകുന്ന സീതയും കല്പനപോലെചെയ്തീടാം ഞാ
നെന്നുമപ്പോൾ പാരം വിനയത്തോടോതിനാൾ ॥ ജാനകീതൻമ
തംകേട്ടു രാക്ഷസമാനിനിമാർ ചെന്നുത്സുകമാദരാൽസ്നാനാലങ്കാര
യുക്തയാക്കിപ്പൂജിച്ചുമാനിച്ചുത്തമയാനത്തിൽ കേറ്റിനാർ ॥ അ
ന്നേരത്താ വിഭീഷണൻ ദേവിയെത്തന്നോടുംകൂടെ ഉത്സുകയാ
ക്കിത്തന്നെ മുന്നിൽതാനും നടന്നുകൊണ്ടുപോരുന്നവെന്നൻ മത
വുംസ്ഥലത്തിങ്കൽ ॥ തെല്ലരികിൽ വസിപ്പിച്ചുടനവനുള്ളിൽ ധ്യാ
നപരനായ്മരുവുന്ന കല്യാണാംഗനെവന്ദിച്ചുതാവക വല്ലഭ വിഭോ
വന്നെന്നുണർത്തിച്ചാൻ ॥ സഖാവിൻഗിരം കേട്ടുനേരത്താര
ഘുവംശജനാകുന്നരാമന്റെ അകതാരതിൽതോഷവും രോഷവും
യുഗപൽതന്നെ ദൈന്യവുമുണ്ടായി ॥ പരം പ്രേയസിയാകയാൽ
പ്രീതിയുംചിരകാലം പരഗൃഹവാസത്തെ നിരൂപിച്ചോറം ദൈ
ന്യവുംരോഷവും നരപാലശിഖാമണിക്കുണ്ടായി ॥ പിന്നപ്പാർശ്വേ
നിന്നീടും വിഭീഷണൻതന്നോടെത്രയുമാലോചിച്ചീവണ്ണം അരുന്ന
രത്തോട്ടും തൃപ്തിയുംകൂടാതെചൊന്നാൻ ധീരനായിട്ടുന്ന രാഘവ
ൻ ॥ സതതംഞാൻ ജയിക്കേണമെന്നുള്ളിലധികം മോഹമുള്ള
വിഭീഷണ ജിതശത്രുവായ് നിൽക്കുമെന്നറിക ദ്രുതംസീതയെ
ക്കൊണ്ടുവന്നീടുക ॥ നരപാലമണിയാകും ശ്രീരാമനതുംചെയ്യ
വചനത്തെക്കേട്ടപ്പോൾ തിരക്കൊക്കെയും നീക്കുവാൻകഞ്ചുകിവര
ന്മാരെവിളിച്ചവൻ ചൊല്ലിനാൻ ॥ വേത്രഹസ്തരായ്നിൽക്കും വിഭീ
ഷണഭൃത്യവർഗ്ഗമാക്കല്പനകേട്ടപ്പോൾ തത്രസംഘമായ്വാഴും ജനങ്ങ
ളെസ്സർവ്വതഃപരം തല്ലിദ്ദൂരത്തുമണ്ടിച്ചാർ ॥ പോടാവേഗമെന്നവർപ
റഞ്ഞടിച്ചോടിക്കുംനേരത്താജ്ജനമൊക്കെയും പേടിച്ചുച്ചത്തിൽശബ്ദി
ക്കുംശബ്ദത്തെപ്പാടവമേറും രാഘവൻകേട്ടാറെ ॥ ക്രോധത്തോടെ
വിഭീഷണനോടേവം പ്രീതിഭാവം വെടിഞ്ഞുചൊല്ലീടിനാൻ സാ
ധുശീലന്മാരാകുമിവരെ നീ ഖേദിപ്പിപ്പതിന്നെന്തിഹകാരണം ॥
ആദരവേതുമില്ലായ്കകൊണ്ടോ നിൻ ഭൃതികൊണ്ടുള്ള ഗർവ്വോ കഥി
ച്ചാലും എന്നുംസാധ്വസം ചെയ്യല്ലാസർവ്വരും സീതയെവഴിപോ
ലെകണ്ടിടട്ടെ ॥ ദുഃഖകൃച്ഛ്രസ്വയംവരയാഗാദിയിങ്കലൊക്കെയും
സ്ത്രീകളെദ്ദർശിച്ചാൽ മനുജന്മാർക്കതുകൊണ്ടൊരല്പവും പാക്കിൽ

ദോഷമില്ലെന്നറിഞ്ഞീടുക ॥ എന്നരികിൽ വിശേഷിച്ചും ന്യൂന
ത വന്നീടുന്നതല്ലെന്നറിഞ്ഞീടേണം മന്ദമെന്യേ നീ സീതയെ
കൊണ്ടിഹവന്നുകൊണ്ടാലും നക്തഞ്ചരേശ്വര ॥ ധീരതയോടി
വണ്ണമുരചെയ്തു നേരത്തെത്രയും ശങ്കിതനായ് ദ്രുതം നാരീരത്ന
ത്തെ ശ്രീരാമൻതന്നുടെ ചാരത്തെത്തിച്ചാൻലങ്കാധിനായകൻ ॥
സീതയിൽ നിരപേക്ഷതസൂചിപ്പിച്ചോരു രാഘവവാക്കുകൾകേ
ട്ടപ്പോൾ സോദരനായീടുന്ന സൌമിത്രിയുംവാതപുത്രനും വാന
രാധീശനും ॥ വ്യഥിതന്മാരായ്പ്പുത്തീവണ്ണം ഹൃദിചിന്താപരന്മാ
രായ്മേവിനാർ സതിയാകുന്നവല്ലഭയിൽ പ്രേമമധുനാതെല്ലുമില്ലാത
യായ്പ്പൂന്നക്ഷിതിപാലനെന്നാലോചിച്ചായവരതി സന്താപത്തോടെ
മരുവുമ്പോൾ ॥ ജാനകിയാകുംദേവിയും ലജ്ജകൊണ്ടാനനത്തെ
യും താഴ്ത്തിലങ്കേശനാൽമാനിതയായിത്തന്നെ പലവിധവാനരാ
ദിതന്മദ്ധ്യേനവേഗത്തിൽ ॥ വസ്ത്രംകൊണ്ടു മുഖത്തെ മറച്ചാ
ര്യപുത്രയെന്നും സഗൽഗദമായ്ത്തന്നെ തത്രവന്നുരചെയ്തുഹ ച
ന്ദ്രനോടൊത്തീടും കാന്തവക്ത്രത്തെക്കണ്ടുടൻ ॥ ചിരകാലമാശ്ലാ
ണാശ്ലുകൊണ്ടുള്ള വിരഹവ്യസനത്തെയശേഷവും തരസാതീർത്തുത
ന്മുഖത്തെത്തന്നെ പാരം പ്രീതയായ് നോക്കിനിന്നീടിനാൾ ॥
തന്നുടനന്തികേ തന്നിൽവന്നെത്രയുംസന്നതിയോടും പ്രീതിയോടും
കൂടെ നിന്നീടും നിജപത്നിയെക്കണ്ടേവംചൊന്നാൻ രാമനും കോ
പംനടിച്ചുടൻ ॥ യുദ്ധം ചെയ്തു ഞാൻ പത്നിയെക്കട്ടോരുശത്രുവെ
ദ്രുതംനിഗ്രഹംചെയ്തതും ത്വദ്ദോഷപ്രണയംകൊണ്ടെന്നു നീ ചി
ത്തത്തിൽതെല്ലും സംശയിച്ചീടേണ്ട ॥ പാരം വർദ്ധിച്ചരോഷാപ
മാനങ്ങൾ ദൂരത്താക്കിക്കളവതിന്നുംപിന്നെ പൌരുഷത്തെപ്രകടി
പ്പതിന്നും ഞാൻ ദാരണംചെയ്തേൻ ശത്രുഹൃദയത്തെ ॥ പരിചോടു
ളവായൊരപമാനം നിരസിപ്പാതിന്നാലവനുണ്ടാംപുരുഷാർത്ഥത്തി
ൻപ്രാപ്തിയെന്നോർത്തു ഞാനരിയെക്കൊലചെയ്യുന്നാകിനീ ॥ പ്രീതിയോ
ടിന്നുവാനരാധീശനും വാതജാദിയുംമാമകകാര്യത്തിൽചെയ്തിട്ടുള്ള പ
രാക്രമമൊക്കെയുംബാധകൂടാതെസാഫല്യംപ്രാപിച്ചു ॥ നിർഗ്ഗുണനാകുമ
ഗ്രജനെത്ത്യജിച്ചിക്കപികളോടൊത്തു വിഭീഷണൻ മൽകാര്യത്തിന്നു
ചെയ്തോരുയത്നവുമിക്കാലംസഫലതത്തെപ്രാപിച്ചു ॥ മംഗലയാകും
ജാനകിയോടോരോന്നിങ്ങിനെരാമൻ ധൃഷ്ടനായ് ചൊല്ലുമ്പോൾതരം
ഗത്തിൽവീറയോടവളശ്രുക്കൾ ഭംഗംകൂടാതെപാരമൊലിപ്പിച്ചാൾ ॥
അതുകണ്ടഥപിന്നെയും രാഘവനതിരേകം കുപിതനായ്നിന്നവാ

അധികംപതിവ്രതാക്ഷരമായ്ത്തന്നെ സതിയാകുമവളോടതിക്രമംചെയ്യാ
ൻ ॥ ചലചിത്തനായീടുന്നരാവണൻ ബലാൽക്കാരമായ്ക്കൊണ്ടു
പോയ്നിന്നെയും വളരെക്കാലം പത്തനെവച്ചതാൽമലിനതപം
നിനക്കിന്നുളവായി ॥ ചാരിത്രത്തിന്നിവണ്ണം നിസ്സന്ദേഹംപാരം
പ്രാപിച്ചവളാകകൊണ്ടിനിയെന്നെ നിൽക്കരുതിങ്ങുപോലാരുടെചാ
രത്തെങ്കിലും വേഗേനപോയാലും ॥ ഏതൊരുത്തനിന്നന്യ
ന്റെ മന്ദിരേ ചിരകാലം വസിച്ചൊരു നാരിയെ പ്രീതിപൂർവ്വമായ്
സ്വീകാരംചെയ്യുട്ടും സീതേനീക്കണ്ടപോയാലും പോയാലും ॥
നിന്നുടെദേഹംരക്ഷിപ്പാൻ വേണെങ്കിൽ ചെന്നുലക്ഷ്മണൻത
ന്നോടൊക്കെക്കൂടിയീ നന്ദനോടൊ വാനരരാക്ഷസ മന്നവരോ
ടൊചൊൽക്കുമടിക്കാതെ ॥ കോമളാംഗിയാകും നിന്നെക്കണ്ടെന്നാൽ
കാമമുള്ളവൻ മിണ്ടാതിരിക്കുമോ രാമനാകുമെൻ പാർശ്വത്തിൽ നി
ന്നിനി താമസംവിനാ പോകയഥാസുഖം ॥ അശ്രുതപൂർവ്വമാകുന്ന
വാക്കുകൾ വിശ്വവാസികളൊക്കെയും കേൾക്കവെ നിശ്ശങ്കം രാമൻ
ചൊന്നതുകേട്ടപ്പോളശ്രുപൂർണ്ണവദനയായ്സീതയും ॥ പരസങ്കട
ത്തോടെ വദനത്തെക്കരംകൊണ്ടു തുടച്ചുപണിപ്പെട്ടു വരനാകുന്ന രാ
മനോടന്നേരം പറഞ്ഞാളിടത്തൊണ്ട വിറച്ചവൾ ॥ എന്തെല്ലൊ ഭ
വാനിവണ്ണം ശ്രോത്രത്തിൽ ചെന്നീടട്ടെ ചൊരിയുമ്പോലുള്ളൊരു
സന്താപമേറ്റ വളർക്കുന്നവാക്കിനെ ഹന്തചൊല്ലുന്ന നിസ്സാരനെ
പ്പോലെ ॥ നിന്തിരുവടിതന്നുടെ മാനസേ ചിന്തിക്കുംപോലെ വാ
ണവളല്ലഞാൻ കാന്തചാരിത്രരക്ഷ വഴിപോലെ സന്തതമിഹ ചെ
യ്യുന്നല്ലൊ വാണതും ॥ സതിയല്ലാത്തവളല്ല ഞാനെന്നും മതിയിൽത
വ നിശ്ചയമില്ലയോ അതിദുഷ്ടനാവലയാമെന്നെയും ചതികൊണ്ടു
ല്ലോസ്പർശനം ചെയ്തതും ॥ ചിത്തംസ്വാധീനമാകയാൽ സന്തതം ഭ
ർത്താവേ നിങ്ങൾ തന്നെനിനച്ചീടുന്നേൻ ശക്താധീനമായ്ദേഹം ശ
രീരത്തെത്തീണ്ടതാകയാലെന്തു ഞാൻചെയ്യേണ്ടു ॥ ബാലികയായി
രിക്കുമ്പോൾ തന്നെഞാൻ മാലയിട്ടിട്ടുമുതലിന്നോളം ശീലമിക്കി
ച്ചിട്ടൊട്ടുമറിയാഞ്ഞാൽ ചെലിലെന്തഹോ ചെയ്യേണ്ടു വല്ലഭ ॥ മന
താരിലെൻദോഷം ഭവാൻഎന്നാം നിനച്ചിട്ടുണ്ടായ്വന്നാലെന്തി
നായ് ഹനൂമൽക്കരെ മോതിരവും കൊടുത്തനുമൊഴിപൃഛിച്ചതും രാ
ഘവാ ॥ തപശ്ചരണമഖിലവു മന്നവൻ പ്രത്യക്ഷം നിന്നുചൊന്ന
തിന്നാകയെയും മിത്ഥ്യാവാണിയെന്നാകിൽ വാഗ്രേഞാനദ്യ ജീവനെ
യും കളഞ്ഞീടുവൻ ॥ മമബാല്യംമുതൽക്കുള്ള ഭക്തിയും മമതാദിസ്വ

ഭാവഗുണങ്ങളും രമണഭവാൻ സൎവ്വമറിഞ്ഞിട്ടും ക്രമമല്ലാതെന്തെ
വം പറയുന്നു ॥ ഇത്ഥംസീതയും തൊണ്ടവിറച്ചുകൊണ്ടാൎത്തയായ്ഭ
ൎത്താവൊടിവ്വണ്ണം ചൊല്ലുടൻ തത്രധ്യാനപരനായ്മരുവുന്ന പാൎത്ഥിവാന
ജൻ തന്നൊടുചൊല്ലിനാൾ ॥ സുമിത്രാത്മജ മാമകസങ്കട ശമത്തി
ന്നായ്ചിതയെ നിൎമ്മിച്ചാലും സുമഹത്താകും ദുഷ്കീൎത്തി നീങ്ങുവാൻ
മമദേഹത്തെ ഭസ്മീകരിക്കണമെന്നാൻ ॥ ഈവണ്ണം സങ്കടത്തോടതാം
ചെയ്യു ദേവിതൻവാക്കു കേട്ടതിതപ്തനായ്ഭാവം മാറിസ്സുമിത്രാതന
യനും ദേവൻതന്നുടെ നെരെനൊക്കീടിനാൻ ॥ അപ്പൊളഗ്രജ ഭാ
വരസങ്ങൾ കണ്ടുംപൂൎവ്വിൽ തദഭിപ്രായമൊക്കെയും ക്ഷിപ്രംനന്നാ
യ്ഗ്രഹിച്ചുചിതയെയും തൽപ്രദേശത്തിലുണ്ടാക്കി ലക്ഷ്മണൻ ॥ സീ
തയു മദ്ധ്യാഹ്നാൎക്കനായ്മരുവുന്ന നാഥനെയും പ്രദക്ഷിണംചെയ്തു സാ
ദരംദേവ ബ്രാഹ്മണന്മാരുടെ പാദത്തെയും നമിച്ചേവം ചൊല്ലിനാ
ൾ ॥ പതിയെവിട്ടൊരല്പനേരം പൊലും ഹൃദയംമമ നിന്നിട്ടില്ലെ
ന്നാകിൽ സദാപാതിവ്രത്യനിമഹാതപത്താൽ ഹുതഭുക്കെന്റെ രക്ഷ
ചെയ്തീടട്ടെ ॥ കൎമ്മവാങ്മനൊബുദ്ധ്യാദി കൊണ്ടിഹ ധൎമ്മിഷ്ഠനാകും
രാമനെതിക്രമം ചെമ്മെചെയ്യാതിരിക്കുന്നവളെന്നാലിഹ വഹ്നി
പാലനംചെയ്യട്ടെ ॥ പാതിവ്രത്യത്തിൻ നിഷ്ഠയറിയുന്നൊരാദിത്യാദി
പതിന്നാലുദേവന്മാർ പ്രീതരായ്വന്നിട്ടുണ്ടെങ്കിലിന്നവർ സാധുവാമെ
നിക്കു വരുത്തട്ടെ ॥ ഇത്ഥമാൎസ്സഭതന്നിൽ നിന്നോതികൊണ്ടുത്തമൊ
ത്തമയാകുന്ന സീതയും ദീപ്തവഹ്നിക്കുടനെ വലംവച്ചിട്ടസ്സു സന്തൊ
ഷം ചെന്നതിൽചാടിനാൾ ॥ സതിയാകുന്നജാനകി വഹ്നിയിൽപ
തിച്ചപ്പൊൾ സകലജനങ്ങളും അതിക്ലേശത്തൊടയ്യൊ ഹാഹായെ
ന്നതിഘൊരം കരഞ്ഞുതുടങ്ങിനാർ ॥ സ്ത്രീകളുംവഹ്നിമദ്ധ്യത്തിൽ സീത
യെ വ്യാകുലീകൃത ദേഹയായ്കണ്ടപ്പൊൾ ലൊകമൊക്കെയുഴക്കുമാറുച്ച
ത്തിൽ ഭീകലരായ് കരഞ്ഞുതുടങ്ങിനാർ ॥ കഷ്ടംകഷ്ടമെന്നെല്ലാവരും
തത്രകൊട്ടിഘൊഷിക്കും ശബ്ദമതുകെട്ടപ്പൊൾ ഉൾപ്പൂകൂടാതെരാഘ
വനും ബാഷ്പമൊട്ടൊലിപ്പിച്ചു തന്നെമരുവിനാൻ ॥ അപ്പൊൾ തത്ര
യമനും യക്ഷേശനും സപ്തിയുംശിവനും വരുണനുംഇബ്ഭുവനകൎത്താ
വാകും ബ്രഹ്മാവുമിപ്പറഞ്ഞവരൊക്കെ വന്നീടിനാർ ॥ ശങ്കരാദി സമ
സ്തസുരന്മാരും ലങ്കയിലാവിൎഭൂതരായ്കണ്ടപ്പൊൾ സങ്കടപ്പെട്ടു നി
ൽക്കുന്നരാമനും തൻകരംകൂപ്പിത്തത്ര നിന്നീടിനാൻ ॥ അന്നെരത്താ
സ്സുരന്മാരഖിലരുമൊന്നിച്ചേവം പറഞ്ഞുതുടങ്ങിനാർ ഇന്നീത്രൈ
ലൊക്യ കൎത്താവാകുംഭവാൻ വഹ്നിമദ്ധ്യെപതിപ്പാൻ തുടങ്ങൊരാ ത

നുമെടസതിയാകുന്നപത്നിയെ കിന്നിമിത്തമുപെക്ഷിച്ചു രാഘവ ॥ വി
രാഡ്രൂപെണ വാഴുന്നതുംഭവാൻ സുരസിദ്ധാദിയാകുന്നതും ഭവാൻ
നരപക്ഷിമൃഗാദികളും ഭവാൻ മരമത്സ്യജലാദികളുംഭവാൻ ॥ താനി
ന്നീവണ്ണമുള്ളവനെന്നതുംമാനനീയ ഭവാനെന്തറിയാത്തു ജാനകി
യെയും പ്രാകൃതന്മാരാകും മാനുഷന്മാരെപ്പോലെന്തു നൊക്കാത്തു ॥
ഇത്ഥംദെവസ്തുതി കെട്ടനെരത്താമാൎത്താണ്ഡാന്വയനാകുന്ന രാഘ
വൻത്രിദശപ്രവരന്മാരൊടെവമുത്തരം വിനയത്തൊടതാചെയ്താ
ൻ ॥ ഞാനിന്നനിദ്ദിവാകരവംശജ മാനുഷനായിതന്നെയറിയു
ന്നെൻ ഞാനീവണ്ണമല്ലെങ്കിൽ സത്യത്തെജ്ഞാനമുള്ളോരു നിങ്ങൾപ
റഞ്ഞാലും ॥ അറിവില്ലെന്നഭാവിച്ചു രാഘവനതുചെയ്തപ്പോൾ പ
ത്മജൻചൊല്ലിനാൻ പരപൂരുഷദാശരഥെ തവപരമാൎത്ഥം പറയു
വൻകെട്ടാലും ॥ എന്നുരചെയ്താശ്രീരാമ തത്വാൎത്ഥ നന്നായ്സ്മരി
ച്ചീവണ്ണം കെൾപ്പിച്ചാൻ മന്നവാത്മജ ത്വപനീയവൈകുണ്ഠ തന്നിൽ
വാഴുംഹരിയെന്നറിഞ്ഞാലും ॥ പിന്നെയും മത്സ്യാദിസ്വരൂപെണ
വന്നവതാരംചെയ്യുന്നതുംനീതന്നെ എന്നുവെണ്ട സകലസ്വരൂപെണ
നിന്നിട്ടാപരബ്രഹ്മവും നീതന്നെ ॥ ലക്ഷ്മണയുതയാകുന്ന സീതയും
ലക്ഷ്മീദെവിയെന്നും നീധരിക്ക രക്ഷൊനാഥ വധാൎത്ഥം ഞാൻപ്രാ
ൎത്ഥിച്ചിട്ടിക്ഷിതിയിൽ ജനിച്ചെന്നുമൊൎത്താലും ॥ രാവണനെൻറ നിധ
നത്തെച്ചെയ്കയാൽ ദെവകാൎയ്യവും സാധിതമായ്വന്നു താവകന്മാൎക്ക
ഖിലൎക്കാനന്ദമാവിൎഭൂതമായ്വന്നെന്നു മൊൎത്താലും ഇസ്തുതിയെയുമാ
ദരാലെതൊരു മൎത്യൻനിത്യവും ഭക്ത്യാപഠിച്ചീടും യുദ്ധഭൂമിയിൽ
സംഭ്രമവുംതൊലിയും മൃത്യുവുമവനണയാവന്നിടാ ॥ ഇദ്ദെവക
ളീവണ്ണം പത്മജനാദി ഭാഷണംചെയ്തു നിന്നീടുമ്പൊൾ ഭഗവാൻഹ
വ്യവാഹനൻ സീതയെ സ്വഭുജത്തിലെടുത്തും കൊണ്ടങ്ങിനെ ॥ മൂൎത്തി
മാനായ്ചിതാമദ്ധ്യത്തിങ്കൽ നിന്നുത്ഥാനം ചെയ്തനന്തരം രാമൻെറ
ഹസ്തന്തന്നിലാപ്പത്നിയെയും കൊടുത്തിത്തരം രഘുനാഥനൊടൊതി
നാൻ ॥ രാഘവപരമന്ദിരവാസത്താൽ വ്യാകുലതാമിവൾക്കില്ലതെ
ല്ലുമെ ലൊകസാക്ഷിഞാൻ സീതാമനൊഗതമാകവെ ധരിച്ചുള്ളവ
നാകുന്നു ॥ ശുദ്ധഭാവയും നിഷ്പാപയുമായി നിത്യവുംവസിച്ചീടുമിസ്സീ
തയെ സത്വരംഭവാൻ സ്വീകരിച്ചീടണ മദ്യഞാനതിന്നാജ്ഞാപി
ച്ചീടുന്നെൻ ॥ ഹുതഭുക്കെവം ചൊന്നതുകെട്ടുടൻ മതിമാനാകും രാ
മനുംചൊല്ലിനാൻ സതിതന്നെയിവളെന്നുമാമക ഹൃദിനിശ്ചയമുണ്ടെ
ന്നിരിക്കിലും ॥ പരീക്ഷിക്കാതെ സ്വീകാരംചെയ്യുന്നാൽപരം കാമ

കൻരാമനെന്നിങ്ങിനെ പരിഹാസമാൎഗ്ഗധ ജനമൊരൊക്കപ്പറഞ്ഞിട്ടു
മെന്നൊൎത്തിന്നപെക്ഷിച്ചേൻ ॥ ജനകാത്മജാ വഹ്നിപ്രവെശംകൊ
ണ്ടാത്തൊന്നത്രവസിച്ചതും ജനങ്ങൾക്കിന്നഖിലൎക്കും വിശ്വാസം
മനതാരിൽഭവിപ്പാനെന്നൊൎത്താലും ॥ എന്നതുകൾചെയ്തസ്സീതയെ
സ്വീകരിച്ചന്നാനന്ദംപ്രാപിച്ചരാമനും വഹ്നിയുമന്തൎദ്ധാനത്തെ
ച്ചെയ്തുടൻതന്റെ പൂൎവ്വസ്ഥാനത്തെപ്രാപിച്ചാൻ ॥ രാമവാക്കെല്ലി
വണ്ണംകെട്ടുടൻ വാമദെവനതുകൾചെയ്തുഹൃഷ്ടനായ്കൊമളാകൃതെദി
വ്യപ്പെട്ടുവനിലൊകശൂമകെതുവിൻനിഗ്രഹംചെയ്തതും ॥ പാവകപവ
നാദികളാകുമിദ്ദെവകൾക്കെന്നുവെണ്ട സകലൎക്കുംരാവണനാൽതായ്ക്കൽ
നിന്നുള്ളഭീതിയെനീവഴിപൊലെതീൎത്തല്ലൊരാഘവ ॥ ഇനിനീപൊ
യ്ഭരതനെയുംഭദ്രതാ വനവാസത്താൽ ക്ലെശിച്ചമെവുന്നജനനീയാകും
കൌസല്യതന്നെയുംവിനയത്തൊടപരാംബമാരെയും ॥ ആശ്വാസി
പ്പിച്ചഭിഷിക്തനായിന്നെ വിശ്വവാസികൾക്കാനന്ദമുണ്ടാക്കി അശ്വ
മെധാദിയജ്ഞങ്ങളെയും ചെയ്തിട്ടുശരീരത്തെശ്ശീഘ്രം ത്യജിച്ചാലും ॥
രാഘവനിന്നാൽ താരിതനായുള്ളൊരാനകലൊകം ഗമിച്ചൊരുതാതനാം
ശ്രീകണ്ഠൻവിമാനെ കരെറിക്കൊണ്ടാഗമിച്ചിതാ നില്ക്കുന്നതുംകാഴ്
കനീ ॥ നരജന്മത്തിൽതാതനൊടൊത്താൽ ഗുരുവിട്ടതുകൊണ്ടു
നീ വെഗേന ഉൾഭക്ത്യാസഹജനൊട്ടുംകൂടിപ്പരിചൊടഭി വാദനം
ചെയ്താലും ॥ രുദ്രദെവനിവണ്ണം പറഞ്ഞപ്പൊൾ ഭദ്രമാകും വിമാ
നെവസിക്കുന്ന ഗാത്രങ്ങളൊക്കെത്തന്നപിതാവിനെ ച്ചീൎത്തഭക്ത്യാന
മിച്ചാരിതുവതും ॥ മക്കൾവീണുനമസ്കരിച്ചങ്ങിനെ കാക്കൽതന്നെ
കിടപ്പതുകണ്ടപ്പൊൾ ശീഘ്രം ചെന്നൊട്ടുത്തങ്കത്തിൽ വച്ചുകൊണ്ടു
കുമാരകന്മാരെദ്ദശരഥൻ ॥ ഗാത്രത്തൊടണച്ചാലിംഗനം ചെയ്താമ
സ്തകംതന്നിലാനന്ദബാഷ്പത്തെഎത്രയും പ്രവഹിപ്പിച്ചവൎക്കൊരൊന്നസാ
ന്നിവാദവുംചെയ്തുവാ ചൊല്ലിനാൻ ॥ സ്വൎഗ്ഗംപ്രാപിച്ചസൎവ്വജന
ത്താലും സൽകൃതനായ്ഭവിച്ചിട്ടും രാഘവതവഗാത്രസ്പൎശം കിട്ടായ്ക
യാൽ പരം ദുഃഖംതന്നെയിനിക്കെന്നൊൎത്താലും ॥ പുരാനിന്നെവ
നത്തിന്നയക്കുവാൻ വരയാചനാത്രപെണ്ണ കൈകെയിഉരചെയ്തവാ
ക്കിപ്പൊഴുമെൻ ഹൃദി ശരംപൊലെതറച്ചുകിടക്കുന്നു ॥ കൌശലത്തൊ
ടെനിങ്ങളെക്കണ്ടിപ്പൊൾ സ്വശരീരത്തിൽ ചെൎത്തുതഴുകയാൽവി
ശൊകത്വത്തെപ്രാപിച്ചഞാനൊന്നാം സൂശല്യം നീങ്ങിസ്സന്തുഷ്ടനായു
ന്നെൻ ॥ നിന്നുടെവിയൊഗാഗ്നികൊണ്ടെത്രയും ഖിന്നചിത്തയായ്മെ
വുന്നമാതാവും ഇന്നയൊദ്ധ്യയിൽചെന്നു നീകാണുമ്പൊളന്നാനന്ദ

ന്ദംപ്രാപിക്കുംനിർണ്ണയം ॥ പുരിതന്നിലഭിഷിക്തനായ്നിന്നെപ്പുരവാ
സിജനങ്ങളുമിഷ്ടനിന്നെനിരീക്ഷിച്ചീടുമായതുകൊണ്ടുള്ളിൽ പരമാനന്ദവുമ
വർക്കുണ്ടാകും ॥ ഏറ്റവും ധർമ്മനിഷ്ഠനായ്സൽഗുണയുക്തനായനുര
ക്തനാമേറ്റവുംഭക്തനാകും ഭരതനോടൊത്തുനിൻഗാത്രംകാക്കുതിന്നാ
ഗ്രഹിക്കുന്നു ഞാൻ ॥ നീതിജ്ഞനിഷ്ഠം തീർണ്ണപ്രതിജ്ഞനായാദിതേയ
ന്മാർക്കാനന്ദദായിയായ് ഭ്രാതാക്കന്മാരോടൊത്തു ചിരംപരം മോദ
ത്തോടിരുന്നാലുമയോദ്ധ്യയിൽ ॥ ഇതിതാതവചനങ്ങൾ കേട്ടപ്പോ
ളതിഭക്ത്യാ നമിച്ചുവിനീതനായ് കൃതകൃത്യനായിട്ടുള്ളരാമനും പ്രതി
വാക്യം ജനകനോടോതിനാൻ ॥ തരുണീസ്വഭാവംകൊണ്ടു കൈകേ
യീപുരാചെയ്തുള്ളതെറ്റുകളൊക്കെയും ഗുരുവാകും ഭവാൻ ക്ഷമിച്ചീട
വാൻ പരം താതഞാൻ പ്രാർത്ഥനചെയ്യുന്നേൻ ॥ പുത്രനോടൊ
ത്തുനിന്നെത്യജിച്ചേൻ ഞാനിത്ഥം ശാപസമാനമായ്ചൊന്നതും
അതങ്ങണിഞ്ഞും പുത്രനുംപാറരുതിത്രമാത്രം ഞാൻയാചനം ചെ
യ്യുന്നേൻ ॥ ഇതിരാമൻകൃതാഞ്ജലിയായ്ത്താത പദപങ്കജേവീ
ണുയാചിച്ചപ്പോൾ അതുസമ്മതിച്ചേവം സുമിത്രതൻ സുതനോടും
പ്രണയത്തോടോതിനാൻ ॥ രാമനും ജനകാത്മജയ്ക്കും വത്സസാമാ
ന്യമല്ലാതുള്ളശുശ്രൂഷയെ നീ മഹാവനേചെയ്കയാൽ ധർമ്മവുംമാ
മകപ്രീതിയും നിനക്കുണ്ടായി ॥ ഈശ്വരൻതന്നെ രാമനെന്നുള്ളി
ൽ നീ വിശ്വാസത്തോടിനിയും വഴിപോലെശുശ്രൂഷിച്ചാലഭീഷ്ട
ങ്ങളൊക്കെയും വിശ്വകർത്താവായീട്ടുമിവൻതരും ॥ ഇഹലോകത്തി
ൽകീർത്തിയും സജ്ജനബഹുമാന്യതയും തവനിത്യവും മഹാരാജപദ
വിയുമന്ത്യത്തിൽ മഹാനന്ദമോക്ഷവും പ്രാപിക്കും ॥ അതിഭക്ത്യാ
വണങ്ങിനിന്നീടുന്ന സുതന്മാരോടിവണ്ണം പറഞ്ഞുടൻ സതിയാ
കും സ്നുഷയെ മുദാവിളിച്ചിതിഭംഗിയിൽ ചൊന്നാൻദശരഥൻ ॥
ചാരിത്രപരിശുദ്ധേ നീ രാമന്റെ നേരെകോപത്തെച്ചെയ്യൊല്ല
തെല്ലുമെ ധീരനാകുന്ന രാമൻ നിൻശുദ്ധിക്കായാരംഭിച്ചതെന്നോ
ർത്താലുമിക്കർമ്മം ॥ വല്ലഭനെല്ലാനാരിമാർക്കീശ്വരനില്ല സംശയമേ
വമോർത്തെപ്പോഴും കള്ളംകൂടാതെ ഭർത്തൃശുശ്രൂഷയെ നല്പവണ്ണമനു
ഷ്ഠിച്ചുവാഴ്കനീ ॥ എന്നീവണ്ണമാമൂവരോടും വേണ്ടതൊന്നൊഴിയാ
തെ ചൊല്ലിദ്ദശരഥൻതന്റെ വിമാനത്തിൽ കരേറിക്കൊണ്ടിന്ദ്ര
ലോകംസമോദം പ്രവേശിച്ചാൻ ॥ കാകുൽസ്ഥനായ രാജർഷി
പോയശേഷം പാകശാസനൻ രാമനോടോതിനാൻലോകേശരാ
ക്കാഞങ്ങടെദർശനം മോഘമായ്വരികില്ലതുകൊണ്ടിഹ ॥ തുഷ്ടനായ്

ജയിച്ചുദേയ, കശ്മലാകലിയന്നഗ്രജൻ ॥ ഇവിടെക്കുപയോഗിപ്പതിന്നാ
യ് ഞാനിവിടെക്കൊണ്ടുവന്നീടാം വേഗത്തിൽ ഭേൽക്കാഴ്ചും കഴി
ഞ്ഞാൽ കുബേരന്റെ സവിധേ ചെന്നുകൊണ്ടാലും രാഘവ ॥ അ
നുഗ്രാഹ്യനടിയനെന്നും തവമനക്കാമ്പിൽ നിനക്കുന്നുണ്ടെന്നാകി
ൽ മനുജശേഖര മൽപുരത്തിനിലിന്നനുജാന്വിതനായിവസിച്ചാലും ॥
പ്രീതിയോടടിയൻ ചെയ്യും സൽക്കാരം നാഥനാകും ഭവാൻ കൃപ
യോടിഹ വൈദേഹീയുതനായ്ത്തന്നെ സ്വീകാരം ചെയ്തു പിന്നെ
ഗ്ഗമിച്ചാലും രാഘവ ॥ പ്രാർത്ഥിച്ചേവം വിനീതനായ് നില്ക്കുന്ന ഭക്ത
നോടരുൾ ചെയ്തു ഭഗവാനും ശത്രുനിഗ്രഹം ചെയ്യുന്നിൻ സാഹായ്യ
മുത്തമതമപൂജയായ്വന്നുമെ ॥ വേറെനിക്കൊന്നും ചെയ്യേണ്ട സൽക്കാ
രംപാരം പ്രീതനായ് ഞാനതിനാൽത്തന്നെ കൂറപാരം ഭവാനെന്നിലു
ള്ളതും നേരായിട്ടറിവുണ്ടെൻ മനക്കാമ്പിൽ ॥ പുരാചിത്രകൂടെ ഞാ
ൻ വസിക്കുമ്പോൾ ഭരതൻ വന്നഭിവാദ്യം ചെയ്യുന്നെന്തിരിച്ചങ്ങോ
ട്ടു കൊണ്ടുപോയിട്ടുവാൻ പരം യാചന ചെയ്തതഖിലവും ॥ നിരസി
ച്ചുന്നപൊന്നോരവസ്ഥയെ നിരൂപിക്കുന്നേരമിഹ സഖേ അരനാ
ഴികനേരമെന്നാകിലുമിരുന്നീടുവാൻ ശക്തനല്ലോർക്കുമെ ॥ ആധിപൂ
ണ്ടോപ്പുരത്തിൽ വസിക്കുന്ന മാതാക്കന്മാരെ മൂവരെയുമെന്റെ സോദ
രനെയും കാണ്മാൻ ഗമിക്കേണം സാദരം നീയുമതി ത്വരയാലും ॥
ഭഗവാനേവം ചൊന്നതു കേട്ടപ്പോൾ ഉൾക്കുതാരത്തിൽ ഭക്തിയോടായവൻ
ഗഗനചരമാകും വിമാനത്തെ രഘുനാഥനികടെ വരുത്തിനാൻ ॥ കാ
ഞ്ചനരജതാദികൾ കൊണ്ടുള്ള മഞ്ചജാലമതിലുണ്ട തൊങ്കയും അഞ്ചി
തമായരത്നസമൂഹത്താൽ ലാഞ്ഛിതങ്ങളായ്ത്തന്നെയിരിക്കുന്ന പാ
ഞ്ചികകൾ ദിക്കിലൊക്കയും പുഷ്പകം സഞ്ചരിക്കുമതി ദിവ്യമാകയാൽ ॥
ശോഭനതരകിങ്കിണീജാലവും ശോഭയ്ക്കായ്ത്തീർത്തു ചേർത്തിട്ടുണ്ടായ
തിൽ ലോഭംകൂടാതെ ചിത്രപ്പണികളും കൗബേരമാകും യാനത്തിലു
ണ്ടല്ലോ ॥ പതാകാദ്ധ്വജവേദികളും പലവിധമായതിൽ ചേർത്തി
ട്ടുണ്ടാകയും അതിമോഹനം വിശ്വകർമ്മാവിനാൽ കൃതമായതു
മാകുന്നു പുഷ്പകം ॥ ഇത്രസുന്ദരമാകും വിമാനമതത്ര രാമസ
മീപെ വിഭീഷണൻ ത്വരയോടുകൊണ്ടു വച്ചിച്ചവിടത്തിൽ ഭക്തി
കൈക്കൊണ്ടു നിന്നാൻ വിനീതനായ് ॥ പിന്നെയും രഘുനാഥനോടായവ
ൻ വന്ദനം ചെയ്തിവണ്ണമുണർത്തിച്ചാൻ മന്നവനിയോഗിച്ചാലും മൽ
കൃത്യമിന്നിനിച്ചില തുടങ്ങിപ്പോയതും ॥ രജനീചരനായകനീവണ്ണം
ഭജനപരനായിപ്പറഞ്ഞപ്പോൾ ഉജ്ജ്വലിച്ചുതാൻ വിക്രമം ചെയ്യുന്ന

നിജദാസനായ നൊക്കീട്ടുതാംചെയ്യാൻ ॥ യത്നാചെയ്തു സകലക
പികൾക്കും രത്നവസ്ത്ര ധനാഭൂഷണാദികൾ സമസ്തവും നീകൊടുത്തു
പൂജിച്ചെന്നാൽ കൃൽസ്നാവുംമമപൂജയായ്വന്നീടും ॥ അതുകൊണ്ടിന്നി
വാനരന്മാരുടെ ഹൃദയത്തിലുള്ളാഗ്രഹമൊക്കെയും വിധിപോലെകൊ
ടുത്തു പൂജിച്ചുവക്തി സന്തോഷമുണ്ടാക്കീടെണം നീ ॥ മാനാഹ
ന്മാരായ്നിത്യമിരിക്കുന്ന വാനരന്മാരെ മാനിച്ചുനിയെങ്കിൽ ദാനശീ
ലൻ വിഭീഷണനെന്നിവരാനന്ദത്തോടധികം പ്രശംസിക്കും ॥ ആ
ദേശംകേട്ടനേരം വിഭീഷണൻമോദത്തോടവാക്കുകളെയും വെഗേന
ഓദനധനരത്നവസ്ത്രാദികളാദരിച്ചിഷ്ടം പൊലെനൽകീടിനാൻ ॥ ക
ണ്ഡമാംബരമാല്യാദിയാൽ പരംമണ്ഡിതരാക്കപികളെ കണ്ടപ്പോൾ
പൂണ്ടമൊദമനുജനൊട്ടും കൂടിസപൂർണ്ണതനയമാകും പുഷ്പകത്തിന്ന
മങ്കരമണിയെ വച്ചുകൊണ്ടെന്നാ ലക്ഷ്മണൻ രാമൻകരെറിനാൻ
ഉർവ്വീനാഥ സുതനാകും രാഘവൻദിവ്യയാനെ വസിച്ചുംകൊണ്ടന്നെ
രം സർവ്വരൊടുമിവണ്ണം ബഹുമാനപൂർവ്വം സന്തുഷ്ടനായിട്ടുരചെ
യ്യാൻ ॥ കെട്ടാലുംവഴിപൊലെ കപികുലശ്രെഷ്ഠരെ നിങ്ങൾചെയ്ത
സഹായത്താൽ ദുഷ്ടനായിതൊനായത്ത കൊന്നിപ്പൊളിഷ്ടംപോലെ
ഗമിച്ചാലുംസർവ്വരും ॥ സുഗ്രീവനിസ്സംബന്ധകൃത്യം സദാവ്യഗ്രതയെ
ന്യെ ചെയ്കയാലെന്നുടെ ഉൾക്കമെലാം പ്രസന്നമായ്നിശ്ശിനികഴിഞ്ഞി
ന്ധമ്മാ നിജരാത്രമപൊയാലും ॥ നിന്നുടെപുരംപാലിച്ചു കൊണ്ടി
ഹ നന്നായ്വാഴ്ക ഭവാനാം വിഭീഷണ എന്നുടെയാത്രക്കിന്ന സക
ലരും തന്നിടെണമനുമതിയുമെടൊ ॥ ഇത്ഥംരാമൻ പറഞ്ഞതുകെട്ട
പ്പൊൾ അത്രനിൽക്കുന്ന സർവ്വജനങ്ങളും ചിത്തശുദ്ധ്യാ രഘുകുലനാ
ഥന്റെ കാൽത്തളിരിണ വന്ദിച്ചുണത്തിച്ചാർ ॥ അടിയങ്ങളും രാ
ഘവനിന്തിരുവടിയൊന്നിച്ചയൊദ്ധ്യാ പുരന്തന്നിൽ വിടകൊണ്ടിട്ട
വിടത്തിലുണ്ടാകും പട്ടാഭിഷേകവും പട്ടണവുംതവ ॥ അഭിഷേക
വുംകണ്ടഥ കൌസല്യാദ്യഭിവാദ്യവുമാദരാൽ ചെയ്തുടൻ സ്വഭവന
ത്തെ പ്രാപിപ്പാൻ സമ്മതംപ്രഭുവാകും ഭവാനിന്ന തന്നാലും ॥ താ
ഴ്മയൊടേവം പ്രാൎത്ഥനചെയ്തപ്പൊൾ കൃപനാകും രാമനതുംചെയ്തു ഇ
ഷ്ടരുണ്ടിന്നുബന്ധു സമെതനായയൊദ്ധ്യന്റെ പുരംതന്നിൽ പ്രവെശിപ്പാ
ൻ ॥ അതിനാൽദ്രുതം സന്തുഷ്ടരായ്നിങ്ങളിതിൽതന്നെ സകലരും
കെറുക ഇതിരാമന്റെകല്പന കെട്ടവരതിവെഗം വിമാനത്തിൽകെറി
നാർ ॥ തിരക്കെന്യെസകലരും സൌഖ്യമായിരുന്നീടിനാർ ദിവ്യവി
മാനത്തിൽ നരവാഹനനെപ്പോലെ രാമനാംപരിശൊഭിച്ചുമെവിനാ
ൻ പുഷ്പകെ ॥ അന്നെരത്താപ്പുഷ്പകയാനത്തൊടതി വെഗംഗമിച്ചു

നിശമ്യൈവം ക്ഷിതിനാഥസുതനാകും രാഘവൻ പ്രതിനന്ദിച്ചതുമ
ച്ചെയ്തീടിനാൻ ॥ മനുജേശതനയൻ ശമിച്ചൂവാനവാദം കൊട്ടു
ത്തൊരനന്തരംഅനാമോദംപൂണ്ടംബരമാർഗ്ഗേണ ധനദന്റെവിമാനം
പുറപ്പെട്ടു ॥ അനന്തരം രഘുനായകനമ്പോടു ചൊന്നാൻതന്നുടെ പ
ത്നിയോടീവണ്ണം ചന്ദ്രനേർമുഖിസീതെ സുരശില്പി തന്നിലുള്ളൊരു
കൌശലമൊക്കെയും ഇന്നിനാകത്തങ്ങളെശേഷരൻ തന്നുടെമന്ദിരത്തിലു
ണ്ടായതു കണ്ടാലും ॥ യുദ്ധസ്ഥാനമതെയും നീവഴിപോലെ നേത്രം
രണ്ടുംതുറന്നു കണ്ടീടുകഇത്രിക്കൂടിൽ തന്നെയാകുന്നു രാവണൻമൃത്യുഗ്ര
സ്തനായ്മുന്നംകിടന്നതും ॥ കുംഭകർണ്ണപ്രഹസ്തധൂമ്രാക്ഷാദിവമ്പ
ന്മാർ ചത്തുവീണതുമിസ്ഥലേ ജംഭാരിജിത്തു മിത്രിക്കൂലിലെന്നുടെ ത
മ്പിയാൽ ഹതനായെന്നറിഞ്ഞാലും ॥ മയപുത്രിയു മിത്രിക്കലിലോക്ക
ന്നു ദയിതന്റെശവദേഹം കണ്ടൊരാം ഭയവേപഥുപൂണ്ടു കരഞ്ഞ
തുമയി ഭാമിനി സർവ്വംകാണുകനീ ॥ സമുദ്രംകടന്നിട്ടിക്കരെയെത്തിനാം സു
ഖേന ഞാൻ വസിച്ചെന്നറിഞ്ഞാലും മമകല്പനയാൽ നളൻകെട്ടിയ
സുമഹൽസേതുവുമിതാകണ്ടാലും ॥ കുക്ഷിയിൽപല നക്രമകരാദി
ദുഷ്ടജന്തുക്കളുണ്ടാകകൊണ്ടേറം അക്ഷോഭ്യമാകും സാഗരത്തെ
യും നീവീക്ഷണംചെയ്തു കൊണ്ടാലുംജാനകീ ॥ വാതപുത്രന്നുപകാ
രം ചെയ്യാനിരുദ്ധരന്റെയും പുണ്യമായിട്ടുള്ള സേതുബന്ധനമാകു
ന്ന തീർത്ഥത്തെയും മൈഥിലീ നീവഴിപോലെ കണ്ടാലും ॥ പ്രീത്യാരാ
വണസോദരൻ വന്നെന്റെ മിത്രമായതുമിസ്ഥലത്താകുന്നു മാർത്താ
ണ്ഡാത്മജൻ തന്റെപുരത്തെയും സതചാരമിതാ കാണ്കനീസുന്ദരി ॥
മിത്രപ്രീതിക്കായ് ബാലിയെക്കൊന്നതു മിത്രിക്കൂലിൽതന്നെ നിന്നെന്നറി
ഞ്ഞാലും ॥ കിഷ്കിന്ധാപുരി കണ്ടുടൻസീതയും നിഷ്കപടംപ്രിയനോ
ടുണർത്തിച്ചാൾ ॥ സുഗ്രീവപ്രിയഭാര്യമാരൊത്തു ഞാനാഗ്രഹിക്കുന്നു
രാജ്യാപ്രവേശിപ്പാൻ ॥ ഇതിപ്രേയസീ വാക്കുകേട്ടായതും സദയം
സമ്മതിച്ചഥരാഘവൻ ക്ഷിതിയിൽ പുഷ്പകത്തെയിറക്കിക്കൊണ്ടതി
തുഷ്ട്യാ കപീശനോടോതിനാൻ ॥ വാനരാധിപ സർവ്വരും തന്നുടെ
മാനിനി മാരോടൊത്തു വന്നീടുകജാനകീ തന്നഭിലാഷം പോലിന്നു
ഞാനും പോകുവാനാഗ്രഹിച്ചീടുന്നു ॥ സന്ദേശമേവം കേട്ടഥസുഗ്രീ
വൻ സൈന്യത്തോടൊത്തു രാജ്യത്തിൽചെന്നുടൻ സുന്ദരിയാകും
താരയെക്കൌസല്യാനന്ദനൻ തന്റെകല്പന കേൾപ്പിച്ചാൻ ॥ ഇപ്ര
ദേശത്തിൽ നമ്മുടെജാതിയിലിപ്പോളുള്ള തരുണിമാരൊക്കെയും ക
ല്പനകിട്ടി രാമപുരംകാണ്മാൻ ക്ഷിപ്രംകൊണ്ടു വന്നാലുമവരെനീ ॥
വല്ലഭനേവം ചൊന്നതുകേട്ടപ്പോൾ മല്ലലോചനയാകുന്ന താരയും

എല്ലാനാരിമാരെയും വരുത്തിത്താൻ നല്ലവണ്ണമലങ്കരിപ്പിച്ചുടൻ
സുഗ്രീവമവരൊത്തു വിമാനത്തിൻ മേല്പുറികിൽ ചെന്നെല്ലാവരുംകൂ
ടി ॥ പുഷ്പകത്തെ പ്രദക്ഷിണം ചെയ്തുവരുംപ്രമോദ മതിൽകരയേറി
നാർ അപ്പൊളാദ്ദിവ്യമാകും വിമാനവു മുൾപതിച്ചു വിയൽപ്രദെ
ശെദ്രുതം ॥ പിന്നെയുംരാമൻ സീതയെത്തിക്കകോം നന്ദിപൂണ്ടുടൻ കാ
ട്ടിത്തുടങ്ങിനാൻ ഉന്നതമാകും ഋശ്യമൂകത്തെയും തന്വംഗിമണെ
കാണ്കവഴിപൊലെ ॥ രവിപുത്രനൊടൊത്തു ഞാൻ സഖ്യവുമിവിട
ത്തന്നെ നിന്നല്ലൊചെയ്തതും തവഹേതുവായ്ബാലിവധം ചെയ്വാ
നവനൊടു തഥാ സത്യത്തെച്ചെയ്തതും ॥ ചിത്രകാനനയാകുന്ന പമ്പ
യെബാത്രീപുത്രി ദയിതെനീകണ്ടാലും ത്വദ്വിയോഗത്താലാൎത്ത പ്ര
ലാപവുമത്ര നിന്നല്ലൊമുന്നം ഞാൻചെയ്തതും ॥ അമ്പലെ ഞാനീ
പ്പമ്പാതീരത്തെല്ലൊ ശബരാംഗനയെച്ചെന്നു കണ്ടതുംഉഭയകരച്ഛേ
ദനംചെയ്തിട്ടാക്കബന്ധൻ തന്നെക്കൊന്നതുമീസ്ഥലെ ॥ കൊണ്ടൽവെ
ണ്ണിനിനക്കവെണ്ടിട്ടശ കണ്ഠനൊടാജ്ജടായുവന്നെതിൎത്തും ശക്തിയിട്ടു
പൊരുതിയസ്ഥാനവുംകണ്ടാലും വഴിപോലെ നീ ബാലികെ ॥ ജന
സ്ഥാനപ്രദേശത്തെയും ദുരാജനകാത്മജെനിസ്തുതാകണ്ടാലും നിനച്ചാ
ലുംഖരാദിയെമുന്നമീവനത്തിൽതന്നെ വധിച്ചെല്ലാമകൊന്നതും ॥ സമ്മൊ
ദംനാംവസിച്ചുള്ളപൎണ്ണനിൎമ്മിതഭവനത്തെയുംകാണ്ക നീ നിൎമ്മ
ൎയ്യാദൻദശമുഖൻ നിന്നെയന്നിമ്മഹിയിൽ നിന്നല്ലൊഹരിച്ചതും ॥
നിൎമ്മലയാകുംഗോദാവരിയെയും രമ്യമാകുമഗസ്ത്യാശ്രമത്തെയും കും
ഭജസുതീക്ഷ്ണശരഭംഗ സന്മുനിവാസസ്ഥാനങ്ങളുംകാണ്ക ॥
വിരാധൻതന്നെക്കൊന്ന സ്ഥലത്തെയും പരിചൊടത്രി പത്നിയെ
ച്ചെന്നു നീ നിരീക്ഷിച്ചൊരുപുണ്യാശ്രമത്തെയും വരവൎണ്ണിനിജാ
നകികണ്ടാലും ഉത്തമഗുണവാനാകും കൈകെയീപുത്രനെന്നെപ്ര
സാദിപ്പിപ്പാൻപുരാ ഭക്ത്യാവന്നൊരുമൊഹനമാകുന്ന ചിത്രകൂട
പ്രദേശവുംകാണ്കനീ ॥ ഭരദ്വാജന്റെവാസസ്ഥലത്തെയും സുര
സെവിതഭാഗീരഥിയെയും സരയൂനദിയെയും ഗുഹന്റെപു
രിയെയും നീ കാണ്കസുമദ്ധ്യമെ ॥ ദൂരത്തായ്ത്തന്നെ കാണുന്നി
താ പരാ പാൎത്ഥിവാകുമയോദ്ധ്യാപുരം പ്രിയെ സാരസാക്ഷിനമസ്കാ
രംചെയ്യതിന്നാരംഭിച്ചാലും വെഗെനനീയിപ്പൊൾ ॥ അരുളി
ച്ചെയ്തീവണ്ണംകെട്ടപ്പൊൾ ഹരിവീരരും രാക്ഷസശ്രേഷ്ഠന്മാരുമു
മൊദമുയൎന്നയൎന്നുപുരി പരിശോഭയെനൊക്കിത്തുടങ്ങിനാർ ॥ പ
തിന്നാലാമതായുള്ള വൎഷവു മതിക്രാന്തമായ്വന്നാദിനന്തന്നെ പ്രഥി

തൻ രഘുനാഥൻഭരദ്വാജപദം പ്രാപിച്ചഭിവാദനംചെയ്താൻ ॥
മുനിയൊടയൊദ്ധ്യാവൃത്താന്തവും മനുജെശ്വരനീവണ്ണം ചൊദിച്ചു
സുനീതിജ്ഞനമമപുരെവാണീടും ജനതതിക്കാനന്ദൈകനല്ലയൊ ॥
ഭരതൻതാനും മാതാക്കന്മാരുമിന്നിരിക്കുന്നുണ്ടൊ ജീവിച്ചൊരുവി
ധം പുരത്തിങ്കൽസുഖമൊ സൎവ്വവുമരുൾചെയ്യെണമെന്നൊടുകെൾപ്പി
ച്ചതനാലും ॥ മാമുനികുലശ്രെഷ്ഠനൊടീവണ്ണം രാമൻചൊദിച്ചു
നെരത്തുമന്ദഹാസവും പ്രെമത്തൊടൊന്നു വരുത്തിയിട്ടുടൻ ശ്രീനാ
ഥസുതനൊടു ചൊല്ലിനാൻ ॥ കെട്ടാലുംഭരതൻ നീ ഗമിച്ചനാൾ
തൊട്ടുപങ്കമണിഞ്ഞു ജടാഭാരംകെട്ടിവച്ചുനിൻ പാദുകയെത്തന്റെ
ജ്യെഷ്ഠനെപ്പൊലെ പൂജിച്ചുനിത്യവും ॥ സൎവ്വകാൎയ്യത്തെയും താൻ
നടത്തിക്കൊണ്ടുൎവ്വിയെപ്പരിപാലനംചെയ്യുന്നതവ്വണ്ണംതന്നെ മാതാ
ക്കന്മാരെയും നിൎവ്യാജമവൻസംരക്ഷചെയ്യുന്നു ॥ രഘുനാഥതവപു
രിതന്നിലിന്നഖിലവും ശുഭമെന്നറിഞ്ഞാലും സുഖത്തെയുമായൊ
ൎവ്വരാജ്യത്തെയുംസ്വഗൃഹത്തെയും താതാദിയെയുംനീ ॥ ഉപെക്ഷിച്ചു
ന്നമ്മകൈകെയീവാക്കിനാൽ ശപഥത്തെയും ചെയ്തീവനാന്തന്നിൽ
ശുഭനിന്നെപ്പൊതിയാൾക്കുണ്ടിപ്പൊൾ കൃപചാരമിനിക്കുളവാകുന്നു ॥
ഇപ്പൊൾ സിദ്ധാൎത്ഥനായ്നിന്നെത്തുഷ്ടനായിപ്രദെശസംബന്ധ
വാക്കാകയാൽ ഉൾപ്പൂവൊടുംപ്രസന്നമായ്പന്നെന്നും സുപ്രസന്ന
വദനധരിച്ചാലും ॥ കാട്ടിൽവച്ചു ദയിതയെക്കട്ടതും ദുഷ്ടനാകുമവ
നെവധിച്ചതും ശ്രെഷ്ഠന്മാരെ നീ രക്ഷിച്ചതുംദിവ്യ ദൃഷ്ടികൊണ്ടറി
ഞ്ഞീടിനെൻസൎവ്വവും ॥ മാനിച്ചിപ്പൊഴുതുവരം പ്രീതനായ്ദാ
നംചെയ്യുന്നെൻ സ്വീകരിച്ചത്ര നീ സെനയൊടുമൊത്തിദ്ദിനം സൌ
ഖ്യമായ്സ്ഥാനമെവസിച്ചിട്ടുപൊയാലും ॥ ഉത്തമാംഗംകൊണ്ടുഗ്ഗി
രാസ്വീകരിച്ചിത്തരം മുനിയൊടുടൻയാചിച്ചാൻ സത്വരം ഞാ
നയൊദ്ധ്യക്കുപൊകുമ്പൊൾ തത്രമാൎഗ്ഗെഫലിക്കാത്ത വൃക്ഷവും ॥
സുധയൊടുസമാനമധുഫല വിതതിനൽകീടെണമകാലത്തും ഇതു
ന്നെവരമായിട്ടിന്നിനിക്കുതകീടുക ഇഷ്ടിയൊടെഭവാൻ ॥ അങ്ങി
നെതന്നെയെന്നുമുനീശ്വരൻ മംഗലനാകും രാമനൊടൊതിനാൻ
ഭംഗിയൊടെമധുഫലപുഷ്പാദിതിങ്ങിവന്നു മരങ്ങളിലുംതദാ ॥ അ
തുകണ്ടുടൻ വാനരശ്രെഷ്ഠരും മുദിതന്മാരായ്ചെന്നപ്പലാദിയെ
യഥാകാമം ഭുജിച്ചവരെല്ലാരും ജിതസ്വൎഗ്ഗരെപ്പൊലെമരുവിനാ
ർ ॥ രാമനുംപിന്നെമാരുതിയൊടെവം പ്രെമത്തൊടരുൾചെയ്തു
തുടങ്ങിനാൻ താമസിക്കാതെ നീപൊയ്ഗുഹനൊടെൻ ക്ഷെമവൃ

ത്താന്തമൊക്കെ ചൊദിക്കേണം ॥ അവനെൻ പ്രിയനാകയാലിക്കഥാ
ശ്രവണംകൊണ്ടതിപ്രീതനായ്വരും തദുൾ പുഴിക്കുള്ളതുമാഗ്യവും
നിവെദിപ്പിച്ചതിനീട്ടു മാരുതെ ॥ സാദരംപൊയ് ഭരതനൊടും പി
ന്നെ ചൊദിക്കേണം കുശലൊന്നീമൽഗിരാ സീതാലക്ഷ്മണന്മാരൊടും
കൂടിഞാൻ സാധിതാൎത്ഥനായ്വന്നെന്നും ചൊല്ലേണം ॥ ഭാൎയ്യയെ
ത്തസ്കരിച്ചവൻവൃത്തവും സൂൎയ്യനന്ദനസഖ്യവും ബാലിയെശൌ
ൎയ്യംകൊണ്ടു ഹനിച്ചതും സീതയെവീൎയ്യംകൊണ്ടു നീ വീക്ഷിച്ചുവന്ന
തും ॥ സെതുബന്ധിച്ചതും സെനയൊടൊത്തുയാതുധാനെശനെ
ക്കൊലചെയ്തതും താതനെക്കണ്ടുവന്ദിച്ചതും വരം പ്രീതരായ്ത്തദാ
ദെവന്മാർതന്നതും ॥ പരം പ്രീത്യാ സപ്രജനായുക്തനായ്ഭരദ്വാ
ജനികടത്തിലിദ്ദിനം മരുവുന്നുഞാനെന്നും പ്രിയനാകുംഭരതൻത
ന്നൊടൊതുകമാരുതെ ॥ നിന്നുടെ വാക്കുകെൾക്കുമ്പൊളായവൻ
തന്നുടെഭാവമെന്തെന്നാലൊയതും നന്നായ്സൂക്ഷിച്ചറിയെണം രാജ്യ
ത്തിന്നിന്നഭിലാഷമായവനുണ്ടെങ്കിൽ ॥ കൊടുത്തീടും ഞാൻ ഇഷ്ട
നായ് രാജ്യവും വടിവൊടവൻ പാലനംചെയ്യട്ടെ ഉടനെനീയഭിപ്രാ
യമൊക്കയുംപെട്ടെന്നു കൊണ്ടറിഞ്ഞുവന്നീടണം ॥ ധാത്രീശനാകും
രാമനാലീവണ്ണം പ്രീത്യാസന്ദിഷ്ടനായപ്പൊളായവൻ മൎത്ത്യവെഷം
ധരിച്ചു ഗുഹൻതന്റെ പത്തനത്തിൽ ചെന്നീവണ്ണം ചൊല്ലിനാ
ൻ ॥ ഗുഹനിൻപ്രിയനാകുന്ന രാഘവൻസഖാപ്രിയാസെനാദി
യുക്തനായ്നിഹതരിപുവായ്ഭരദ്വാജനാൽ ബാഹുമാനിതനായ്
തത്രവാഴുന്നു ॥ നിന്നൊടിന്നു കുശലത്തെച്ചൊദിപ്പാനെന്നൊടാ
ജ്ഞാപിച്ചീടിനാൻ രാഘവൻഎന്നവനൊടുരചെയ്തിട്ടംബരം ത
ന്നിൽചാടിദ്രുതം ഗമിച്ചാനവൻ ॥ ഗൊമതിയെയുംവാലുകിനിയെ
യും ഭീമസാലവനത്തെയും ഭാൎഗ്ഗവരാമതീൎത്ഥത്തെയും കടന്നാനന്ദി
ഗ്രാമസന്നിധിതന്നിൽ ചെന്നീടിനാൻ ॥ തത്രചീരാംബരധരനാ
യിട്ടും മസ്തകത്തിൽ ജടയെധരിച്ചിട്ടും ഗാത്രംപാരംകൃശമായിട്ടും
മലദിഗ്ദ്ധമായിട്ടും രാമവിയൊഗത്താൽ ॥ ഫലമൂലാദിതന്നെ ഭുജിച്ചി
ട്ടുംവലയാദി വിഭൂഷണംവിട്ടിട്ടും മലിനാകാരനായിട്ടും പാദുകാബല
ത്താൽ പുരരക്ഷയെച്ചെയ്തിട്ടും ॥ ബ്രഹ്മൎഷിസമതെജസ്വിയായിട്ടും ധ
ൎമ്മത്തിൻമൂൎത്തിയെപ്പൊലെയായിട്ടും നിൎമ്മലമനസ്സായിട്ടും സൎവ്വൎക്കും
സമ്മതതമനായിട്ടുംമെവുന്നഭരതൻതന്നെക്കണ്ടുവാനരവരനാകും
പവനജനൊത്തിയും തപരയൊടെകരങ്ങളും കൂപ്പിക്കൊണ്ടരികിൽചെ
ന്നിവണ്ണമുണൎത്തിച്ചാൻ ॥ യാതൊരാളെക്കുറിച്ചു ഭവാനിപ്പൊൾ

ക്ഷേമത്തോടിഹ വാണരുളീടുന്ന ഭ്രാതാവാകുമാരാഘവൻ തുഷ്ടനാ
യ്ചോദിച്ചീടുന്നു കുശലാവിശേഷതവ ॥ മംഗളയാകും സീതയെക്കട്ടെ
ളും സംഗ്രാമമരിപുഞ്ജനാശംചെയ്തതും സംഗ്രഹമായ്സമസ്തവൃത്താ
ന്തവുംസംഗ്രഹിപ്പിച്ചാൻ സന്തതിയോടവൻ ॥ സന്തോഷപ്രദ
വാക്കുകളീവണ്ണമന്തികേവന്നാവൻ ചൊല്ലിക്കേട്ടപ്പോൾഎന്നതിന്നില്ലാ
തെമോദം വളർന്നുടനന്ധനായ്ത്തീർണ്ണമൊരത്തനം ॥ അല്പനേരം
കഴിഞ്ഞപ്പോൾ ബോധവുമുണ്ടായ്ച്ചമഞ്ഞൊരവൻ പ്രീതനായ്തൽ
പ്രമോദമേകുവാൻ ഹനുമാനെ ക്ഷിപ്രംചെന്നു പുണർന്നേവമോതിനാ
ൻ ॥ കരുണാകരന്റെ വർത്തമാനമോടെ പരിതാപമത്തെതീർത്ത നിസ്തു
ലനൊരുസുര ശ്രേഷ്ഠനോ പാരം ഗുണമുള്ളനരന്മാരിൽ വച്ചുകനോ
ചൊല്ലുക ॥ കണക്കില്ലാത്തമോദത്തെ നൽകിയ ഗുണമേറും നിന
ക്കിന്നു ഗ്രാമമണി മണ്ഡിതനാരീഗണാദിയെ വണക്കത്തോ
ടെ ദാനംചെയ്തീടുന്നേൻ ॥ ശതവർഷംകഴിഞ്ഞിട്ടെന്നാകിലും മുദം
പ്രാപിക്കും ജീവിച്ചിരുന്നെന്നാൽ ഇതിലോകപ്രസിദ്ധ വചനമിന്നി
തുകേൾക്കയാൽ സത്യമായ്വന്നല്ലോ ॥ ഹരിജാതിയുമഗ്രജനാം ത
ന്നിലൊരുമിച്ചിന്നു ബന്ധുതപംപ്രാപിപ്പാൻ ഒരുകാരണമെന്തെന്നാ
ലായതും പറഞ്ഞുചൊല്ലുകയാലും ശോഭന ॥ ദീനതപൂണ്ടിരിക്കുമവ
നെവ മാനന്ദത്തോടുരചെയ്തു നിന്നപ്പോൾ മാനുഷാകാരനായ്മരുവീ
ടുന്ന വാനരോത്തമ നീവണ്ണംചൊല്ലിനാൻ ॥ നരപാലകുമാരക കേ
ൾക്കഞാൻ മരുദാത്മജ വാനരനാകുന്നു ഉരചെയ്തു സകലവൃത്താന്ത
വുംധരിപ്പിച്ചു കൊണ്ടീടാംവഴിപോലെ ॥ വന്ദ്യതമനാം രാമനെക്കൈ
കേയീവരം തന്നിൽനിന്നാട്ടിക്കളഞ്ഞതും പുത്രശോകം കൊണ്ട
ച്ഛൻമരിച്ചതും സത്വരമങ്ങുള്ളോരെയയച്ചതും ഉത്തമഭവാൻ മാതുല
ൻതന്നുടെ പത്തനത്തിൽ നിന്നാഗതനായതും ॥ പാർത്ഥിവശ്രീയെ
സ്സന്ത്യജിച്ചഞ്ജസാ ചിത്രകൂടത്തിൽ ചെന്നപേക്ഷിച്ചതും സത്യനി
ഷ്ഠനായീടുന്ന രാഘവൻതവ വചനത്തെ കേൾക്കാതിരുന്നതും ॥ പാ
ദുകകളുമതുടനെ ഭവൽബോധിത്തു തിരിപ്പിച്ചയച്ചതും ഭൂതമാ
യോരീവൃത്താന്തമൊക്കെയും ചേതസ്സിൽ തവബോധവുമുണ്ടല്ലോ ॥
പിന്നത്തെത്തുടർഗതമായ വൃത്താന്തംമന്നവാത്മജ ചൊല്ലാം ഞാൻകേ
ട്ടാലും സന്ദേഹംവിട്ടനന്തരം ദണ്ഡകമെന്നുചൊല്ലും വനംചെന്നു
രാഘവൻ ॥ വിരാധനെന്നുപേരാകും രാക്ഷസവരനെയും വധിച്ചു
ഷപിന്നെയും നരപാലസുതന്മാരിരുവരും തരസാകാനനത്തിൽ നട
ക്കുമ്പോൾ ॥ ശരഭംഗമുനിയെക്കണ്ടദ്ദേഹംസുരലോകത്തെ പ്രാപി

ച്ചുള്ളാർകണ്ടു പരിചോടന്യ മാമുനിമാരെയും നിരീക്ഷിച്ചാജ്ഞന സ്ഥാ
നാംപ്രാപിച്ചാർ ॥ അനന്തരംവന്നാശ്ശൂർപ്പണഖ തന്നെച്ഛിന്ന നാസി
കാകർണ്ണയാക്കിത്തത്ര വന്നോരു ഖരാദി നക്തഞ്ചര വൃന്ദത്തെയും
വധിച്ചാൻ രഘുപതി ദുഃഖത്തോടവൾ ചെന്നനന്തരം ദശമുഖ
നോടുര ചെയ്തപ്പോളായവൻ ശീഘ്രം മാരീചനെദ്ദിവ്യ പൊന്മൃ
ഗമാക്കിദ്ദേവിയെ മോഹിപ്പിച്ചീടിനാൻ ॥ സീതാദേവി തന്നാഗ്ര
ഹം കണ്ടുടൻ സാധിപ്പിപ്പാൻ ധനുഷ്പാണിയായ്ത്തദാ സോദര
നായീടുന്നോരു രാമനങ്ങും സംശയിക്കാതെപുറപ്പെട്ടാൻ ॥ കാട്ടി
ൽ ചെന്നതിയത്നത്തെച്ചെയ്കിട്ടും കിട്ടാഞ്ഞിട്ടാമൃഗത്തെ വധിച്ച
പ്പോൾ ദുഷ്ടപ്പൊന്മാനും ഹാസീതെയെന്നെവമൊട്ടു ദീനസ്വരമായിട്ടു ശ
ബ്ദത്തെക്കേട്ടു ഖിന്നയായ് രാമന്റെ രക്ഷയ്ക്കായിട്ടു സീതയും സൌ
മിത്രിയെദ്രുതം ॥ ആരുംപാർശ്വത്തിലില്ലാതെ വന്നപ്പോൾ പാരാ
തെ ദശകണ്ഠനാദ്ദേവിയെ തേരിലേറിഗമിപ്പതു കണ്ടുടൻ പൊ
രിന്നായ്ചെന്നെത്തുന്ന ജടായുവും ॥ പക്ഷിയെവധിച്ചാകാശമാർഗ്ഗേണ
രാക്ഷസേശൻ ഗമിക്കുന്നതും താരാ വൃക്ഷാഗ്രേ നിന്നടിയങ്ങളൊ
ക്കയും വീക്ഷണംചെയ്തു വിസ്മിതരായ്നിന്നാർ ॥ അശോകോ
ദ്യാനം തന്നിലാദ്ദേവിയെ പ്രശംസിച്ചിരുത്തീടിനാനായവൻ നൃശം
സൻപറയുന്ന വചനത്തെ കൃശഗാത്രി തൃണസമമാക്കിനാൾ ॥ പൊ
ന്മൃഗത്തെഹനിച്ചു വന്നാശ്രമേ പെണ്മണിയെക്കാണാതെ തിരയു
മ്പോൾ അമ്മഹിയിൽ മരിച്ചുകിടക്കുന്ന നിർമ്മലനാകും ഗൃദ്ധ്രത്തെ
ക്കണ്ടുടൻ ॥ വടിവോടവൻതന്റെസംസ്കാരവും മടികൂടാതെ ചെയ്തു
രാഘവൻ ഉടനെ കബന്ധന്റെ കരംമുറിച്ചടിയങ്ങളെ പ്രാപി
ച്ചാൻതൽഗിരൌ ॥ ഇന്ദ്രപുത്രനെ നിഗ്രഹിക്കാമെന്നും തന്വംഗിയെ
ത്തിരഞ്ഞറിയാമെന്നും അന്നുരാമസുഗ്രീവന്മാർ തങ്ങളിൽവഹ്നിതൻ
മുൻപിൽസത്യത്തെയും ചെയ്താർ ॥ ബാലിയെക്കൊന്നുരാമൻ കപികു
ലപാലകനാക്കിവച്ചാൻ സുഗ്രീവനെനാലുദിക്കിലും ദേവിയെനോ
ക്കുവാൻ ചാലവെസൈന്യത്തെ വിട്ടുസുഗ്രീവനും ॥ ജാഗ്രതപ്പെട്ടടിയ
ങ്ങളെദ്രുതം തെക്കേദിക്കിലയച്ചു കപീശ്വരൻ നോക്കിനോക്കിനട
ന്നു കാണാഞ്ഞതിദുഃഖത്താൽ ചൊല്ലുംരാമകഥകേട്ടു ॥ സൽക്കരി
ച്ചുസമ്പാതിയും ഞങ്ങൾക്കാദിക്കു കാട്ടിത്തന്നീടിനാനാദരാൽ മർക്ക
ടങ്ങടെസങ്കടം തീർപ്പാനാപ്പക്ഷീന്ദ്രനെ ഞാൻവന്ദിപ്പിച്ചനേരം ॥
ശതയോജന വിസ്തീർണ്ണമായുള്ളോരു ഉദധികടന്നപ്പുറത്തെചെന്നുടൻ അ

തിദുഃഖിതയായ്‌തത്ര മേവുന്ന സതിയായീടുംസീതയെക്കണ്ടുതാൻ ॥ ഭാഗധാംഗിതൻ തൃക്കരംതന്നിൽതാൻ ഭംഗിയേറുന്ന രാഘവൻതന്നുടെ അംഗുലീയവും ദാനംചെയ്തുശോഭാസമങ്ങളുണ്ടാക്കി തദീയശിരോരത്നം ॥ പരമാത്മവിശ്വാസത്തിന്നായ്ക്കൊണ്ടിച്ചരിതാർത്ഥനായ്‌പ്രത്യാഗമിച്ചുടൻ ഹരിമദ്ധ്യവസിക്കും ഭഗവാന്റെ തിരുമുൻപിൽ വച്ചാദരാൽ കുമ്പിട്ടിനാൻ ॥ പരിതുഷ്ടനായ്‌രാഘവനപ്പോ ളരിയെക്കൊൽവാൻ സേനയോടുംകൂടെ പുറപ്പെട്ടനളനെക്കൊണ്ടംബുധൌ ചിറയുംകെട്ടിച്ചുകരെ പററിനാൻ ॥ സേനാനാഥൻ പ്രഹസ്തനെയുമിന്ദ്രമാനഹാരി കരനെസ്സൌമിത്രിയും സാനുജരജനീചര നാഥനെദ്ദീനമന്യഹനിച്ചാൻ ഭഗവാനും ॥ ദിക്പതിമാർ ദശരഥനോടുവന്നുത്തമവരംതന്നതെയും ചെയ്തുപുഷ്പകം കൊണ്ടുസ്സുഗ്രീവരോടും കൂടിട്ടിപ്പോയ്‌ ഭരദ്വാജാശ്രമം പ്രാപിച്ചാൻ ॥ വേണ്ടതെല്ലാം ഭവാന്നാളെജ്ജ്യേഷ്ഠനാകുന്നിട്ടും നൂനമെന്നരുൾചെയ്തപ്പോഴുംഇണ്ടലെല്ലാമകന്നതി സന്തോഷപൂർണ്ണമാകൊണ്ടംബുരതനം മേവിനാൻ ॥ ഇഷ്ടനാകുന്നശത്രുഘ്നനോടേവം തുഷ്ടനായ്പറഞ്ഞുച്ചാന്നാൻ ഭരതനാജ്യേഷ്ഠനാഗമിക്കുന്ന ദിവസമതെന്നറിഞ്ഞില്ലേ വാതപുത്രമുഖാത്തിനി ॥ രാഘവപുരമെല്ലാം സോദരവേഗം നന്നായലങ്കരിപ്പിക്കുക മാഗധശില്പിവേശ്യാദിവൃന്ദവും വ്യാകുലാക്കൂടാതത്ര വന്നീടണം ॥ പിന്നെയും വേണ്ടതെല്ലാം വേഗത്തിൽതന്നെ ചെയ്തുകൊണ്ടാലും സഹോദര എന്നീവണ്ണം ഭരതൻപറഞ്ഞപ്പോൾ തന്നുടെഭടരോടായവൻ കല്പിച്ചാൻ ॥ നിമ്നഭൂമിയെല്ലാം നികത്തണം നിങ്ങളാകുന്നോളം പ്രദേശത്തെ നിരത്തണം നന്ദിഗ്രാമത്തോട്ടിന്നയോദ്ധ്യാപുരത്തിനോളം മലങ്കരിച്ചീടണം ॥ ചിലർവേഗത്തിൽ ശീതഗന്ധാന്വിതജലം കൊണ്ടിഹസേചനം ചെയ്യട്ടെ പലജാതിസ്സുമനികരം കൊണ്ടിസ്ഥലമൊക്കെനിറച്ചീടട്ടെ ചിലർ ॥ തത്ര്യതോരണ പതാകാസമൂഹങ്ങൾകൊണ്ടുമലങ്കാരത്തെ ചെയ്യട്ടെ പത്തനത്തിന്നു ചിതമായിട്ടുന്ന നിസ്തുലപ്രകാരത്തെ വരുത്തണം ॥ ഇത്ഥം ഭൃത്യരെക്കല്പിച്ചയച്ചിട്ടാശ്ശത്രുഘ്നൻപിന്നെ മാതാക്കന്മാരെയും വാർത്തകേൾപ്പിച്ചനന്തരം കൈകേയീപുത്രസന്നിധൌവന്നു നിന്നീടിനാൻ ॥ കൌസല്യാദികളായ മാതാക്കന്മാർ ഭാസുരരാകും പുത്രരെക്കാണ്മാൻ ദാസിമാരോടുംകൂടി ഭരതൻറെവാസസ്ഥാനം സമോദംപ്രവേശിച്ചാർ ॥ വസിഷ്ഠാദിയും

നാഗരികന്മാരും പ്രസിദ്ധസചിവന്മാരും രാമന്റെപ്രസന്നാനനം
കാണ്മതിന്നായ്നിജ വസതിസ്ഥലെനിന്നു പുറപ്പെട്ടാർ ॥ ചതുരംഗ
മായീടുന്ന സെനയാൽ വൃതരായിട്ടയൊദ്ധ്യാ നിവാസികൾ മുദിത
ന്മാരായ്സൎവ്വരും രാമന്റെവരവിനെക്കാണ്മാൻ പുറപ്പെട്ടാർ ॥
ഭെരീനാദവും ദുന്ദുഭിനാദവും വാരണാശ്വപാദഘോഷനിനാദവും ഭൂരിശം
ഖനിനാദവുമന്നെരമത്താമരാരൊ വിധമുച്ചത്തിലുണ്ടായി ॥ നിൎമ്മ
ലകുസുമാദികരരാകും ബ്രാഹ്മണ സചിവാദികളൊത്തുടൻ ധൎമ്മനി
ഷ്ഠൻഭരതനും ജ്യെഷ്ഠന്റെ രത്നപാദുകായുഗ്മത്തെയും തന്റെ ॥ ശിര
സ്സിങ്കൽവച്ചു വെഞ്ചാമരച്ഛത്രവുമൊരുകയ്യിൽ പിടിച്ചന്യാഗസ്ഥത്തിൽ വ
രബാലവൃജനങ്ങളുമെട്ടുത്തുതുമാമാദരാ നൊക്കിനിന്നീടിനാൻ ॥ ജ്യെ
ഷ്ഠദൎശനം കിട്ടാഞ്ഞുയാലാൎത്തിപ്പെട്ടവൻ പാൎത്തീടിനാനന്നേരം ക
ഷ്ടമാരുതപുത്രനി ചൊന്നതിന്നൊട്ടു കാലപെഷിയായ്തന്നെ വന്നി
തൊ ॥ സൽഗുണഗണ സാഗരനാകുമനുജന്റെ വരവെന്തു
കാണാത്തുമക്കടെ കപിഹൃഷ്ടനിനാദവും കെൾക്കുന്നില്ലല്ലൊ തെല്ലുമെ
മാരുത ഇക്കണ്ണാക്ഷ ഗിൻവാകവെന്നീട്ടുവാനൊക്കിലെന്തൊരു ഹെ
തുവെന്നൊതുക ॥ ഗിരമീവണ്ണം കെട്ടുടൻവാതജനരുചെയ്യാനതിസാ
ന്ത്വമായ്തന്നെ ഭരതഭൂപൻകെട്ടാലും രാമനാഭരദ്വാജമുനിവര
നിക്കാലം ॥ വരംനൽകിനാൻ മാൎഗ്ഗെഫലിക്കാത്ത തരുവുംഫലിച്ചീ
ടുമെന്നീവണ്ണം ഹരിവീരന്മാരായതു കെട്ടപ്പൊൾ പരംഹൃഷ്ടരായ്സ
ൎവ്വരുമൊത്തുടൻ മരത്തിന്മേൽക്കരെറി ഭുജിക്കയാൽ വരുവാനല്പം താ
മസംവന്നെല്ലൊ ॥ എന്നുരചെയ്തുടൻ തന്നെമാരുതിപിന്നെയും പരി
ചിൽപറഞ്ഞീടിനാൻ ഉന്നതദ്ധ്വനി കെൾക്കനീഗൊമതീതന്നിലാ
യ്നൂനംവാനരരാകുയും നന്ദിപൂണ്ടവരായതിൽ ക്രീഡിച്ചീടുന്ന ശ
ബ്ദമാകുന്നിതെന്നൊൎത്താലും ॥ പൊടിപാരമുയൎന്നിതാ കാണുന്നു
ണ്ടടിയതിന്റെ ജാതികാരിക്കാലം പട്ടുമൊഹന സാലവനത്തിന്നി
ൽ കടന്നീടുളവാക്കിയതാകണം ॥ ദൂരത്തായ്തന്നെ കാണുന്നരാ
ഘവനാരൊഹിച്ചൊരു യാനമിതാസഖെ നരന്നൊക്കെണം ഞാൻ
ചൊന്നതൊക്കയും പാരംപ്രീതനായുണ്ടാലുമൊമനെ ॥ ഹൃദയാഹ്ലാദ
നകരമാരുത സുതവാക്കുകൾ കെട്ടപ്പൊൾസൎവ്വരും അതിഹൃഷ്ടരായ്
തന്നെ വിമാനത്തിൽ സ്ഥിതനാകുന്ന രാമനെദ്ദൎശിച്ചാർ ॥ ഭക്ത്യാ
ചെന്നു ഭരതനുമന്നെരം മൂൎദ്ധ്നാതത്ര നമസ്കരിച്ചുടനാസാ സപ്തി
യൊടെവാനന്നും ശ്രീരാമചന്ദ്രനൊട്ടുണൎത്തിച്ചാൻ സഗൽഗദം ॥
അപ്പൊൾസന്തുഷ്ടനാകുന്ന രാമന്റെകല്പനകൊണ്ടതി ദിവ്യമായുള്ള

പുഷ്പകവും ഭരതപുരഭാഗെ നിഷ്പതിച്ചുസകലരും കാണവെ ॥ ശ്രു
തമവധിവൃത്താന്തം പതിച്ചപ്പൊൾ ജാതഭക്തിപ്രണയ യൊടുപിതാ
ഭ്രാതാവാകുംഭരതൻഭഗവാന്റെപാദെ പിന്നെയുംവീണുവണങ്ങിനാ
ൻ ॥ ചിരകാലമായുണ്ടായ്ക്കൊണ്ടുള്ളവിരഹാഗ്നിയാൽ പാരംകൃ
ശനായ ഭരതൻതന്നെ ശ്രീരാമനങ്കത്തിൽ പരിചൊടെ വച്ചാലിം
ഗനംചെയ്താൻ ॥ രാമവന്ദനംചെയ്തഥ സപ്രേമംസൌമിത്രിയും കു
ശലംചൊദിച്ചവൻ സൊമബിംബമുഖിയാകും സീതയെനാമപൂൎവ്വമ
ഭിവാദനംചെയ്താൻ ॥ അഗ്രജനൊടും ബന്ധുകൃത്യംചെയ്തു സുഗ്രീവ
നെയുമംഗദൻ തന്നെയും അക്കപികലശ്രേഷ്ഠരെയും പിന്നെവ്യഗ്ര
തകൂടാതാശ്ലേഷണംചെയ്താൻ ॥ നരവെഷെണ വാനരവരരാകെയും
ഭരതനൊടും സൌഖ്യത്തെച്ചൊദിച്ചാർ ഹരിവീരന്മാർ ചൊന്നതു
സ്വീകരിച്ചുര ചെയ്താൻ രവിസുതനൊടെവം ॥ അഞ്ചിതഗുണനാ
കാഭവാൻ ഞങ്ങൾക്കഞ്ചാമത്തെസ്സഹൊദരനായ്തന്നെ സഞ്ചരി
ക്കെണം പാൎത്താൽ സൌഹൃദത്തിൻ ലക്ഷണമൊഹിതകാരിതയല്ല
യൊ ॥ അപകാരത്താൽ ശത്രുതയും പരമുപകാരത്താൽ ബന്ധുത
യും വരുംകപിനാഥ ഭവാനതിനാൽ ഞങ്ങൾക്കഭിപൂജന യൊഗ്യ
നെന്നാൎത്താലും ॥ ഏവംസുഗ്രീവനൊടുര ചെയ്തുടൻ രാവണാനു
ജന്മനൊടും ചൊല്ലിനാൻ താവകസൎവ്വസാഹായ്യകൎമ്മവും ഭാവശു
ദ്ധിയും കെട്ടറിഞ്ഞെനനഘം ॥ ഇത്ഥമായവരൊതി നിൽക്കുംനെരം ഭ
ക്ത്യാസാനുജനാകുന്ന രാമനെശത്രുഘ്നൻ ചെന്നഭിവാദ്യം ചെയ്തുട
ൻ ധാത്രീപുത്രിയെയും ചെന്നുവന്ദിച്ചാൻ ॥ സമ്മൊദകലൎന്നന്നെ
രം രാഘവനമ്മയെച്ചെന്നഭിവാദ്യം ചെയ്തുടൻ തന്മനസ്സിലുള്ളാധിക
ളൊക്കെയും നിൎമ്മൂലംനശിപ്പിച്ചു സുഖിപ്പിച്ചാൻ ॥ സുമിത്രാകൈകയാത്മ
ജമാരെയും ക്രമത്താലന്യമാതാക്കന്മാരെയും നമനംചെയ്തനന്തരം ത
ന്നുടെസമീപസ്ഥ വസിഷ്ഠനെ വന്ദിച്ചാൻ ॥ നാഗരിക ജനങ്ങളുമ
ന്നെരം രാഘവമുഖംനൊക്കി വന്ദിച്ചുടൻ സ്വാഗതത്തെയും ചൊദി
ച്ചു സമ്മൊദസാഗരെ പതിച്ചുസ്ഥിരാശ്രുവിനാർ ॥ പാദുകായുഗള
ത്തെത്തദാ പരമാദരെണ ഭരതൻഭഗവാന്റെ പാദെചെൎത്തു വി
നയത്തൊടീവണ്ണം ജാതഭക്ത്യാപ്രണമിച്ചുണൎത്തിച്ചാൻ ॥ നാഥതാ
വക കാരുണ്യത്താൽ ഭവൽപാദുകയെപ്പുരസ്കരിച്ചിപ്പുരം നീതിയൊ
ടുമെതൊരുവരാതൊരു മാതിരിയ്ക്കുഞാൻ നിത്യവുംപാലിച്ചെൻ ॥
എന്നാൽസംരക്ഷിതമായ രാജ്യത്തെ മന്നവഭവൽപാദെ വച്ചീടുന്നെ
ൻ ഇന്നുള്ളതിൽ പതിന്മടങ്ങിപ്പൊൾ വന്നുസമ്പത്തുമിപ്പുരിയിൽ

പ്രമോദസന്ദൎശിച്ചാലും പാൎക്കരുണാലംബനെന്നെ യാകമിതിന്നുള്ള
കാരണം ॥ അനുജോക്തികളീവണ്ണം കേട്ടുടൻ മനോജശരൻ പി
ന്നയങ്കത്തിൽ വിനയാന്വിതനാകും ഭരതനെ സാദരം പ്രേമ്ണാ വ
സിപ്പിച്ചനന്തരം ॥ ഭരതാശ്രമം തന്നിൽ സകലരുമൊരുമിച്ചു ഗമി
ച്ചിട്ടുടൻതന്നെ പരമേശസഖാവാകും യക്ഷേശന്നരികത്തേക്കയച്ചാ
ൻ വിമാനത്തെ ॥ ഇതുവന്ദനംചെയ്തഥ രാഘവൻ പരമാനന്ദംപൂ
ണ്ടുവരാസനെസുരനാഥൻ ബൃഹസ്പതിയെ നമിച്ചിരിക്കും കണക്കെ
ത്രയും ശോഭിച്ചാൻ ॥ ഭരതാനുജ്ഞ കിട്ടീടാതെനിജപുരംതന്നിൽ പ്ര
വേശിക്കയില്ലെന്നും ഉറച്ചുള്ളനിജാഗ്രജ മാനസമറിഞ്ഞപ്പോൾ ചെ
ന്നേവമുണൎത്തിച്ചാൻ ॥ മമമാതൃപൂജ്യയായ്‌ഭവാൻ മുന്നം സുമഹൽ
ഭാരമെങ്കലൎപ്പിച്ചുള്ളതും നമസ്കാരംചെയ്യുന്നഭവൽപാദ കമലെ കാഴ്ചയാ
യ്മുദാ വെക്കുന്നേൻ ॥ ഖരമശ്വത്തിനൊപ്പവും വായസംഗരുഡൻ
തന്നോടൊപ്പവും പോകുവാൻനിരൂപിച്ചാലിന്നാളാകുമൊ ഭവൽധു
രമവ്വണ്ണം ഞാൻവഹിച്ചീടുമൊ ॥ ശക്തനാകും ഭവാനിനാൽപരം
ഭക്തനാകുമടിയന്റെ യാചനയെ പ്രീത്യാ കല്യാണനാരകമാകുമി
ഷ്ടമഹീവാസി ജനത്തെരക്ഷിച്ചാലും ॥ കളവല്ലയുംകൂടാതവനേവം
വളരത്താഴ്മയോടപേക്ഷിച്ചപ്പോൾ നളിനേക്ഷണനാകുന്ന രാമനും
തെളിഞ്ഞാശ്ശീരം സ്വീകരിച്ചീടിനാൻ ॥ ജടാഭാരം കളവതിന്നന്നെ
രാ പടുതപം പാരമുള്ള ക്ഷുരകരെ വടിവൊടെവരുത്തിശ്ശത്രുഘ്നൻചെ
ന്നുടനെരാമനൊടതുണൎത്തിച്ചാൻ ॥ ഭരതന്റെയുംലക്ഷ്മണന്റെ
യും ഹരിരാക്ഷസനാഥരുടെയുംതാൻ ക്ഷുരകന്മാരെക്കൊണ്ടു ക്ഷൌര
ത്തെയും പരിചിൽകഴിപ്പിച്ചഥ രാഘവൻ ॥ തന്നുടെജടാഭാരത്തെ
യും കളഞ്ഞന്യനാനന്ദമെല്ലാവരുംകൂടി ചെന്നുസ്നാനവും ചെയ്തുട
നെവരമന്നവോചിതഹാര വസ്ത്രാദിയാൽ നന്നായ്‌ത്താനലംകൃ
തനായ്‌അത്രനിന്നാനെത്രയും ശോഭിതഗാത്രനായ് ॥ ജാനകിയെ
യുമപ്പോൾ ദശരഥ മാനിനീജനമെല്ലാവരുംകൂടി സ്നാനംചെയ്യിച്ചതി
മുദാചെന്നുടൻ നാനാഭൂഷണഭൂഷിതയാക്കിനാർ ॥ വാനരസ്ത്രീകൾ
വന്നവൎക്കൊക്കയും മാനനീയയായീടുന്ന കൌസല്യാ ദീനതവിട്ടല
ങ്കാരകൎമ്മങ്ങൾ സാനുക്രോശംചെയ്യിച്ചീടിനാൾ താൻതന്നെ ॥ തദാ
ശത്രുഘ്നവാചാസുമന്ത്രനും രഥംകൊണ്ടുവന്നീടിനാൻ സത്വരംഉ
ദിതാൎക്കസമാനരഥെരാമനധിരോഹണം ചെയ്യാനുള്ളൊരു ॥ രാ
മപത്നിയൊടൊന്നിച്ചു വാനര കാമിനിമാരലങ്കരിച്ചാരൊരോൽ ശ്രീമ
ൽപട്ടണശോഭകണ്ടീടുവാൻ കാമമുൾക്കൊണ്ടുയാത്രപുറപ്പെട്ടാർ ॥

ജ്യേഷ്ഠൻതെറ്റിൽക്കരേറിദ്രുതം നിജ പട്ടണത്തിൽ ഗമിപ്പാൻതുടങ്ങി
പ്പോൾ ഒട്ടുംസംശയമെന്യെ ഭരതൻതത്ര സൂതനായ്തെളിപ്പാൻ
പുറപ്പെട്ടാൻ ॥ വെണ്കൊറ്റക്കുട ശത്രുഘ്നനാന്തദാ തൻകരത്തിലെടുത്ത
തിൽ കേറിനാൻ ലങ്കാനാഥനാം ലക്ഷ്മണനുമഥാ തങ്കാലംകൃത
ചാമരം വീശിനാർ ॥ ഹരിരാജനാം ശത്രുഞ്ജയാഖ്യയാ പരം
വിശ്രുതമാകാംഗജത്തിന്റെ പുറത്തങ്ങിനെ ഭംഗ്യാകരയേറിപ്പുറ
പ്പെട്ടാൻ പുരത്തിൽപ്രവെശിപ്പാൻ ॥ ഉൾതോഷത്തോടങ്ങു നെരം
വാനരസത്തമന്മാരും മത്ത്യസ്വരൂപെണ മത്തവാരണത്തിന്റെ മു
കളെറിയാത്രചെയ്യാരലംകൃതരായ്തന്നെ ॥ ആകാശെ മുനിമാരും
സുരന്മാരും നാകലൊകെ നിന്നാഗമിച്ചക്കാലം ലൊകനാഥനായി
ടുന്നരാമനെ മാഗധന്മാരെപ്പോലെ വാഴ്ത്തീടിനാർ ॥ അന്നെരംഘോ
ഷമാകുന്ന ശംഖവും ദുന്ദുഭിമുതലായുള്ള വാദ്യവുംസ്യന്ദനത്തിൻ പു
രൊഭാഗെ ഭൃത്യന്മാർനിന്നു ഘോഷിപ്പിച്ചീടിനാരുച്ചത്തിൽ ॥ ജന
സംഘാജയശബ്ദം കൊണ്ടെരാമനുമെന്നെ വദ്ധിപ്പിച്ചങ്ങിനെ
അനുയാനംചെയ്യപ്പോളവരെത്താനനുമാനിച്ചാൻസവ്വരെയുമതാ ॥
രാമചന്ദ്രൻസകല പ്രജാമന്ത്രിഭൂമിദെവാദിസംയുക്തനായ്തദായാ
മിനീകാലെ താരമദ്ധ്യനിൽക്കും സൊമനെപ്പൊലെ പാരംപ്രകാശി
ച്ചാൻ ॥ അന്നെരംമൊദകാക്ഷത ഹസ്തരായ്ധന്യരാകും ദ്വിജന്മാ
രുംഗൊക്കളും കന്യകമാരുംരാഘവൻതന്നുടെ മുന്നിലായ്മംഗളാത്ഥം
നടകൊണ്ടാർ ॥ മാത്താണ്ഡാത്മജ സഖ്യവുംരാഘവൻപ്രീത്യാമാതാ
ത പുത്രപ്രഭാവവും മിത്രമായ്രാവണാനുജൻ വന്നതുംയുദ്ധത്തിൽ
കപിരാക്ഷസകർമ്മവും തെത്തടത്തുടെ യാനംചെയ്തീടുമ്പൊഴും കീത്തി
ച്ചീടിനാൻ സവ്വരുംകെൾക്കവെ ॥ പുരവാസികളൊക്കയുമിവണ്ണ മ
ന്ത്രംചെയ്യും വചനത്തെക്കെട്ടപ്പൊൾ പരംവിസ്മിതചിത്തരായ്രാ
മനൊടൊരുമിച്ചനുയാത്ര ചെയ്തീടിനാർ ॥ ഉന്നതദ്ധ്വജ ചിത്രപ
താകാദി വൃന്ദമണ്ഡിതയാകുമയൊദ്ധ്യയിൽ സ്യന്ദനത്തൂടപ്പൊയിപ്പി
താവിന്റെ സുന്ദരാലയം കണ്ടതിവെഗെന ॥ തത്രചെന്നതിപ്രീത
നായെല്ലാകയി പുത്രനൊടെവ്വംരാമനരുൾചെയ്താൻ മിത്രപുത്രനെ
വെഗാനിയെന്നുടെ പത്തനെബഹുമാനിച്ചിരുത്തെണം ॥ അഗ്രജ
ഗിരമീവണ്ണംകെട്ടപ്പൊൾ സുഗ്രീവന്റെ കരംപിടിച്ചഞ്ജസാ തൽ
ഗൃഹത്തിൽ പ്രവെശിപ്പിച്ചായവൻ സൽക്കരിച്ചിരുത്തീടിനാൻപ
ശ്ചാത്തെ ॥ പിന്നെദ്ദാശരഥി തന്നഭിഷെകത്തിന്നായ്നാലു സമുദ്രജ
ലത്തെയും നിന്നടാൾക്കാരെക്കൊണ്ടു ശുഭനദിതന്നിൽനിന്നും ജ

ലാതെവർകളെന്നും നന്ദിപൂണ്ടാക്കപീശനൊടിവണ്ണം ചൊന്നാൻ കൈകയീപുത്രികുമാരകൻ ॥ ആദരവോടിവണ്ണമവൻചൊല്ലും പ്രിതിയുക്തവചനത്തെക്കേട്ടു ജാതഹർഷനായ് സുഗ്രീവനന്നേരം വാനരാദികളെയാത്രയാക്കീടിനാൻ ॥ പൊന്നുംകുടങ്ങളും ചെമ്പുകുടങ്ങളും തങ്ങടെ കരങ്ങളിൽധരിച്ചവർ ചെന്നുവേഗമാർത്ത്യനദീകളിൽനിന്നും സാഗരംനാലിൽനിന്നുംതഥാ ॥ ജലത്തെക്കുംഭങ്ങളിൽ നിറച്ചുടനാസാതാഗമിച്ചാരഷസ്സിങ്കൽ വളരെത്തെളിവൊടശത്രുഘ്നൻ കലശത്തിൻജലവാകംവസിഷ്ഠനെ നമസ്കരിച്ചു വിവരം ധരിപ്പിച്ചാകലശത്തെയും പൂജിപ്പിച്ചീടിനാൻ ॥ ധാത്രീദേവരൊടൊത്തഥപൂജചെയ്യുത്രയും ശ്രേഷ്ഠനാകും വസിഷ്ഠനും ഉത്തമാസനെസീതയൊടും കൂടിസ്സത്വരം രാമനെയും വസിപ്പിച്ചാൻ ॥ പരിചോദിതമന്ത്രാനാമിത ജലപരിപൂർണ്ണ സുവർണ്ണഘടങ്ങളെസരസം ജാബാല്യാദികൾതങ്ങടെ കരത്തിൽ കൊടുത്താത്മകരത്തിലും ഒരുകാൽമെട്ടത്തവർ സർവ്വൎക്കൊത്തമിച്ചഭിഷേചനവുംചെയ്യാർ ॥ ഋത്വിഗ്ബ്രാഹ്മണമന്ത്രികന്യാദിയും തത്രാഭിഷേകത്തെ ചെയ്യപ്പൊൾ ഉത്തമൌഷധി ദിവ്യരസാദികളാലദ്ദിവിസ്ഥരിക്പാലന്മാർ നാല്ലുഭാംപോൽവന്നുതന്റെ മൂർദ്ധാവിൽ സത്വരമിന്ദ്രമോദമെങ്ങിലഭിഷേചനംചെയ്യാർ ॥ അപ്പൊൾ ജ്യേഷ്ഠശിരസിശത്രുഘ്നനും ശുഭ്രച്ഛത്രംപിടിച്ചുനിന്നീടിനാൻ അത്ഭുതമായീടുന്നൊരുചാമരം ക്ഷിപ്രം സുഗ്രീവനും തദാവീശിനാൻ ॥ അന്യചാമരംലങ്കാധിനാഥനുമന്നവന്റെ ശിരസിവീശീടിനാൻ പിന്നിലായവട്ടം പിടിച്ചങ്ങിനെ നിന്നാരന്യസഹജന്മാരുംതദാ ॥ അന്നൊരും ശതപുഷ്കരകാഞ്ചനസ്യന്ദനരത്നമാലയും മിന്നുംകനകനാട്ടനായകംതന്നൊടൊത്തതിനിർമ്മലഹാരവും ഇന്ദ്രദത്തമിതെന്നുരാഘവൻ തന്നൊടൊതികൊടുത്താൻ പവനനും ॥ ആകാശദേവഗന്ധർവ്വസിദ്ധാദിലോകങ്ങളൊക്കെയും ഗാനം തുടങ്ങിനാർ നാകസുന്ദരിമാരാകമപ്സരസ്ത്രീകളും തദാനൃത്തംതുടങ്ങിനാർ ॥ രാമപട്ടാഭിഷേകം കഴിഞ്ഞപ്പൊൾ ഭൂമിയുംസസ്യസംപൂർണ്ണയായ്വന്നു വൃക്ഷാദിപുരവാസികൾക്കും തദാ സാമാന്യത്തിലധികമുള്ളവായി ॥ ഗോവൃഷാശ്വഹിരണ്യാദി ഭൂമിദേവകൾക്കെല്ലാന്നൽകിനാൻ രാഘവൻ വൈഡൂര്യമായിടുന്ന മാലയെദ്ദേവൻസുഗ്രീവനും കൊടുത്തീടിനാൻ ॥ അംഗദനന്ന രത്നം പതിച്ചുള്ളൊരംഗദേയം രാഘവനന്നേരം അംഗദകരങ്ങളിലണിയിപ്പിച്ചുഗാത്രമന്നാറും ഒരു വർത്തി

നാൻ ॥ ഉത്തമതമരത്നങ്ങൾ വച്ചുള്ളമുത്തുമാലയും ഭൂഷണജാല
വും നിസ്തുലമായ് പ്രകാശിച്ചീടും രണ്ടുവസ്ത്രവും രാമൻപത്നിക്കുനൽ
കിനാൻ ॥ ജാനകിയപ്പോൾതന്നുടെ കണ്ഠത്തിൽദിനനാഥൻധ
രിപ്പിച്ചഹാരത്തെ താനഴിച്ചുകരത്തിൽ പിടിച്ചുടൻവാനരന്മാരെ
നോക്കിത്തുടങ്ങിനാൾ ॥ പിന്നെക്കാന്തവദനം നോക്കിത്തദാനിന്ന
നേരത്താസ്സീതാഭിപ്രായത്തെ നന്നായ്താനറിഞ്ഞായവളോടേവം
ചൊന്നാൻ പ്രീതിപുരസ്സരംരാഘവൻ ॥ ആരിൽസന്തുഷ്ടയായിട്ടി
ദാനീം നീ ഹാരംനൽകുവാനാഗ്രഹിച്ചീടുന്നു വാരിജേക്ഷണേഞാന
തിൽസ്സമ്മതംപാരംപ്രീതനായ്തന്നെതന്നീടുകെന്നാൻ ॥ തന്നുള്ളേവമ
റിഞ്ഞാപ്രിയതമൻ ചൊന്നവാക്കുകൾകേട്ടപ്പോൾ സീതയും നാരി
പൂണ്ടാപ്പവനസുതകരം തന്നിലർപ്പിച്ചാൾഹാരത്തെയുംദ്രുതം ॥ മാരു
തിയുംജനകജ നൽകിയ ഹാരംഭംഗിയിൽ കണ്ഠേധരിച്ചഥ പാരം
ഉജ്ജ്വലനായുക്തമാകുന്ന ചാരുവാകംഗിരിപോലെശോഭിച്ചാൻ ॥
മൈന്ദനെയുംദ്വിവിദനെയും ബ്രഹ്മനന്ദനനെയും സേനാപതിയെ
യുംപിന്നസ്സർവ്വകപികളെയും രാമചന്ദ്രനിഷ്ടപ്രദാനേനമാനിച്ചാൻ ॥
സഖാവാകും വിഭീഷണൻതന്നെയും സകലാഭീഷ്ടംനൽകിമാനിച്ചു
അകതാർതെളിഞ്ഞായവരും തദാ രഘുനാഥനോടേവ മുണർത്തി
ച്ചാർ ॥ ഇനിയിന്നടിയങ്ങൾ ഗമിക്കട്ടെകനിവുണ്ടായ്വരേണം സദാ
തവജനാസത്വമിവണ്ണമുളവാക്കിച്ചിട്ടുന്നപാദവും വാങ്ങിമടങ്ങിനാർ ॥
കിഷ്കിന്ധയ്ക്കു കടരൊത്തു പോയിനാൻ സുഗ്രീവൻ രാമപൂജിതനാ
യ് തദാ സൽഗുണനിധി രക്ഷോനാഥനും ശീഘ്രം ലങ്കാപുരിക്കും
നടകൊണ്ടാൻ അക്കാലമുദാ സൌമിത്രിയോടേവ മഗ്രജനാകുംരാമ
നരുൾചെയ്തു ॥ ശത്രുമർദ്ദനസത്യപരാക്രമബുദ്ധി ശക്ത്യാദിയുക്ത
സഹോദര അത്രതെയുവരാജത്വം നൽകുവാനുള്ളതാരിൽപ്പരമാഗ്ര
ഹിക്കുന്നുഞാൻ ॥ ഇതിരാമൻ കഥിച്ചപ്പോളുള്ളവും പ്രതിനന്ദനം
ചെയ്തില്ലലക്ഷ്മണൻ അതുനേരംഭഗവാൻ യുവരാജപദവിയെ ഭര
തന്നുനൽകിനാൻ ॥ പിന്നെപ്പുണ്ഡരീകാശ്വമേധങ്ങളും ധന്യമാ
ഗങ്ങളന്യങ്ങളും ബഹു കന്യകാരത്നദാനങ്ങളുംതദാ ഭിന്നംകൂടാതെ
ചെയ്താൻയഥാവിധി ॥ രാമൻരാജാവായ്വാഴുന്ന സമയത്താഭൂമിയിൽ
വാഴുമാലോകർക്കാർക്കുമേ ദുർമൃഗവ്യാളവ്യാഘ്രാദിഭീതിയും കാമിനീജ
നത്തിന്നുവൈധവ്യവും ॥ ചോരഭീതിയുംദാരിദ്ര്യപീഡയും മാറികൊ
ണ്ടുള്ളഭീതിയുമില്ലാരും ആരുമകാലം മൃത്യുപുരത്തുങ്കൽചേരുന്നി
ല്ലയഥാക്രമമല്ലാതെ ॥ ധർമ്മതൽപരരായിട്ടും സ്വധർമ്മാദികർമ്മം സ

വ്വദാവജ്ജനംചെയ്തിട്ടും നിൎമ്മലമനസ്സായിട്ടല്ലാതെ തന്മഹിതല
ത്തിങ്കലില്ലാൎത്തമെ ॥ രാമനെത്തന്നെ ചിന്തിച്ചിട്ടല്ലാതെ താമസിക്കുന്നി
ല്ലാരുംഭ്രമണ്ഡലെ കാമരൂപാവാവക്കായുസ്സും പുത്രരും പ്പൌത്രവും തമ്മി
ലക്കാലംലഭിച്ചു ॥ ലോകാഭിരാമരാമ രഘുപതെ ശോകമോഹ ഹ
രയെന്നായന്നിശം ലോകമൊക്കജ്ജപിക്കയാലക്കാലം രാജവൃത്തമാ
ക്കുന്നുഭൂതലം ॥ നിത്യവുംപുഷ്പപല്ലവ പത്രാദി യുക്തമായ് ത്തന്നെ
വന്നതരുക്കളും അദ്ദശരഥപുത്രപുരത്തിലെത്രയും വെണ്മപോലെ
യാസ്ഥിച്ചും ॥ സുഖസ്പൎശനായ്ക്കൊണ്ടെന്നാതദാ സകലമൎമ്മരതരാക്കുന്ന
വൎഷങ്ങൾ ഭഗവാൻപതിനൊരായിരംവൎഷം ജഗൽപാലനം ചെ
യ്യുവാൻമെവിനാൻ ॥ ആദികാവ്യമായ് സൃഷ്ടം വാല്മീകി ജാതനാകും
മുനിപ്രവരൻ പുരാ വെദതുല്യമായ് നിൎമ്മിച്ചു രാമന്റെഗീതയൊഗ്യ
മായുള്ളചരിത്രത്തെ ॥ ശ്രദ്ധായുക്തനായൊരു പുരുഷൻ നിത്യം
പാഠശ്രവണാദിചെയ്തീടും തദ്ദുരിതവുംസൎവ്വദുഃഖങ്ങളും സദ്യോനാ
ശത്തെ പ്രാപിക്കും നിൎണ്ണയം ॥ മനുജെശന്റെ പട്ടാഭിഷെക
ത്തെ ധനപുത്രാദി വാഞ്ഛിച്ചുകെട്ടെന്നാൽ മനുജൎക്കതുസാധി
ച്ചൊട്ടുകൊണ്ടാൻ നിനച്ചീടും ഗതിയുംലഭിച്ചീടും ॥ ക്ഷിതിപാലന്മാർ
ശ്രദ്ധയാകെട്ടുകെട്ടകിൽ ഹതശത്രുവാം ഭൂമിയെപ്രാപിക്കും മദിരാ
ക്ഷിമാർകെട്ടുകൊണ്ടാൽ ജീവസുതമാരായ് ഭവിച്ചീടും നിൎണ്ണയം ॥
പുത്രരില്ലാത്തനാരിമാരിക്കഥാ ശ്രദ്ധയോടെ ശ്രവിച്ചുവെന്നാകി
ലൊ ഉത്തമതമന്മാരായബാലരെ സ്സുതപരം പ്രസവിച്ചീടും നിൎണ്ണ
യം ॥ ഇക്കഥകെട്ടുകെട്ടുംസൎവ്വജനത്തിന്നും ദീൎഘായുസ്സു മതിത്രുക്കീ
ൎത്തിയുംദുൎഗ്ഗതാരണവും ഭവിച്ചീടുമെന്നുൾക്കാമ്പിൽ ധരിച്ചീടെണം
സൎവ്വരും ॥ ക്രുദ്ധനായ്പ്പൊയ സുഹൃത്തിതുകെട്ടെന്നാൽ ചാരത്തെത്തീടുംരാ
മപ്രസാദത്താൽ പാരം തൊഷിക്കുംദെവന്മാരും ഗ്രഹം തീരപ്പൊകുമ
വക്കുള്ളവിഘ്നവും ॥ പണ്ടുലോകരിയരാമായണഗ്രന്ഥം വെണ്ണുപൊ
ലെ പൂജിച്ചുനിത്യവും ശക്രശാസ്ത്രാദിവിദ്ഭുരദെവന്മാരിങ്ങൽ നീ
ങ്ങുവാൻഭക്ത്യാപഠിക്കെണം ॥ ആത്തിതീൎന്നസുഖം ലഭിച്ചീടുവാൻ
ഭക്തിയൊടനവാസരമാദരാൽ ക്ഷത്രിയാദിയും വന്ദിച്ചുഭ്രദെവ
ന്മാരാൽത്തന്നെനന്നായ് ശ്രവിക്കെണം ॥ ഇക്കഥയെപ്പാഠിക്കും
ജനങ്ങൾക്കും സൽക്കരിച്ചിതുകെട്ടുംജനങ്ങൾക്കും ദുഷ്കൃതഹര
രാമപ്രസാദവും ശിഘ്രം നന്നായ്ഭവിച്ചീടും നിൎണ്ണയം ॥ രാമനെ
നരപെറ്റുന്ന പുരുഷൻ ശ്രീമാറാ വിഷ്ണുതന്നെയെന്നൊക്കണം
സ്വാമിതൻപ്രസാദത്തെ ലഭിച്ചെന്നാൽ കാമമെന്തവൎക്കിന്നസാ

